# കലാകൗമുദി

388


എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഫെബ്രുവരി 13, 1983

വില: 1 രൂപ 50 പൈസ





എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി


## സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## യാത്രാവിവരണം



## കവിത



## ലേഖനം



## കഥ



## നോവലെററ്



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

വെനീസ്

## നിലമ്പൂർ കാടുകളിൽ

നിലമ്പൂർ കാടുകളിൽ മറഞ്ഞുകിടക്കുന്ന ചരിത്രസ്മാരകങ്ങളായ ഗൃഹാവശിഷ്ടങ്ങൾ, ദേവാലയാവശിഷ്ടങ്ങൾ, ഊരാററായ കുളങ്ങൾ മുതലായവയെക്കുറിച്ച് ശ്രദ്ധേയമായ പല സംഗതികളും പ്രസ്തുതലേഖനത്തിലുണ്ട്. ഇന്ന് മഞ്ചേരി, വണ്ടൂർ, വാണിയമ്പലം, പൂന്നപ്പാല, രവിമംഗലം, പോരൂർ, കൊടശ്ശേരി, കരിക്കാട്, എളംകൂർ മുതലായ പ്രദേശങ്ങളിലുള്ള മിക്ക നമ്പൂതിരി കുടുംബങ്ങളും പ്രസ്തുത ലേഖനത്തിൽ പരാമർശിക്കപ്പെട്ട നിലമ്പൂർ കാടുകളിലന്തർഭവിച്ച പ്രദേശങ്ങളിൽനിന്ന് കുടിയേറിപ്പാർത്തതാണെന്ന കേട്ടുകേൾവിയുണ്ട്. പ്രസ്തുത കുടുംബക്കാരുടെ ഗ്രാമപരദേവതയായ കരിക്കാട്ടെ അയ്യപ്പന്റെ പൂർവ്വികക്ഷേത്രവും ആ പ്രദേശത്തുതന്നെ. ആ കേട്ടുകേൾവി അടിസ്ഥാനരഹിതമല്ല എന്ന വസ്തുതയിലേക്ക് ആ ലേഖനത്തിൽ പരാമർശിച്ചിട്ടുള്ള പല അവശിഷ്ടങ്ങളും വിവരണങ്ങളും വിരൽചൂണ്ടുന്നു. ഇന്നു നമ്പൂതിരിമാർ ഒരു ന്യൂനപക്ഷമാണെങ്കിലും പണ്ടും അങ്ങനെതന്നെയായിരുന്നു എന്നു കരുതുന്നതു ശരിയായിരിക്കില്ല. ഒരു കുടുംബത്തിൽ ഒരാൾമാത്രം സജാതീയ വിവാഹം ചെയ്യുക മുതലായ പല കാരണങ്ങളാലും നമ്പൂതിരിസമുദായത്തിലെ അംഗസംഖ്യ കുറയുകയും പല കുടുംബങ്ങളും കുററിയററുപോവുകയും ചെയ്തിട്ടുണ്ട്. ഏതായാലും ചുരുളിപ്പെട്ടി, പോത്തുകല്ലത്തിന്റെ പ്രാന്തപ്രദേശങ്ങൾ മുതലായവ ഒരുകാലത്ത് ജനനിബിഡമായ നമ്പൂതിരി സങ്കേതങ്ങളായിരുന്നു എന്ന് ഊഹിക്കുന്നതിൽ തെററില്ല. നമ്പൂതിരിമാർ കേരളത്തിലേക്ക് വെളിയിൽനിന്നുവന്ന ആര്യന്മാരായിരുന്നു എന്ന വിശ്വാസവും ഉപരിഗവേഷണത്തിന് വിധേയമാക്കേണ്ടതാണ്. ഏതായാലും കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകളിലേക്കു് വിജ്ഞാനപ്രകാശം പ്രസരിപ്പിക്കുവാൻ ഏതാദൃശഗവേഷണങ്ങൾക്കു് കഴിഞ്ഞേക്കാം. കാലക്രമേണ ഇത്തരം ഗവേഷണങ്ങൾക്കുള്ള ഉപാധികളായ ചരിത്രസ്മാരകങ്ങളും അവശിഷ്ടങ്ങളും നഷ്ടപ്പെട്ടുപോകുവാനും സാദ്ധ്യതയുണ്ട്. ചരിത്രഗവേഷകന്മാർ മുൻവിധി കൂടാതെ വസ്തുനിഷ്ഠമായി ഗവേഷണം നടത്തുവാൻ സന്നദ്ധരാകേണ്ടതും അത്യാവശ്യമാണ്. നിലമ്പൂർ കോവിലകത്തെ സംബന്ധിച്ച് ചില ഐതിഹ്യങ്ങൾ കേട്ടിട്ടുണ്ട്. നിലമ്പൂർ കാടുകളിൽ ഒരു വലിയ ഭാഗം പണ്ടൊരു കാലത്ത് നമ്പോലക്കോട്ടെ വാഴുന്നവരുടെ സ്വത്തായിരുന്നുവെന്നും ആ കുടുംബം നശിക്കുകയോ നശിപ്പിക്കപ്പെടുകയോ ചെയ്തതിന്റെ ഫലമായി ആ വക സ്വത്തുക്കൾ നിലമ്പൂർ കോവിലകത്തേക്ക് അധീനമായതാണ് എന്നും കേട്ടിട്ടുണ്ട്. നമ്പോലക്കോട്ടെ വാഴുന്നവരുടെ പരദേവത വേട്ടയ്ക്കൊരുമകൻ അഥവാ കിരാതമൂർത്തിയായിരുന്നുവത്രേ. ഗൂഡല്ലൂരടുത്താണ് നമ്പോലക്കോട്ടെ വേട്ടക്കാരന്റെ ക്ഷേത്രം. ആ വേട്ടക്കാരന്റെ കോപത്തിൽനിന്നു രക്ഷകിട്ടുവാനും വേട്ടക്കാരനെ പ്രസാദിപ്പിക്കുവാനും ആണത്രേ നിലമ്പൂർ കോവിലകത്തു് വേട്ടക്കാരൻ പാട്ട് നടത്തുന്നത്.

ഏതായാലും, ഒരു കാലത്ത് ജനസാന്ദ്രവും പിന്നീട് കാന്താരനിഗൂഢവും തദനന്തരം കുടിയേററക്കാരുടേയും കൈയേററക്കാരുടേയും ആകർഷണകേന്ദ്രവുമായ നിലമ്പൂർ കാടുകളെക്കുറിച്ച് വായനക്കാർക്ക് ജിജ്ഞാസ വളർത്തുവാൻ ഉതകുന്ന പല വസ്തുതകളും രാമൻ നമ്പൂതിരിയുടെ ലേഖനത്തിലുണ്ട്.

കെ. വാസുദേവൻ നമ്പൂതിരിപ്പാട്,
വണ്ടൂർ.

II

കലാകൗമുദിയിൽ എം. രാമൻനമ്പൂതിരി എഴുതിയ “നിലമ്പൂർ കാടുകളിൽ” എന്ന ലേഖനം വായിക്കാനിടയായി. വായിച്ചപ്പോൾ തോന്നിയ ചില അഭിപ്രായങ്ങളാണ് എഴുതുന്നത്.

പലർക്കും ശരിയായ രീതിയിൽ അറിയുവാനിടയില്ലാത്ത നിലമ്പൂർ കാടുകളെപ്പററിയും അതിലുറങ്ങുന്ന ചരിത്രാവശിഷ്ടങ്ങളെപ്പററിയും അതിന്റെ മനോഹാരിതയെപ്പററിയും ഉള്ള ലേഖനം മൊത്തത്തിൽ ഭംഗിയായി. പക്ഷേ, അതേ സമയം നിലമ്പൂർ കോവിലകത്തിനെ സംബന്ധിച്ച് ചില കാര്യങ്ങൾ എഴുതിയതു് മനഃപൂർവ്വമാണോ എന്നു സംശയിക്കുകയാണ്. നിലമ്പൂർ തിരുമുല്പാട് എന്നും നിലമ്പൂർ തമ്പാക്കന്മാരെന്നും വിളിക്കുന്ന അവർ സാമന്തന്മാരായിത്തന്നെയാണ് അറിയപ്പെടുന്നതു്. നായന്മാരായിട്ടല്ല. മലബാർ ഭാഗത്തുള്ള മിക്ക സാമന്ത രാജകുടുംബങ്ങളും പരസ്പരം ബന്ധപ്പെട്ടിട്ടുണ്ട്. കൂടുതലും സാമൂതിരി രാജവംശവുമായിട്ടാണ് ബന്ധപ്പെട്ടിരിക്കുന്നതും. പണ്ടുകാലത്തു് രാജസ്ഥാനം ഉള്ളപ്പോൾത്തന്നെ സാമൂതിരി രാജകുടുംബവുമായി ബന്ധമുണ്ടാകണമെങ്കിൽ അവർക്കൊപ്പം സ്ഥാനമാനങ്ങളുണ്ടെങ്കിലല്ലേ പററുകയുള്ളൂ. നായന്മാരായിരുന്നെങ്കിൽ ഒരിക്കലും ബന്ധമുണ്ടാകുകയില്ലായിരുന്നു. “ഉപനയനം” എന്ന ക്രിയയൊഴിച്ച് മറെറല്ലാ ക്രിയകളും ക്ഷത്രിയ കുടുംബങ്ങളിൽ ചെയ്യുന്നതുപോലെയാണ് ഇവരും നടത്തുന്നതു്. അടുത്ത കാലത്തു് തൃപ്പൂണിത്തുറ കോവിലകത്തു നിന്നും (കൊച്ചി രാജവംശം) ഒരു തമ്പുരാട്ടിയെ (“തമ്പുരാൻ”) നിലമ്പൂർ കോവിലകത്തെ ഒരംഗം കല്യാണം കഴിച്ചു കൊണ്ടുപോയതായി എനിക്കറിവുണ്ട്. കല്യാണം ആലോചിക്കുമ്പോൾ നിലമ്പൂർക്കാർ നായന്മാരാണെന്ന വിചാരം ഇല്ലായിരുന്നുവെന്ന് തോന്നുന്നു. ഒരുപക്ഷേ, ഇന്ന് കേരളത്തിലുള്ള മിക്ക രാജകുടുംബങ്ങളേക്കാളും നല്ല നിലയിൽ അവർ കഴിയുന്നു എന്നുള്ളതുകൊണ്ട് സ്ഥാനമാനങ്ങൾ മറന്നുപോയതാവാം!

മിസ്സസ് ലളിതാനായർ,
വടക്കൻ പറവൂർ.

## ലജ്ജാകരമായ രാഷ്ട്രീയം

തെക്കൻ കാററിൽ തകർന്ന ഇന്ദിരാ ദുർഗ്ഗങ്ങളെ കുറിച്ചെഴുതിയ ഫീച്ചർ വായിച്ചപ്പോൾ ഒരഭിനന്ദനക്കത്തു് എഴുതണമെന്നു തോന്നി. ഒപ്പം ഒരനുഭവവും.

കഴിഞ്ഞ ജനുവരി 5-ന് നടന്ന തിരഞ്ഞെടുപ്പു ഫലങ്ങൾ പുറത്തു വന്നുകൊണ്ടിരുന്ന സമയം. ഇവിടെ ബാംഗ്ളൂരിലെ സുഹൃത്തുക്കളൊത്തു് കർണ്ണാടകത്തിലും ആന്ധ്രയിലും ഇന്ദിരാകോൺഗ്രസ് തോററു് തുന്നംപാടുന്ന ചൂടുവാർത്തകൾ കേട്ടുകൊണ്ടിരുന്നപ്പോൾ കർണ്ണാടകക്കാരനായ സുഹൃത്ത് പറയുകയാണ്, “തെക്കേ ഇന്ത്യ മുഴുവൻ ഇന്ദിരാഗാന്ധിയെ തൂത്തെറിഞ്ഞു കഴിഞ്ഞു, നിങ്ങളുടെ കേരളത്തിൽ മാത്രമാണ് ഇന്ദിരാകോൺഗ്രസ്സിനെ വച്ചുവാഴിക്കുന്നതു്. ഛേ! വല്ലാതെ മോശമായിപ്പോയി” എന്ന്. കൂടെയുണ്ടായിരുന്ന എല്ലാപേരും ആ സുഹൃത്തിനോട് യോജിച്ചു. എനിക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല. കാരണം, ഇന്ദിരാ കോൺഗ്രസ്സിന്റെ മുഖ്യമന്ത്രിയാണല്ലോ കേരളം ഭരിക്കുന്നതു്. പക്ഷേ, ഇവരുണ്ടോ അറിയുന്നു ഒന്നും ഒന്നരയും എമ്മെല്ലേമാരുള്ള 12 പാർട്ടികൾ ചേർന്ന മുന്നണിയാണ് കേരളം ഭരിക്കുന്നതെന്ന്! മാണി കോൺഗ്രസ്, ജോസഫ് കോൺഗ്രസ്, എസ്. ആർ. പി. (എസ്) ആർ. എസ്. പി. (ബി), തുടങ്ങിയ പാർട്ടികളാണ് എന്നുപറഞ്ഞാൽ അവർ ഒന്നുകൂടി പുച്ഛിക്കുകയേയുള്ളൂ. അതുകൊണ്ട് മൗനംപാലിച്ചു. എത്രയോ വർഷങ്ങൾക്കുമുമ്പേ കോൺഗ്രസ്സിനെ കേരളം തൂത്തെറിഞ്ഞിരിക്കുന്നു എന്നു പറഞ്ഞാൽ ഇപ്പോൾ ഇന്ദിരാ കോൺഗ്രസിനെയല്ലേ തിരഞ്ഞെടുത്തിരിക്കുന്നതെന്നുള്ള പരിഹാസവും കേൾക്കേണ്ടിവന്നുവച്ചു. ഇന്ദിരാഗാന്ധിയുടെ സാരിത്തുമ്പുകണ്ടാൽ ഈയടുത്തകാലംവരെയും അവർക്ക് വോട്ടുചെയ്തിരുന്ന കന്നഡക്കാരേയും ആന്ധ്രക്കാരേയുംകാൾ രാഷ്ട്രീയബോധമുള്ളവരാണ് കേരളക്കാർ എന്നു പറഞ്ഞതുകൊണ്ടും വിശേഷമില്ല. പിന്നെ വിശ്വസിപ്പിക്കണമെങ്കിൽ, 57 മുതൽ 82വരെ നടന്ന കാര്യങ്ങൾ സവിസ്തരം പറയണം. അപ്പോൾ മനസ്സിലാകും കേരളക്കാരുടെ “ഇന്ദിരാപ്രേമം!” പക്ഷേ, ഒരുകാര്യം അവർ ചോദിക്കാതിരിക്കില്ല—ആരാണീ എ-കോൺഗ്രസ്സുകാർ?

ഇന്ദിരയുടെ പിറകിൽ പാറപോലെ ഉറച്ചുനിൽക്കണമെന്നും, പിന്നെ അവരാണ് നമ്പർ വൺ ശത്രുവെന്നും ഇപ്പോൾ ഇന്ദിരയാണ് ഇന്ത്യയുടെ രക്ഷകയെന്നും ഞങ്ങളെയും കൂടി രക്ഷിക്കണേയെന്നും പറഞ്ഞ് ഒരു ലയനം നടത്തിയ എ-കോൺഗ്രസ്സുകാർ, പണം വിഴുങ്ങികളായ ഗുണ്ടുറാവുവിനും ആന്തുലേക്കും കുടുംബപാരമ്പര്യം നടത്താൻ പോകുന്ന ഇന്ദിരാഗാന്ധിക്കും ഉള്ള കോൺഗ്രസ്സംസ്കാരത്തിൽ വിശ്വസിക്കുന്ന എ-കോൺഗ്രസ്സുകാർ—സഞ്ജയ് ഗാന്ധിയെ പുലഭ്യം പറഞ്ഞിട്ടിപ്പോൾ സഞ്ജയ് ജ്യോതിയുമായി നടക്കുന്ന നട്ടെല്ലില്ലാത്ത എ-കോൺഗ്രസ്സുകാർ—അലക്കുപേശ നാറുന്ന ഖദറിട്ടുനടക്കുന്ന നാറികളായ എ-കോൺഗ്രസ്സുകാർ— ഇവററകൾ കാരണം തെക്കേ ഇന്ത്യയിലെ ഒരു മൂലയിൽ ഇന്ദിരാ കോൺഗ്രസ്സിന്റെ ഒരഴുക്കുപിണ്ഡം ഇപ്പോഴും അടിഞ്ഞുകിടക്കുന്നല്ലോ എന്നോർത്തപ്പോൾ ലജ്ജിച്ചുപോയി.

സുരേഷ്കുമാർ, അമരവിള,
ബാംഗ്ളൂർ.

## മറെറാരു തിരുമനസ്സുകൊണ്ട്

380-ാം ലക്കം കലാകൗമുദിയിൽ ഗംഗാധരൻ നമ്പൂതിരി എഴുതിയ “വാമൊഴിയും വരമൊഴിയും” എന്ന നിരുപദ്രവമായ ലേഖനം മലയാളത്തിലെ പൈങ്കിളി നോവൽ രാജാവായ സാക്ഷാൽ മുട്ടത്തു വർക്കിയെ വല്ലാതെ ചൊടിപ്പിച്ചിരിക്കുന്നതായി തോന്നി, അദ്ദേഹത്തിന്റെ 383-ാം ലക്കത്തിലെ കത്തു് വായിച്ചപ്പോൾ. നമ്പൂതിരിയെ ‘ബ്രഹ്മശ്രീ’യെന്നും ‘തിരുമനസ്സുകൊണ്ട്’ എന്നും ആക്ഷേപസ്വരത്തിൽ വിശേഷിപ്പിച്ചിട്ടുള്ള ആ കത്തിൽ നമ്പൂതിരി പ്രകടിപ്പിച്ച ആശയത്തോട് വർക്കിക്ക് ഭിന്നാഭിപ്രായമാണുള്ളതു് എന്നാണദ്ദേഹം എഴുതിയിട്ടുള്ളതു്.

നമ്പൂതിരി പ്രകടിപ്പിച്ച ആശയം, “നമ്മുടെ നിത്യജീവിതത്തിൽ അതിപ്രധാനമായ ഭാഷ, എങ്ങനെയെങ്കിലും പ്രയോഗിക്കരുതെന്നാണ്.” എന്നുവച്ചാൽ അക്ഷരങ്ങൾ ശരിക്കെഴുതുകയും ശരിക്ക് ഉച്ചരിക്കുകയും വേണമെന്നർത്ഥം. സാമാന്യബുദ്ധിയുള്ള ഒരാൾക്ക് ഈ ആശയത്തോട് ഭിന്നാഭിപ്രായം ഉണ്ടാകുന്നതെങ്ങനെയാണെന്ന് മനസ്സിലാകുന്നില്ല.

നമ്പൂതിരിമാരോടും, അവർ ഇവിടെ അടിച്ചേല്പിച്ച സംസ്കൃതഭാഷയോടും, അതിലെ അതിഖര, ഘോഷങ്ങളോടും വർക്കിക്ക് കഠിനമായ എതിർപ്പുണ്ടെങ്കിൽ ഉണ്ടായിക്കൊള്ളട്ടെ. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഒരു വിദേശഭാഷയായ സംസ്കൃതത്തിനു പകരം, സ്വദേശിയായ ഇംഗ്ലീഷിൽനിന്നും, തമിഴിൽനിന്നും വാക്കുകൾ സ്വീകരിച്ചുകൊണ്ട് മലയാളഭാഷയെ വളർത്താനുള്ള ആഗ്രഹവും, അദ്ദേഹം വച്ചു പുലർത്തിക്കൊള്ളട്ടെ.

പക്ഷേ, തമിഴിലും ഇംഗ്ലീഷിലും, അക്ഷരങ്ങൾക്കും അവയുടെ ഉച്ചാരണങ്ങൾക്കും യാതൊരു നിബന്ധനയുമില്ലെന്നാണോ വർക്കി ധരിച്ചുവച്ചിരിക്കുന്നതു്? അവ, തോന്നിയപോലെ എഴുതുകയും ഉച്ചരിക്കുകയും ചെയ്യാമെന്നാണോ “അതിയാൻ” കരുതുന്നതു്?

അതിഖരങ്ങളും ഘോഷങ്ങളും എഴുതാനും ഉച്ചരിക്കാനും വർക്കിക്ക് വിഷമമുണ്ടെങ്കിൽ, അവ ഉപയോഗിക്കാതിരുന്നാൽപോരേ? ദിവസവും പല്ലുതേയ്ക്കുകയും, നാക്കു വടിക്കുകയും ചെയ്യുന്ന ആളുകൾ അവ ഉപയോഗിക്കുന്നതിനെ തടയേണ്ട കാര്യമുണ്ടോ? അതോ, പൂർവ്വികന്മാർ ഭയപ്പെട്ടതുപോലെ അവ ഉച്ചരിച്ചുകേട്ടാൽ വർക്കിക്ക് ഭയമാവുമോ?

“ഭിന്നാഭിപ്രായം” എന്നതിനു പകരം മേലിൽ വർക്കി പിന്നാപിപ്രായമെന്നോ പിന്നാതിപ്രായമെന്നോ എഴുതിയാലും അദ്ദേഹത്തിനോ അദ്ദേഹത്തിന്റെ വായനക്കാർക്കോ യാതൊരു കുഴപ്പവും വരാനില്ല.

പക്ഷേ, ഡോക്ടർ ലീലാവതിയും പ്രൊഫസർ സുകുമാർ അഴീക്കോടും ഒക്കെ ഇങ്ങനെതന്നെ ചെയ്യണമെന്നു് വർക്കി നിർബ്ബന്ധിക്കരുതു് എന്നൊരപേക്ഷയുണ്ട്. അവരുടെ കൃതികൾ വർക്കി ഉൾപ്പെടെയുള്ള സാധാരണ വായനക്കാർക്ക് മനസ്സിലാവുന്നില്ലെങ്കിൽ, അതിൽ ഖേദിക്കേണ്ട കാര്യമില്ല, അവക്ക്‌വേണ്ടിയുള്ളതല്ല ആ കൃതികൾ.

“അത്യന്താധുനികകഥാകാരന്മാർപോലും സംസ്കൃതപദബഹുലതകൊണ്ട് അവരുടെ കൃതികളെ കൂടുതൽ ദുരൂഹങ്ങളാക്കുന്നു” എന്നും വർക്കി ആവലാതിപ്പെടുന്നു. നമ്പൂതിരി ചൂണ്ടിക്കാണിച്ച തെററുകളിൽ പെടുന്നതല്ല മേൽകൊടുത്ത വാചകത്തിലെ തെററു്. വർക്കിക്കു് ഏററവും പരിചയവും പാണ്ഡിത്യവുമുള്ള ഇംഗ്ലീഷിൽ അതിന് ‘malapropism’ എന്നു പറയും. “ദുരൂഹം”കൊണ്ട് “ദുർഗ്രഹം” എന്നാണല്ലോ വർക്കി ഉദ്ദേശിക്കുന്നതു്. ദുർഗ്രഹം എന്നതിനു പകരം ദുരൂഹം എന്ന് പ്രയോഗിക്കരുതെന്ന് ഇന്ത്യൻ ഭരണഘടന വിലക്കുന്നില്ല എന്ന് വർക്കി വാദിക്കരുതെന്ന് ഒരപേക്ഷയുണ്ട്.

വർക്കിയുടെ കത്തിൽ പല സംസ്കൃതവാക്കുകളും ശരിയായും, ചിലതു് തെററായും പ്രയോഗിച്ചിട്ടുണ്ട്. ഈ തെററുകൾ തിരുത്തണമെന്നല്ലേ നമ്പൂതിരി അഭിപ്രായപ്പെടുന്നുള്ളൂ?

കെ. ജി. എൻ.
നമ്പൂതിരിപ്പാട്,
ചങ്ങനാശ്ശേരി.

II

നോവലുകൾ പടച്ചുവിടുക മാത്രമല്ല, ഭാഷാഗവേഷണം കൂടിയുണ്ട് മുട്ടത്തുവർക്കിക്കെന്ന് മുന്നൂറെറൺപത്തിമൂന്നാമത്തെ കലാകൗമുദിയിലെ കത്തു വായിച്ചറിഞ്ഞു. തനി പച്ച മലയാളമാണല്ലോ ആ ത്രികോണ പ്രേമകർത്താവിന്റെ ഉന്നം. എന്നിട്ടും അദ്ദേഹത്തിന്റെ മലയാളം സംസ്കൃതപദ ബഹുലമായിരുന്നു എന്നതു് മലയാളത്തിന്റെ ഗതികേടിനെത്തന്നെ ഉദാഹരിക്കുന്നു. ശീർഷകം, വേദവേദാന്തം, ശബ്ദം, ക്ലിഷ്ടം, ഘോരഘോരം, ആധിപത്യം, വിഗ്രഹധ്വംസനം, ദുരൂഹം, ശുദ്ധം, സുന്ദരം, സഹസ്രാബ്ദം, അചിരേണ മൃതഭാഷ, മഹത്ത് വ്യക്തിത്വം, സംഗീതാത്മകം, വികസിതം, തൃപ്തി തുടങ്ങി യാതൊരു ഭേദവുമില്ലാതെ സംസ്കൃതപദങ്ങൾ ആ കത്തിൽ—ഒരു ചെറിയ കത്തിൽ—അദ്ദേഹം ഉപയോഗിച്ചിരുന്നു.

തമിഴിൽ സംസ്കൃതപദങ്ങളില്ലെന്നാണ് അദ്ദേഹത്തിന്റെ കണ്ടുപിടിത്തം. പാവം മുട്ടത്ത്. അദ്ദേഹത്തിനു തമിഴെന്നല്ല ദ്രാവിഡഭാഷ ഒന്നും തന്നെ അറിഞ്ഞുകൂടാ. എല്ലാ ദ്രാവിഡ ഭാഷകളിലും സംസ്കൃതത്തിന്റെ ആധിപത്യമാണുള്ളതെന്നുംഅറിഞ്ഞുകൂടാ. എങ്ങനെ അറിയും? ഖര-അതിഖരങ്ങളെ നോക്കിയാണല്ലോ വർക്കിയദ്ദേഹം ഭാഷയുടെ മൂല്യം നിർണ്ണയിക്കുന്നതു്. സംസ്കൃതം വിദേശഭാഷയായതിനാൽ വർജ്ജിക്കണം. ഇംഗ്ലീഷ് വിദേശഭാഷയായതിനാൽ സ്വീകരിക്കണം—ഇതെന്തുയുക്തി? പ്രൊഫസർ അഴീക്കോടിന്റെയും ലീലാവതിയുടേയും ലേഖനം വായിച്ചർത്ഥം ഗ്രഹിക്കാൻ കഴിവില്ലാത്ത ഒരാളോട് കൂടുതൽ “ഓതി”ക്കൊടുക്കാതിരിക്കുന്നതാണു നല്ലതു്. എന്തായാലും സംസ്കൃതം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തിട്ടുള്ള ആർക്കുംതന്നെ അതിന്റെ പേരിൽ ക്ഷയം ബാധിച്ചതായി അറിവില്ല. മറിച്ച് മുട്ടത്തു വർക്കിയുടെ പച്ച മലയാള നോവലുകൾ, മലയാളത്തിനു് വരുത്തിവച്ച മാറാരോഗമാകട്ടെ ചില്ലറയല്ലതാനും.

മനോഹരൻ കരയാംവട്ടത്തു്,
കയ്യമംഗലം.

## കവറിലെ ‘കാര്യം’

ലക്കം 384, 385 ‘കലാകൗമുദി’ ഒട്ടേറെ ആകർഷകമായി. കത്തിയെരിഞ്ഞ തലസ്ഥാന നഗരിയുടെ കവർപേജ് ഭാവാത്മകമായിരുന്നു. 385-ാം ലക്കത്തിലെ “തെക്കൻകാററിൽ തകർന്ന ഇന്ദിരാദുർഗ്ഗങ്ങ”ളിൽ, സംസ്ഥാനങ്ങൾക്കു്, നൽകിയ ചുകപ്പിനും മഞ്ഞയ്ക്കും ഏററവും അനുയോജ്യമായ ഓക്സ്ഫോർഡ് ബ്ളൂവിലുള്ള പശ്ചാത്തലം കളർ കോമ്പിനേഷന്റെ കാര്യത്തിൽ ഉന്നതനിലവാരം പുലർത്തുന്നു. കവറിലൂടെ ‘കാര്യം’ പറയുന്ന പ്രതീകാത്മകവും ഭാവോജ്ജ്വലവുമായ ഇത്തരം ‘ലേഔട്ടുകൾ’ കാലികസംഭവങ്ങൾക്ക് ‘കലാകൗമുദി’ നൽകുന്ന പ്രാധാന്യത്തിന്റെ തൊപ്പിയിൽ ഒരു തൂവൽ കൂടിയാണ്.

കെ. പി. അഹ്മദ്,
ചാവക്കാട്.

# ഇനി ഒന്നു മാത്രം ചരിത്രത്തിന്റെ ചവറ്റുകുട്ട

**കൗമുദി ന്യൂസ് സർവീസ്**

**ഭ്രാ**ന്തിനുള്ള ഒരു പ്രാകൃത ചികിത്സാ രീതിയാണ് ഷോക്ക നൽകൽ അഥവാ കറണ്ടടിക്കൽ. മൂന്നു സെക്കൻഡോളമേ ഈ വൈദ്യുതി പ്രയോഗം നീണ്ടുനിൽക്കൂ. പക്ഷേ, അതിനുള്ളിൽ രോഗി ഏതാണ്ടൊരുപരുവമാകും. വിറയ്ക്കും. പുളയും, ബഹളമുണ്ടാക്കും, പിടയ്ക്കും, കൈകാലിട്ടടിക്കും, ബോധംകെടും. ഏഴെട്ടു തടിയന്മാർ ചുററുംനിന്നു പിടിച്ചില്ലെങ്കിൽ രോഗിയുടെ പിടച്ചിലിൽ കൈകാലുകളൊക്കെ ഒടിഞ്ഞുപോയെന്നുവരും. മൂന്നു സെക്കൻഡോളംനേരത്തെ ഈ വൈദ്യുതാഘാതം കഴിഞ്ഞാൽ ഏതാണ്ട് ജഡപ്രായമായ രോഗിയെ ചുമന്ന് കട്ടിലിലേക്കു മാററണം.

ഇങ്ങനെ നാലഞ്ചുതവണ ഷോക്ക്ചികിത്സ ആവശ്യമുള്ള കേസുകളുമുണ്ട്. ഒരു കഠോരഹൃദയനും കണ്ടുനിൽക്കാനാവാത്ത വിധം ഭീകരമായ ഒരുരംഗമാണ് ഷോക്ക് ചികിത്സ. രോഗനിർണ്ണയം ശരിയായി നടത്താതെയാണ് ഷോക്ക് ചികിത്സയെങ്കിൽ രോഗി തട്ടിപ്പോയെന്നുതന്നെ വരും!

ആററാണ്ടാഘോഷിക്കാൻ നിൽക്കുന്ന കോൺഗ്രസ്സിന്—അതായതു് ആ കോൺഗ്രസ്സിന്റെ ചിരന്തന സംസ്കാരത്തിന്റെ ഭാരം പേറുന്ന കോൺഗ്രസ്—ഐ-ക്കു് ഇപ്പോൾ പിണഞ്ഞിരിക്കുന്ന ദുര്യോഗം അബ്ദുബാധയാണോ കടുത്ത ഭ്രാന്താണോ, അതോ രണ്ടുംകൂടി ചേർന്നതാണോ എന്നറിയില്ല. രണ്ടായാലും ഇപ്പോൾ ഒരു ഷോക്ക് ചികിത്സയാണത്രേ നടത്തിക്കൊണ്ടിരിക്കുന്നതു്. രോഗമറിയാതെ ചികിത്സിക്കൽ മാരകമായിപ്പോയെന്നുവരും. കറണ്ടടിക്കുന്നതു് രോഗമറിയാതെയാണെങ്കിൽ അത്യാഹിതം തീർച്ച. കറണ്ടടിക്കൽ തന്നെയാണ് ചികിത്സയെങ്കിൽ എത്ര കറണ്ടടിക്കണം, എത്രനേരമടിക്കണം, അങ്ങനെ എത്രതവണ അടിക്കണം; അടിക്കുമ്പോൾ എത്രപേർ പിടിക്കാൻ നില്ക്കണം എന്നൊക്കെ മുൻകൂട്ടി നിശ്ചയിച്ചുവയ്ക്കേണ്ടതുമാണ്.

കോൺഗ്രസ്-ഐ രോഗാതുരമാണെന്ന കാര്യം തീർച്ചയാണ്. കടുത്ത ഡോസിലുള്ള എന്തെങ്കിലും മരുന്നോ, മൂർച്ചയേറിയ കത്തികൊണ്ടുള്ള നിശിതമായ ക്രിയകളോ തന്നെയാണ് രോഗിയെ രക്ഷിക്കാൻ വേണ്ടതും.

പക്ഷേ, ഇവിടെ സംഭവിക്കുന്ന ചികിത്സ അച്ഛൻ ഇച്ഛിച്ചതുപോലെയാണ്. ഷോക്കചികിത്സയെ കോൺഗ്രസ്സുകാർ [illegible] പോലെ ഏററുവാങ്ങുകയും [illegible] പരമനിർവാണം പൂണ്ടതുപോലെ ദിവ്യമായ ചിരി ചിരിക്കുകയും ചെയ്യുന്നു. എന്തൊരദ്ഭുതം! കേരളത്തിലെ ഒരു മുൻ കോൺഗ്രസ്-എ നേതാവ് കൊച്ചിക്കായൽക്കരയിലെ ലയനമഹാമഹം കണ്ടു പറഞ്ഞതുപോലെ എന്തു്അദ്ഭുതകരമായ കാഴ്ചയാണിതു്!

രോഗം തുടങ്ങിയതു് ഏതോ ഒരു വൈശാഖ പൗർണ്ണമിയിലായിരുന്നു. പൂർണ്ണചന്ദ്രരശ്മികൾ വീണാൽ കവിതയുറുകയോ ഭ്രാന്തിളകുകയോ ഒക്കെച്ചെയ്യും. കോൺഗ്രസ്—ഐ.ക്കു് കവിതയുറിയില്ല.

അങ്ങനെ കോൺഗ്രസ്—ഐ. ക്കാർ നിലമറന്നു. തലമറന്നു. നാട്ടുകാരെയൊക്കെ മറന്നു. ഏതോ ലഹരിയിൽ അവർ വിഹരിച്ചു. നിലതകർന്നു. തലതകർന്നു. നാട്ടുകാർ പിടികൂടി. കർണ്ണാടകത്തിൽ പിടികൂടി. ആന്ധ്രയിൽ പിടികൂടി. അങ്ങനെ നാട്ടുകാരുടെ ഷോക്കചികിത്സ ആദ്യം നടന്നു.

അതു കഴിഞ്ഞാണ് കോൺഗ്രസ്—ഐ. യുടെ മേധാവിയായ ഇന്ദിരാഗാന്ധിതന്നെ ചികിത്സഏറെറടുത്തതു്. (ഒരു ഇംഗ്ലണ്ടുകാരനോടു് അവർ ആദ്യം പറഞ്ഞുനോക്കി: ''ഇതു് രോഗമല്ല. കർണ്ണാടകത്തിലും ആന്ധ്രയിലും സംഭവിച്ചതു് പാടേയുള്ള പൊളിച്ചിലല്ല. ചെറിയ ഒരു വീഴ്ചമാത്രം. സാരമില്ല.'' പക്ഷേ ഡെൽഹിയിലെ തിരഞ്ഞെടുപ്പിൽ തെന്നിന്ത്യ ആവർത്തിക്കുന്നതു് മാരകമായിരിക്കുമെന്ന് ബുദ്ധിമതിയായ അവർ കണ്ടു.) ചികിത്സ തുടങ്ങിയതു് ഒരു ഇന്ത്യാ-പാക് യുദ്ധത്തിന്റെ മട്ടോടെയായിരുന്നു.

ഒരു ദിവസം കാണാം, ഒരു വാർത്ത. കമലാപതി ത്രിപാഠിയെ കോൺഗ്രസ്-ഐയുടെ വർക്കിങ് പ്രസിഡൻറാക്കിയിരിക്കുന്നു. ഷോക്ക് ചികിത്സതന്നെ.

ജോർ. പരമഭാഗവതനും ഭക്തോത്തംസവും ഉണ്ണനിരിക്കുന്ന സമയത്തിൽ പകുതിയും പൂജയും മന്ത്രതന്ത്രങ്ങളുമായിക്കഴിയുന്നയാളുമായ ത്രിപാഠിജിതന്നെ കോൺഗ്രസ്-ഐയുടെ ബാധഒഴിക്കലിനുപററിയ പുമാൻ. മൂന്നാലുവർഷം മുമ്പ് കർണ്ണാടകത്തിൽ ദേവരാജ് അരശിന്റെ നേതൃത്വത്തിൽ കോൺഗ്രസ്-ഐയിൽ കലാപം തുടങ്ങിയപ്പോൾ, ആ ദുർഭൂതത്തെ അകററാനും കർണ്ണാടകത്തിന്റെ ചാർജ്ജുണ്ടുറാവുവിനെഏല്പിക്കാനും ഏതു കമലാപതി ത്രിപാഠിയെയാണോ ഇന്ദിരാഗാന്ധി നിയോഗിച്ചതു്, ആ കോൺഗ്രസ് സിംഹത്തെത്തന്നെ കർണ്ണാടകത്തിലെ ഐതിഹാസിക പരാജയം കഴിഞ്ഞു് തകർന്നുവീണ കോൺഗ്രസ്-ഐ യെ വീണ്ടും പൊയ്ക്കാലുകളിലെങ്കിലും നിവർത്തി നിറുത്താൻ നിയോഗിച്ചിരിക്കുന്നു. നൂറാം വർഷം തികയാറായ കോൺഗ്രസ്സിനു് ഇതിനേക്കാൾ വലിയ കായകല്പ ചികിത്സ ആർക്കു നിർദ്ദേശിക്കാനാവും!

തീർന്നില്ല. പിറേറദിവസം കാണാം. അടുത്ത ഷോക്ക്: എ. ഐ. സി. സി.-ഐ ജനറൽ സെക്രട്ടറിമാരിൽ നല്ല നാലെണ്ണം രാജിവച്ചിരിക്കുന്നു. അഞ്ചാമൻ പിന്നാലേ രാജിവയ്ക്കുവാൻ പോകുന്നു. ഭയങ്കരം. പിന്നാലെ വീണ്ടും ഷോക്ക്: കേന്ദ്രമന്ത്രിസഭാംഗങ്ങളെല്ലാം രാജിവച്ചിരിക്കുന്നു. ഉഗ്രം. അത്യുഗ്രം. ചികിത്സ ഇങ്ങനെതന്നെവേണം—ജനങ്ങൾ ബലേഭേഷ് വിളിക്കാൻ ആലോചിച്ചു. എന്തായാലും നമ്മുടെ പഴയ കോൺഗ്രസ്സല്ലേ. അതിന്റെ സാംസ്കാര ചരിത്രമെങ്കിലും രക്ഷപ്പെടുന്നെങ്കിൽ രക്ഷപ്പെടട്ടേ. (കേന്ദ്രമന്ത്രിമാരെല്ലാം രാജിവച്ചു എന്ന വാർത്ത വന്നെങ്കിലും അതിൽപ്പെട്ട ചില മന്ത്രിമാരുടെ തല കേരളത്തിലും ആസാമിലും മഹാരാഷ്ട്രയിലും മററുംചെറുതായി പൊങ്ങിക്കണ്ടപ്പോൾ ചിലർ സംശയിച്ചു- രാജിവാർത്തയൊക്കെ വെറുതേയാവാം!)

പക്ഷേ, ഷോക്ക ചികിത്സയല്ലേ. അതു് ഒററയടിക്കങ്ങനെ. കലശലായ രോഗം. അതിനാൽ ഇൻസ്റ്റാൾമെൻറ് ഇൻസ്റ്റാൾമെൻറായിട്ടാണ് സംഗതി. അങ്ങനെ ഓർത്തിരുന്നപ്പോൾ അടുത്ത മദ്ധ്യാഹ്നത്തിൽ അടുത്ത ഷോക്ക്: ഉച്ചകഴിഞ്ഞു് ഒന്നരയ്ക്കു് പുതിയ മന്ത്രിമാരുടെ സത്യപ്രതിജ്ഞ നടക്കാൻ പോകുന്നു.

അഹോ! ഗംഭീരം! അധമന്മാരുടെയെല്ലാം കഴുത്തറുത്തു് ഇതാ തലകൾ ഉരുട്ടാൻ തുടങ്ങിയിരിക്കുന്നു.

ചികിത്സക്കാഴ്ച കാണാൻ ഏവരും കാത്തിരുന്നു. ഡെൽഹിയിൽ അപ്പോൾ പെരുമഴയായിരുന്നുവത്രേ. മഹാസംഭവങ്ങൾ നടക്കുമ്പോൾ പ്രകൃതിക്ഷോഭങ്ങൾ ഉണ്ടാകുമെന്നതു് പുരാണപ്രസിദ്ധം.

സത്യപ്രതിജ്ഞയായി. ഒന്നാം മന്ത്രി വിജയഭാസ്കരറെഡ്ഡി. ഏതു വിശ്വസ്തനെയാണോ അഞ്ചുകൊല്ലം മുമ്പ് ആന്ധ്രയുടെ ചുക്കാൻ പിടിക്കാനയച്ചതു്, ഏതു വിശ്വസ്തന്റെ ചുക്കാൻ പിടുത്തം നടക്കവെയാണോ ആന്ധ്രാദേശത്തിൽ രാമറാവു കോൺഗ്രസ്-ഐ യെ നിലംപരിശാക്കിയതു് ആ വിജയഭാസ്കരറെഡ്ഡി. വെൽ ഡിസർവ്ഡ് പ്രമോഷൻ. റെഡ്ഡി ചിരിച്ചു. തിരുപ്പതിയിലെ ലഡ്ഡു പ്രസാദം കഴിച്ച് നിർവൃതിയടയുമ്പോഴെന്നപോലെയുള്ള ചിരി.

രണ്ടാം മന്ത്രി വിശ്വനാഥ പ്രതാപസിംഗ്. യു. പി. മുഖ്യമന്ത്രിയായിരുന്ന സിംഗ്. കൊള്ളക്കാരുടെ അതിക്രമങ്ങൾ കണ്ടു സഹിക്കാനാവാതെ അധികാരം വിട്ടെറിഞ്ഞുപോയ ആധുനികോത്തരൻ, എ ഡിസർവിങ് കേസ്...സിംഗ് ചിരിച്ചു. കാശി വിശ്വനാഥക്ഷേത്രത്തിലെ തീർത്ഥജലം പാനം ചെയ്താലുണ്ടാകാവുന്ന പാപനിർവിമുക്തമായ ചിരി.

...അങ്ങനെ ഏഴു മന്ത്രിമാർ.

അതാ അടുത്തഷോക്ക്. എട്ടു മന്ത്രിമാരുടെ തല ഇന്ദ്രപ്രസ്ഥത്തിലെ മഴവെള്ളത്തിൽ ഉരുളുന്നു. എട്ടെണ്ണം ഔട്ട്. മററു പലരും തല ഉടുപ്പിനുള്ളിൽ പൂഴ്ത്തി, കബന്ധസമാനമായി പതുങ്ങിയിരുന്നു. മന്ത്രി സി. പി. എൻ. സിംഗ് എന്ന നേതാവ് ഏതായാലും രാജിവച്ചു.

ചുമർ ഘടികാരത്തിലെ സൂചികൾ വീണ്ടും നീങ്ങി. ഷോക്കിലൂടെ കോൺഗ്രസ്—ഐ യുടെ ചിത്തം വീണ്ടും പഴയ പടി സംസ്കാരഭരിതമാവുന്നതു കാണാൻ ചരിത്രം കാത്തിരുന്നു...

പെട്ടെന്നുണ്ട് കേന്ദ്രമന്ത്രിമാരിൽ ഒരാളായ സി. എം. സ്റ്റീഫൻ ചില പത്രലേഖകരെ വിളിച്ച് തന്റെ രാജി പ്രഖ്യാപിക്കുന്നു...അങ്ങനെവരട്ടെ...ഒന്നൊന്നായി ഇനിയുമുണ്ടല്ലോ കാഴ്ച...

സ്റ്റീഫൻ പറഞ്ഞു: ഞാൻ മന്ത്രിസ്ഥാനം രാജിവയ്ക്കുന്നു. പണ്ടേ വിചാരിച്ചിരുന്നതാണ്. മാഡത്തോടു് പറഞ്ഞിരുന്നതുമാണ്. രാജിവച്ച് ഞാൻ പാർട്ടിയെ സമുദ്ധരിക്കാൻപോകുന്നു. ഞാൻ കോൺഗ്രസ്—ഐ. യുടെ ജനറൽ സെക്രട്ടറിയാവാൻ പോവുകയാണ്...

ഇതു് പറഞ്ഞതു് പാർട്ടി പ്രസിഡൻറല്ല. പാർട്ടിയുടെ വർക്കിങ് പ്രസിഡൻറുമല്ല. രാജിവച്ചയാൾതന്നെ തന്റെ അടുത്തധർമ്മം പ്രഖ്യാപിക്കുകയാണ്. ഇതു് രാജിയല്ല. ഇതു് തലഉരുളലല്ല. ഇതു് പാർട്ടിയെ ഉദ്ധരിച്ചു നിറുത്താൻ തലകൊണ്ടു താങ്ങൽമാത്രം...

കോൺഗ്രസ് സംസ്കാരം എന്തു മോഹനം!

ഈ അദ്ഭുതകരമായ ആകാശക്കാഴ്ചകൾകണ്ട് ജനങ്ങൾ വാപൊളിച്ചുപോയി. ഇതോ ചൊല്ലിക്കൊണ്ട ഷോക്ക് ചികിത്സ? എന്നും ചെയ്യാറുള്ളതുപോലെ നാലഞ്ചു മന്ത്രിമാരെ മാററൽ. നാലഞ്ചു വകുപ്പു മാററൽ. നാലഞ്ചു മന്ത്രിമാരെ എടുക്കൽ. ഇതോ ഇന്ത്യാ-പാക് യുദ്ധം? ഇതോ ബാങ്കു ദേശസാൽക്കരണം? ഇതോ രാജാക്കളുടെ പ്രിവിപഴ്സ് നിറുത്തലാക്കൽ? ഇതോ ...?

ഒരുപക്ഷേ, ഷോക്ക് നൽകാൻ ഘടിപ്പിച്ച ഇലക്ട്രോഡുകളുടെ മറേറ ടെർമിനൽ ഡയറക്ട്കറണ്ടിന്റെ സോഴ്സിൽ ബന്ധിപ്പിച്ചുകാണില്ല. അതു കൊണ്ടാവണം കറണ്ടിന്റെ സർക്യൂട്ട് പൂർത്തിയാവാത്തതു്. അതുകൊണ്ടാവണം തലച്ചോറിൽ നിന്നു സ്വന്തം കറണ്ട് പ്രവഹിക്കാതിരുന്നതു്. അതുകൊണ്ടാവണം മസിലുകൾ ത്രസിക്കാത്തതു്. അതുകൊണ്ടാവണം രോഗി ശൂന്യമായ ചിരിചിരിച്ചതു്. അതുകൊണ്ടാവണം—ഷേയ്!

ഒരുപക്ഷേ ടെർമിനലുകളെ നിർണ്ണായക സമയത്തു് ആരെങ്കിലും ഇളക്കിക്കളഞ്ഞതാവുമോ? എവിടെ ഫോത്തേദാർ? എവിടെ അരുൺ നെഹ്റു? എവിടെ ധീരേന്ദ്ര ബ്രഹ്മചാരി? എവിടെ...?

ജനങ്ങൾ ഇതു് ഇപ്പോൾ ശ്രദ്ധിക്കാതെ കഴിയുകയാണെന്നു തോന്നും. അവർക്ക് അന്നന്നത്തെ അത്താഴത്തിന് വല്ലതുമുണ്ടാക്കണമല്ലോ. യുദ്ധവും പ്രിവിപഴ്സും ബാങ്കും ഷോക്കചികിത്സയുമൊക്കെ അവരുടെ ദൈനംദിനജീവിതത്തെ ആകർഷിക്കുന്ന കാര്യങ്ങളല്ല. എങ്കിലും ഒരുനാൾ അവർ ചിട്ടവച്ച് നീങ്ങും. ഒരേ മനസ്സോടെ കൈ ഉയർത്തും. ഒരേ താളത്തിൽ വോട്ടുചെയ്യും. അന്ന് പശ്ചാത്തപിക്കേണ്ടിവരരുതു്.

ഗിരി പ്രഭാഷണങ്ങൾ കൊണ്ട് ജനങ്ങളെ മയക്കാവുന്ന കാലം പോയി. ഒരിക്കൽ അവർ ഗിരിച്ചരിവുകളിൽ കരതോർത്തു കേട്ടിരുന്നതാണ്. പക്ഷേ, ദൈവങ്ങൾ അവരെ കബളിപ്പിച്ചുകളഞ്ഞു. ഇനി അവർക്കു് ഒരൊററ ദൈവത്തിലേ ശ്രദ്ധയുള്ളൂ: അവരുടെ ഇല്ലായ്മകൾ തീർക്കാൻ കഴിയുന്ന ദൈവം. അവരുടെ വിശപ്പു തീർക്കാൻ കഴിയുന്ന ദൈവം. അവരുടെ മക്കൾക്ക് നല്ല ഭാവി നൽകാൻ കഴിയുന്ന ദൈവം. പട്ടിണി കിടക്കുന്നവരുടെ മുമ്പിൽ ദൈവം പ്രസംഗമായിട്ടല്ല, ആഹാരമായിട്ടാണു പ്രത്യക്ഷപ്പെടുക. വെറും രാഷ്ട്രീയക്കസർത്തുകൾകൊണ്ട് അവരുടെ ദുരിതമകററാനാവില്ല.

അതിനാൽ ഇന്ത്യ ഭരിക്കുന്ന കക്ഷി ഒന്നോർക്കണം. ഇനി അധികം സമയമില്ല. ജനങ്ങളെക്കുറിച്ചും ജനാധിപത്യത്തെക്കുറിച്ചും എന്തെങ്കിലും മതിപ്പു ശേഷിച്ചിട്ടുണ്ടെങ്കിൽ ഈ ജാലവിദ്യകൾ മതിയാക്കുക. ഇല്ലെങ്കിൽ ചെന്നെത്തുന്നതു് സുപ്രസിദ്ധമായ ആ സ്ഥലത്തായിരിക്കും—ചരിത്രത്തിന്റെ ചവററുകുട്ടയിൽ.



# ഇനിപ്പ മൊഹാരംഭങ്ങൾക്കിനം നന്ദിക്ക്

കെ. ആർ. ഉപേന്ദ്രവർമ്മ

**1974**-ൽ ഇംഗ്ലണ്ടിൽവച്ച് ആർനോൾഡിനും ഓൾഡിനും മുമ്പിൽ അടിയറവ് പറഞ്ഞശേഷം ഇപ്പോഴാണ് ഇന്ത്യ തങ്ങളുടെ ക്രിക്കററ് ഗ്രാഫിലെ മുതലക്കൂപ്പ് നടത്തുന്നത്. '74 ന ശേഷം വെസ്റ്റിൻഡീസിനെതിരെയും ഇംഗ്ലണ്ടിനെതിരെയും ഇന്ത്യയിൽവച്ചും ആസ്ട്രേലിയക്കെതിരെ അവിടെവച്ചും മൂന്നു ടെസ്ററുകൾ വീതം തോററെങ്കിലും 74-ലെ ക്ഷീണം അന്നൊന്നും തോന്നിയിരുന്നില്ല. എന്നല്ല ഇന്ത്യ നന്നായികളിച്ചു എന്നുതന്നെയായിരുന്നു പൊതുവായ അഭിപ്രായവും. (വാസ്‌ലൈൻ സീരീസിനെ സംബന്ധിച്ചിടത്തോളം ഇതു പൂർണ്ണമായും ശരിയല്ലെങ്കിലും.) കഴിഞ്ഞ പാകിസ്ഥാൻ പര്യടനവും ഇന്ത്യയുടെ പരിമിതികൾ വെളിച്ചത്തു കൊണ്ടുവന്നെങ്കിലും തീർച്ചയായും സമമാക്കാമായിരുന്ന രണ്ടു ടെസ്ററുകൾ ബേഡിയുടെ നായകത്വത്തിന്റെ പ്രത്യേകതയും പാകിസ്ഥാൻ ബാററിങ്ങിന്റെ ശക്തിയും കൂടി ഇന്ത്യക്കെതിരാക്കി മാററുകയാണല്ലോ ഉണ്ടായതു്. ആ പരമ്പരയിൽ നിന്നും വ്യത്യസ്തമായ ഒന്നാണ് ഇപ്പോൾ കറാച്ചിയിൽ മംഗളം പാടുന്നതു്. തികച്ചും ഏകപക്ഷീയമായ ഏതാനും ടെസ്ററുകൾ. തങ്ങളുടെ ബാററ്സ്മാന്മാർ വാരിക്കൂട്ടുന്ന റണ്ണുകളും ഇമ്രാന്റെ ബൗളിങ്ങിന്റെ മേധാവിത്വവും നൽകിയ ആഹ്ലാദത്തിനപ്പുറമൊന്നും പാകിസ്ഥാനിലെ അണികൾക്ക് ഈ പരമ്പരയിൽ നിന്ന് കിട്ടാനില്ലല്ലോ.

ഇന്ത്യക്ക് എന്തു സംഭവിച്ചു? ഈ പരമ്പരയുടെ അവസാന ടെസ്റ്റ് നടന്നുകൊണ്ടിരിക്കുന്ന ഈ സമയത്തു എളുപ്പമാണിതിനെക്കുറിച്ച് ചിന്തിക്കാൻ. ഇന്ത്യൻ ബൗളിങ്ങിന്റെ മൂർച്ചക്കുറവ് ഇത്രയധികം വെളിച്ചത്താക്കപ്പെട്ട ഒരു പരമ്പര അടുത്ത കാലത്തൊന്നും നടന്നിട്ടില്ല. കപിലിന്റെയും ദോഷിയുടെയും തോളിലേറി ഏതാനും ടെസ്ററുകളും ചില പരമ്പരകൾ തന്നെയും—പലപ്പോഴും ദേശീയ ടീമുകളുടെ ലേബലുള്ള രണ്ടാംകിടക്കാർക്കെതിരെയുള്ള ജയങ്ങളാണിവ—ഇന്ത്യ ജയിച്ചെങ്കിലും, ആഴമില്ലാത്ത, വൈവിദ്ധ്യമില്ലാത്ത ഒരു ബൗളിങ്ങിന് ഇപ്പോൾ കിട്ടിയ ചികിത്സ നന്നെന്ന അഭിപ്രായമാണ് എനിക്കുള്ളതു്. ചില്ലറ ചില ജയങ്ങളുടെ നിലാവെളിച്ചത്തിൽ ഈ സത്യം ശ്രദ്ധിക്കാൻ മിനക്കെടാത്ത ആ മാനസികാവസ്ഥക്ക് മാററം വരുമല്ലോ. ഈ കാലഘട്ടത്തിലെ ഏററവും ശ്രദ്ധേയരായ ബൗളർമാരിൽ ഒരാളായ കപിലിന്റെ പ്രാഭവത്തിനും താല്ക്കാലികമായെങ്കിലും മങ്ങലേൽക്കുമെന്നും ആയാഗാധ്വത്തെ പിടിച്ചുകെട്ടാനും ബാററ്സ്മാന്മാരുണ്ടാകുമെന്നുമുള്ള കാഴ്ചപ്പാടു് സാധാരണ ക്രിക്കററ് പ്രേമികൾക്ക് ദീർഘകാലാടിസ്ഥാനത്തിൽ ഗുണം ചെയ്യുന്ന കാര്യമാണ്.

ഇനി നമുക്ക് ഈ പരമ്പരയിൽനിന്നും എന്തെല്ലാം നേട്ടങ്ങളുണ്ടായി എന്നു നോക്കാം. ആദ്യം മനസ്സിൽ തെളിയുന്നതു് മനീന്ദർസിംഗിന്റെ പേരാണ്. മുദാസർ, സഹീർ, മിയാൻഡാദ് ഇവർ നയിക്കുന്ന പാകിസ്ഥാൻ ബാററിങ്ങിനെതിരെ മാമോദീസ മുക്കിയെടുക്കപ്പെട്ട ഈ പതിനേഴുകാരൻ എന്നെ വളരെയേറെ സന്തോഷിപ്പിച്ചു. നല്ല ശക്തിയുള്ള ബൗളിങ് ആക്ഷൻ—നിഴലുകൾ കിഴക്കോട്ട് നീളുമ്പോളും—പന്തിന്റെ വായുവിലെ ഒഴുകിമാറൽ, തുടർന്ന് സ്വല്പമെങ്കിലും സഹായമേകുന്ന പിച്ചിൽ നിന്ന് അടർത്തിയെടുക്കുന്ന ടേൺ, ഇവയെല്ലാം പുറമെ ധൈര്യമുള്ള, ആക്രമണോദ്യുക്തമായ ബൗളിങ്ശൈലി. തന്റെ ലൈനും ലെങ്ത്തും കുററമററതാക്കി സഹീറിനെയും കൂട്ടരെയും നിയന്ത്രിക്കാൻ ഭേദി ശ്രമിച്ചപ്പോൾ, മനീന്ദർ ആക്രമിക്കുകതന്നെയായിരുന്നു. തന്റെ ആംബൗളിന്റെ മൂർച്ചക്കുറവും അനുഭവസമ്പത്തുംമാത്രമേ മനീന്ദറിന്റെ കാര്യത്തിൽകുറവായി പറയാനുള്ളു. പ്രതീക്ഷിച്ചതിലുംഭേദമായി ബൗൾചെയ്ത വേറൊരാളാണ് സാന്ധു. തനിക്കു പററിയ ചുററുപാടുകളിൽ വളരെ ഫലപ്രദമായി ബൗൾചെയ്യാൻ സാന്ധുവിനു കഴിയുമെന്ന് ഈപരമ്പര തെളിയിച്ചു.

ഈ പരമ്പര ഇത്രകണ്ട് ഇന്ത്യക്കെതിരായി തിരിയാൻ മുഖ്യ കാരണമായ ഇന്ത്യൻ ബൗളിങ് നിരയിൽ മനീന്ദറിനേയും സാന്ധുവിനേയും നേട്ടങ്ങളായി പറയാൻ കഴിയുന്നുവെങ്കിൽ, തങ്ങളുടെ പേരിനൊത്തുയരാൻ കഴിയാത്ത ബാററ്സ്മാന്മാരുടെയിടയിൽ എടുത്തുപറയാവുന്നതു് സന്തോഷകരമായ വ്യത്യാസം ടെമ്പരമെന്റിൽ പ്രകടമാക്കുന്ന മൊഹീന്ദറിന്റെ പേരു മാത്രമാണ്. അടുത്ത ഏതാനും പരമ്പരകളിലേക്ക് ഗവാസ്കറിന് വലിയ ഒരു സഹായമായിരിക്കും മൊഹീന്ദർ. (അതോ തിരിച്ചാവുമോ!) പക്ഷേ, ഒന്നു വ്യക്തമാണ്. ഫസ്ററ് ക്ളാസ് ക്രിക്കററിൽ എത്രകണ്ട് പ്രഗത്ഭനായാലും ശരി, ടെസ്ററ് തലത്തിൽ മൊഹീന്ദർ ഒരു ആൾറൗണ്ടറല്ല. അടുത്ത ബാററിങ് നേട്ടം തിരഞ്ഞുപിടിക്കേണ്ടി വരും.

ഇപ്പോൾ നടക്കുന്ന 'കറാച്ചി ടെസ്റ്റിലെ ഇന്നിങ്സിന്റെ ബലത്തിൽ ശാസ്ത്രിയെ കൈയിലെടുക്കാം. ഇന്ത്യ ഈ പരമ്പരയിൽ അർഹിച്ച മൊത്തം ഭാഗ്യവും ശാസ്ത്രിക്കു മാത്രമായി ഈ ഇന്നിങ്സിൽ കിട്ടിയതുകൊണ്ടാണ് ഈ സെഞ്ച്വറി സാദ്ധ്യമായതെങ്കിലും നല്ല ടെമ്പരമെന്റിന്റെ ഉടമയാണ് ശാസ്ത്രി. നന്നായി കവർ ചെയ്ത് കളിക്കുന്ന ശാസ്ത്രി ഓൺസൈഡ് ബ്ളോക്കുകളിൽ പ്രത്യേക സാമർത്ഥ്യം കാട്ടുന്നുമുണ്ട്.

ഇനി ഈ പരമ്പരയിലെ പരാജയങ്ങളെക്കുറിച്ച്, വരുന്ന വെസ്റ്റിന്ത്യൻ പര്യടനത്തോട് ബന്ധപ്പെടുത്തി ചിന്തിക്കാം. ആദ്യം ഓപ്പണിങ് ബാററ്സ്മാന്മാർ. ശ്രീകാന്തും അരുൺലാലും മോശമായാണ് പൊതുവേ കളിച്ചതെങ്കിലും ഇമ്രാനും സർഫ്രാസും കാഴ്ചവച്ച തരത്തിലുള്ള സ്വിങ് ബൗളിങ് വെസ്റ്റിൻഡീസിൽ നേരിടേണ്ടിവരില്ലെന്നുള്ളതുകൊണ്ട് ഗവാസ്കർക്ക് കൂട്ടിന് ഞാൻ വോട്ടു ചെയ്യുക ശ്രീകാന്തിനെയാണ്. മൂന്നാം ഓപ്പണർ, ഇമ്രാന്റെയും സർഫ്രാസിന്റെയും ഒഴുകിയകലുന്ന ഔട്ട്സ്വിങ്ങറുകൾ ലൈനിലെത്താതെ തൊണ്ടാനുള്ള പ്രവണത കിട്ടിയെങ്കിൽപ്പോലും ഇവരുടെ കുതിച്ചുയരുന്ന പന്തുകൾ കളിക്കാനും ഒഴിയാനുമുള്ള ധൈര്യവും ടെക്നിക്കും കാട്ടിയ ശാസ്ത്രിതന്നെയാണ്. മിഡിൽ ഓർഡറിൽ വലിയ ചോദ്യചിഹ്നം വിശ്വനാഥാണ്. നല്ല പന്തുകൾവഴിയും ദൗർഭാഗ്യംവഴിയും പലപ്പോഴും പുറത്തായ വിശ്വനാഥാണ് ഈ ടൂറിലെ ഇന്ത്യൻ ദുർഗ്ഗതിയുടെ പ്രതീകം. പക്ഷേ, പാട്ടീലിന്റെ അഭാവംകൂടി കണക്കിലെടുക്കുമ്പോൾ വെസ്റ്റിൻഡീസിലേക്കുള്ള ടീമിൽനിന്നും വിശ്വനാഥിനെ തഴയാൻ പാടുണ്ടോ എന്നെനിക്ക് സംശയമുണ്ട്. മുമ്പുണ്ടായിരുന്ന നിയന്ത്രണം തന്റെ ബാററിങ്ങിന്റെമേൽ വിശ്വനാഥ് ഈ പരമ്പരയിൽ പ്രകടിപ്പിച്ചില്ലെങ്കിലും ഇനിയും ധാരാളം റണ്ണുകൾ ആ ബാററിൽനിന്നു വരുമെന്നെനിക്കൊരു തോന്നൽ. തന്റെ ഈ പരാജയം, തികച്ചും മാന്യനായ വിശ്വനാഥിനെ റിട്ടയർമെന്റിലേക്കു് നയിക്കുന്നില്ലെങ്കിൽ, ഇന്ത്യൻ സിലക്ടർമാർ ഒരവസരംകൂടി, പ്രത്യേകിച്ചും ഒരു വെസ്റ്റിന്ത്യൻ പര്യടനം, നൽകേണ്ടതു് ഇന്ത്യൻ മിഡിൽ ഓർഡറിന്റെ ഉറപ്പിനത്യാവശ്യമാണ്. ഇതിന് വേറൊരു കാരണംകൂടിയുണ്ട്. യശ്പാൽശർമ്മ ഒരു നല്ല ടൂഡൗൺ ബാററ്സ്മാനല്ല. ആ സ്ഥാനം ശർമ്മക്ക് സുഖകരവുമല്ല. വിശ്വനാഥിനുപകരം ആ സ്ഥാനത്തേക്ക് ഒരുക്കിക്കൊണ്ടു വരേണ്ടതു് എന്റെ അഭിപ്രായത്തിൽ അശോക് മൽഹോത്രയെയാണ്. ഈ വരുന്ന വെസ്റ്റിന്ത്യൻ പര്യടനം അതിനുവേണ്ട സമയം മൽഹോത്രക്ക് നൽകും. വിശ്വനാഥ് തുടർന്നും പരാജയപ്പെടുകയാണെങ്കിൽ ആ അതികായന്റെ നല്ല നാളുകൾ കഴിഞ്ഞുവെന്നു നമുക്കു ബോദ്ധ്യപ്പെടുമല്ലോ. ഇന്ന് വിശ്വനാഥ് ഫോം നഷ്ടപ്പെട്ട ഒരു വലിയ ബാററ്സ്മാൻ മാത്രമാണ്. കഴിഞ്ഞ സീസണിൽ വെസ്റ്റിന്ത്യൻ ഫാസ്റ്റ് ബൗളർമാർക്കെതിരെ അതിശയകരമാംവണ്ണം മോശമായി കളിച്ച ചാപ്പലിനെ തഴയാൻ വിസമ്മതിച്ച സിലക്ടർമാർക്ക് ഇക്കൊല്ലം ഇംഗ്ലണ്ടിനെതിരെ ചാപ്പൽ നൽകിയ സമ്മാനം നാം ഓർക്കുമല്ലോ.

"ഓവർ ദ ഹിൽ" എന്ന ഇംഗ്ലീഷിലെ വിശേഷണം ഏററവും ഉചിതമാവുക ദോഷിയുടെ കാര്യത്തിലാണെന്നു തോന്നുന്നു. ദോഷി വെസ്റ്റിൻഡീസിൽ പോയില്ലെങ്കിലും പ്രശ്നങ്ങളൊന്നുമുണ്ടാകാനില്ല. ആ കുപ്പായമിടാൻ മനീന്ദറുണ്ട്, സഹായിക്കാൻ ശാസ്ത്രിയുണ്ട്, തന്റെ ട്രെയിനിങ്ങിന്റെ രണ്ടാംഭാഗം കഴിക്കുന്ന ശിവരാമകൃഷ്ണനും.



# ഇരു വട്ടക്കെട്ടിലും വരുമോ?

കൗമുദി ന്യൂസ് സർവീസ്,
ന്യൂഡെൽഹി

**ഡെ**ൽഹിയിലെ തെരുവീഥികളിലാകെ ഇലക്ഷൻ പോസ്റ്ററുകൾ നിറഞ്ഞുകഴിഞ്ഞു. ഫെബ്റുവരി 5-ാംതീയതിയാണ് മെട്രോപ്പൊളീററൻ കൗൺസിലിലേക്കും മുനിസിപ്പൽ കോർപ്പറേഷനിലേക്കും ഉള്ള തിരഞ്ഞെടുപ്പ്. ശക്തമായ ഒരു ത്രികോണമത്സരത്തിന്റെ പശ്ചാത്തലത്തിൽ മദ്ധ്യത്തിലൂടെയായിരിക്കും. ഇത്തവണ 56 പേർ മെട്രോപ്പൊളീററൻ കൗൺസിലിലേക്കും, 100 പേർ മുനിസിപ്പൽ കോർപ്പറേഷനിലേക്കും കടന്നുചെല്ലുക.

നഗരസഭാ തിരഞ്ഞെടുപ്പ് ഒരു സാധാരണനഗരസഭാ തിരഞ്ഞെടുപ്പായങ്ങു കഴിഞ്ഞുപോയേനെ. ഇന്ദിരയ്ക്കു് ഒരു വടക്കനടി കൊടുക്കുക തന്നെ ചെയ്യും എന്നു പ്രതിജ്ഞയെടുത്തു കൊണ്ടാണ് മറെറല്ലാ രാഷ്ട്രീയപ്പാർട്ടികളും നഗരസഭാ തിരഞ്ഞെടുപ്പ് രംഗത്തുനിൽക്കുന്നതു്. ഇന്ദിരാ കോൺഗ്രസ്സിനു പുറമേ ഒരു കുസലുമില്ല. തെക്കനെടി, അവിടങ്ങളിലെ പ്രാദേശിക പ്രശ്നങ്ങൾ കൊണ്ടുമാത്രം ഏററ അടിയാണെന്നാണ് കണ്ടുപിടിത്തം.

ബി. ജെ. പി—ലോക്ദൾ മുന്നണിയുടെ നായകനായി ചരൺസിംഗ് ഡെൽഹി മെട്രോപ്പൊളീററൻ തിരഞ്ഞെടുപ്പു രംഗത്തുണ്ട്: "ഇന്ദിരയ്ക്കു് വോട്ടുപിടിത്തക്കാരിയെന്നൊരു മഹിമയുണ്ടല്ലോ, അതു് ഡെൽഹി നഗരസഭാ തിരഞ്ഞെടുപ്പോടുകൂടി അവസാനിക്കും. ഇന്ദിരയുടെ രണ്ടാമത്തെ വാട്ടർലൂ ഡെൽഹിയിൽവച്ചാണ് നടക്കാൻപോകുന്നതു്. ഒന്നാമത്തെ വാട്ടർലൂ കർണ്ണാടകത്തിലും ആന്ധ്രയിലുംവച്ച് നടന്നല്ലോ."

ഇന്ദിരയുടെ കാലം വീണ്ടും മാറുകയാണ്. പാരമ്പര്യശത്രുക്കൾ ശക്തരാവുന്നുണ്ട്. ബി. ജെ. പി.—ലോക്ദൾ രാഷ്ട്രീയം എല്ലാ അർത്ഥത്തിലും ഇന്ദിരാവിരുദ്ധ രാഷ്ട്രീയമാണ്. ഡെൽഹിയുടെ പുതിയ മുഖം ഇന്ദിരാ കോൺഗ്രസ്സിനെ രക്ഷിക്കാനിടയുമില്ല. ഏഷ്യാഡ് മന്ദിരങ്ങളും സ്റ്റേഡിയങ്ങളും നീന്തൽക്കുളങ്ങളും രാജീവ് ഗാന്ധിയും ഡെൽഹി നിവാസികളെ ആകർഷിച്ചിട്ടില്ല.

ഏഷ്യാഡ് മന്ദിരങ്ങൾ ബി. ജെ. പി., ഐ-കോൺഗ്രസ്സിനെതിരെ ഒരായുധമായെടുത്തിരിക്കുകയാണ്. കടുത്ത നിലയിൽത്തന്നെ പാർപ്പിടപ്രശ്നത്തെ നേരിടുന്ന നഗരമാണ് ഡെൽഹി. ചേരികൾ കൂടിക്കൂടി വരുന്നു. ചേരിനിവാസികൾ ഏഷ്യാഡ് മന്ദിരങ്ങളുടെ നേർക്കു് കാക്കിച്ചുതുപ്പാതിരിക്കുമോ? ബി. ജെ. പി. ചേരിപ്രദേശങ്ങളുടെ ദുഃഖവും പ്രശ്നങ്ങളും തോളിലേററി നടക്കുന്നുണ്ട്.

ഡെൽഹിക്കു് താമസംവിനാ 'സംസ്ഥാന'പദവി എല്ലാ മുന്നണികളും വാഗ്ദാനം ചെയ്യുന്നുണ്ട്. ഒരു സംസ്ഥാനമായാൽ മാത്രമേ ഡെൽഹിയുടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയുള്ളുവെന്ന് ജനങ്ങൾ ദൃഢമായി വിശ്വസിക്കുകയാണ്.

തിരഞ്ഞെടുപ്പ് പ്രചരണ രംഗത്തു് ഐ-കോൺഗ്രസ് മാസ്മരവിദ്യകൾ കാട്ടുന്നുണ്ട്. എന്തിനാണ് ഇത്രയേറെ പോസ്റ്റർ പ്രകടനമെന്ന് ജനങ്ങൾ ചോദിക്കുന്നുണ്ട്. പോസ്ററർ പ്രകടനത്തിൽ ഐ-കോൺഗ്രസ് നേടിയെടുത്ത വൈദഗ്ദ്ധ്യത്തെക്കുറിച്ച് ഡെൽഹി പത്രങ്ങളും സംസാരിക്കുന്നുണ്ട്.

ആരുടെയും പ്രചരണങ്ങൾക്കും വാഗ്ദാനങ്ങൾക്കും ഡെൽഹി വഴങ്ങുമെന്നു തോന്നുന്നില്ല. അക്ഷരജ്ഞാനമുള്ള വോട്ടർമാർ ഏററവും കൂടിയ സ്ഥലമാണ് ഡെൽഹി. മറെറാന്ന് ഡെൽഹി നിവാസികൾ ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിൽനിന്നും വന്നുകൂടിയവരാണ്. അവരവരുടെ പ്രാദേശിക രാഷ്ട്രീയം ഒരു സ്വാധീനമായി ഡെൽഹിയിൽ ജീവിക്കുമ്പോഴും അവരിൽ ഉണ്ടായിക്കൂടെന്നില്ല.

ഡെൽഹിയിൽ ഐ-കോൺഗ്രസ് തോററാൽ ഏററവുമധികം തളരുന്നതു് രാജീവ്ഗാന്ധിയായിരിക്കും. ഡെൽഹിയിലെ സാധാരണക്കാരുടെ ഇടയിൽ രാജീവ് ഗാന്ധിക്ക് ഒരിക്കലും ശോഭിക്കാൻ കഴിഞ്ഞിട്ടുമില്ല. എന്തായാലും ഇന്ത്യയൊട്ടാകെ തലസ്ഥാനത്തു നടക്കുന്ന നഗരസഭാ തിരഞ്ഞെടുപ്പിനെ ഉററുനോക്കുകയാണ്. ചരൺസിംഗ് പ്രവചിച്ചതുപോലെ ഈ തിരഞ്ഞെടുപ്പ് ഇന്ദിരയുടെ രണ്ടാം വാട്ടർലൂ ആവുകയാണെങ്കിൽ ഇന്ത്യ ഇന്ദിരയെ കൈവിടുന്നുവെന്ന് വടക്കേ ഇന്ത്യൻ സംസ്ഥാനങ്ങളിലെ ജനങ്ങളെ വിശ്വസിപ്പിക്കാൻ കഴിയും. പ്രതിപക്ഷമുന്നണികൾക്ക് ഒരു പുതിയ ആത്മവീര്യം കൈവരിക്കാനും കഴിയും.

പ്രതിക്കൂട്ടിൽ പേടിച്ചരണ്ടു നിൽക്കുകയാണ് കോൺഗ്രസ്—ഐ. ഒരു വശത്തു നിന്ന് ബി. ജെ. പി.-ലോക്ദൾ മുന്നണി വെല്ലുവിളിക്കുന്നു. പുരോഗമന ജനാധിപത്യമുന്നണി (ലോക്ദൾ-കെ., സി. പി. എം., സി. പി. ഐ., ഡി. എസ്. പി., കോൺഗ്രസ്-ജെ.) മറെറാരുവശത്തു നിന്നുകൊണ്ട് വെല്ലുവിളിക്കുന്നു. അങ്ങനെയൊരു ത്രികോണമത്സരം.

മറെറാരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരു തരം വാശിയും യുദ്ധവും ഇത്തവണ ഡെൽഹി മെട്രോപ്പൊളീററൻ-കോർപ്പറേഷൻ തിരഞ്ഞെടുപ്പിനെ പൊതിഞ്ഞു നിൽക്കുന്നുണ്ട്. തെക്ക് കോൺഗ്രസ്-ഐ ഇത്രയും ശോചനീയമായി അടികോരിപ്പോയില്ലായിരുന്നെങ്കിൽ ഡെൽഹി

# മനസ്സിലെ മുദ്രകൾ

**ഭാരതപ്പുഴയുടെ തീരങ്ങളിൽചെലവിട്ട നാളുകളെക്കുറിച്ചാണ് ശ്രീ. കടവനാട് കുട്ടികൃഷ്ണൻ ഓർമ്മിക്കുന്നത്.**

ഭാരതപ്പുഴ! എൻെറ കൗമാര സ്മരണകളിൽ മായാത്ത മുദ്രപതിപ്പിച്ചിട്ടുള്ള മനോഹരിയും മദോല്ലസിതയുമാണ് അവൾ!

അവളെ ഞാൻ, എവിടെയെല്ലാംവച്ച് ഏതെല്ലാം വേഷങ്ങളിൽ കണ്ടിരിക്കുന്നു!

ആനമലയിൽ നിന്നിറങ്ങിപ്പോരും വഴി, മലമ്പുഴയിൽ തളച്ചിടപ്പെട്ട അവളെ ഞാൻ കണ്ടിട്ടുണ്ട്. കല്പാത്തിച്ചാലിലൂടെ കൃശഗാത്രിയായിപ്പോരുമ്പോഴും, അമ്മിയാർമാരുടെ വർണ്ണച്ചേലകളിൽ വിശുദ്ധി തളിക്കുന്ന അവളെ ഞാൻ കണ്ടിട്ടുണ്ട്. പഴയ കലാമണ്ഡലത്തിൻെറ ചിലങ്കകളിലുക്കം ഏററുവാങ്ങി, ചെറുതുരുത്തിയുടെ അരികുപററി നൃത്തം ചെയ്തുപോരുന്ന അവളെ ഞാൻ നിരീക്ഷിച്ചിട്ടുണ്ട്. തൃത്താല-പട്ടാമ്പി പ്രദേശങ്ങളുടെ മദ്ധ്യത്തിലൂടെ, ഇരുപുറത്തെയും സൈകതങ്ങൾ കൃഷീവലന്മാർക്ക് പാട്ടത്തിനു കൊടുത്തുപോരുന്ന വലിയ ജന്മിയായും അവളെ ഞാൻ വകവച്ചിട്ടുണ്ട്.

"ഭാരതപ്പുഴ പാരുകിപ്പൊഴ-<br>
മൊരുപെരും ജന്മി!<br>
ബാധകമായീലയല്ലോ<br>
ഭൂപരിധിയും, കുടികിടപ്പവ-<br>
കാശവും കൈവശമതിൻ<br>
സുസ്ഥിരതയുമൊന്നും.<br>
ഭാരതപ്പുഴ പാരുകിപ്പൊഴ-<br>
മൊരു പെരുംജന്മി!"

ഞാൻതന്നെ എഴുതിയ 'ഭാരതപ്പുഴ' എന്ന കവിതയിലേതാണ് ഈ വരികൾ.

ഇടശ്ശേരിയുടെ ഭാഷയിൽ കുററിപ്പുറം പാലത്തിൻെറ നാട്ടുന്നുഴന്ന അവളെ ഞാൻ നോക്കിനിന്നിട്ടുണ്ട്. നാവാ മുകുന്ദൻെറയും പരമശിവൻെറയും പാദങ്ങളിൽ, അപ്പുറമിപ്പുറം, ഒരേ സമയം അർച്ചനാപുഷ്പങ്ങൾ ചൊരിയുന്ന ഭക്തയായും ചമ്രവട്ടത്തയ്യപ്പനെ പ്രദക്ഷിണം വച്ച് ശരണംവിളിക്കുന്ന തീർത്ഥാടകയായും അവളെ ഞാൻ ആദരിച്ചിട്ടുണ്ട്.

"ചമ്രവട്ടത്തപ്പനുള്ള<br>
തീർത്ഥവു,മപ്പുറം കട-<br>
ലമ്മയോടു വററിടാത്ത<br>
ഭക്തിധാരയും<br>
എന്നി, മഹാഭാരതപ്പു-<br>
ഴേ, നിൻെറ വിരിമാറിൽ<br>
ഇന്നു നാസ്തികനിവൻെറ<br>
നിനവുപോലും!"

ഇതു് എൻെറ മറെറാരു കവിതയിലെ—'പുഴയിൽ ഒരു വഴി'—ചില വരികളാണ്.

അവിടംവിട്ട പൊന്നാനിയിലേക്കു യാത്ര തുടരുന്ന അവളെ ദാരിദ്ര്യദുനയായ ഒരു ഉമ്മപ്പെണ്ണിൻെറ ഭാവത്തിൽ കാണേണ്ടിവന്നു, അതേ കവിതയിൽ.

"ദീന ദരിദ്രയായയ്യോ<br>
മുഷിഞ്ഞ തട്ടനുമിട്ടു<br>
പോണു പൊന്നാനിക്കിക്കൃശ-<br>
ഗാത്രിയിന്നല്ലോ!"

എങ്കിലും,

"നാളെയെത്താംപിനാങ്കിൽപ്പോയ്-<br>
ക്കോളിയന്നമാപ്പിളയെ-<br>
പ്പോലെ കാലവർഷ,മിവൾ<br>
പുളസ്സുമന്നാൾ.<br>
പളപളെ മിന്നുംപട്ടു<br>
നരയരഞ്ഞാണും പിന്നെ<br>
വളക്കിലുക്കവും കൊണ്ടീ<br>
വഴി നിറയും!"

കുററിക്കാട്ടുപ്രദേശത്തു്, ജീവിച്ചുകഴിഞ്ഞവരുടെ ഭൗതികാവശിഷ്ടങ്ങൾ ഏററുവാങ്ങുന്ന ശമദായിനിയായും, പൊന്നാനി അഴിമുഖത്തു്, അന്തിമമായി കടലിൽ ചേരുന്നതിനുമുമ്പ്, മദോൽക്കടയായി നൃത്തം ചവിട്ടുന്ന രൗദ്രമൂർത്തിയായും അവളെ ഞാൻ നേരിട്ടിട്ടുണ്ട്.

അതെ; അവിടെ വച്ചാണ് അവളുമായുള്ള എൻെറ ആദ്യപരിചയം. ഓർമ്മയുടെ ഏററവും പഴയ ഏടുകളിൽ അതുണ്ട്.

അമ്മായിയുടെ വീട്ടിലേക്കുള്ള വിരുന്നുപോക്കാണ് അതിനു് അവസരം തരാറുള്ളതു്. കൂടെ മുത്തശ്ശിയുണ്ടാവും.

അച്ഛൻെറ നാലു പെങ്ങന്മാരിൽ ഒരാളായ തിരാലമ്മ അമ്മായിയെ പുറത്തൂർ അംശത്തിൽ ഉൾപ്പെട്ട മാർത്തിങ്ങാട്ടു പ്രദേശത്തേക്കാണു വിവാഹം കഴിച്ചു കൊണ്ടുപോയിരുന്നതു്. മുത്തശ്ശിയുടെ തറവാട്ടിലേക്കുതന്നെ. ഭാരതപ്പുഴയിലെ അഴിക്കടവു കടന്നുവേണം അങ്ങോട്ടു പോവാൻ. ഭാരതപ്പുഴയുടെ വടക്കു് വള്ളത്തോൾക്കവിതയിൽ വിവരിച്ച തിരൂർ-പൊന്നാനിപ്പുഴയുടെ പടിഞ്ഞാറു ഭാഗത്തുള്ള കടൽപ്പുറമാണ് ആ പ്രദേശം.

കടവുകടക്കൽ രസകരമാണ്. പേടിയാവും. പേടി രസമാകുന്നതെങ്ങനെ? അതു് ആഴത്തിൽ അന്വേഷിക്കേണ്ട വിഷയമാണ്. നവരസങ്ങളിൽ ഒന്നാണല്ലോ. ഭയാനകം. ഭയപ്പെടുത്തുന്നതു് രസിപ്പിക്കുകയും ചെയ്യുന്നു.

ഭയജനകമായ രംഗങ്ങൾ പുസ്തകത്തിൽ വായിക്കുമ്പോഴും, നാടകത്തിലോ സിനിമയിലോ കാണുമ്പോഴും നാം രസിക്കുകയല്ലേ ചെയ്യുന്നതു്. രസമില്ലെങ്കിൽ അവ വായിക്കാനോ കാണാനോ തയ്യാറാവുമോ? ഭയമുള്ളവർ കാണാൻ വരരുതു് എന്നു പരസ്യം ചെയ്യുന്നതുപോലും, അതുകൊണ്ടുതന്നെ കൂടുതൽ ആളുകൾവരും എന്നു മനസ്സിലാക്കിയിട്ടല്ലേ?

തുറന്ന വഞ്ചിയിലാണ് അഴിക്കടവു കടക്കേണ്ടതു്. പലേടത്തും കഴുക്കോലെത്തില്ല. കുത്തുകാർ കഴുക്കോലിൻെറ കടയും തലയുംകൊണ്ട് ഇരുവശത്തും മാറിമാറി തുഴയുന്നതു കാണാം.

വഞ്ചിക്കു പായ് കെട്ടിയിട്ടുണ്ടാവും. സൂക്ഷിച്ചിരുന്നില്ലെങ്കിൽ, കാററത്തു് പായ് അങ്ങോട്ടുമിങ്ങോട്ടും മറിയുമ്പോൾ അതിൻെറ കയറു് പിടലിയിൽ തട്ടി എന്നുവരും.

കടലിൽനിന്നുള്ള തിരത്തല്ലലുകൾ പുഴയിൽ വലിയ വലിയ ഓളങ്ങളുയർത്തും. വഞ്ചി ആ ഓളങ്ങളിൽ ആടുകയും ഉലയുകയും ചെയ്യും, ഓളത്തിൽ എടുത്തു പൊക്കപ്പെടുന്ന വഞ്ചി താഴ്ചയിലേക്കു കൊമ്പുകുത്തുമ്പോൾ ഉള്ളിൽ ഒരു 'ആന്തൽ' അനുഭവപ്പെടും.

ഒരു തിരയിൽ നിന്നിറങ്ങിയാൽ മനസ്സ് മറേറ തിരയ്ക്കായി കാത്തിരിക്കുകയായി. കാരണം, ആ 'ആന്തൽ', ആ ഭീതി, ഒരു രസമാണ്.

തോണിക്കുള്ളിൽ അമർന്നിരിക്കാനേ മുത്തശ്ശി അനുവദിക്കുകയുള്ളൂ. 'വാക്കോലി'ന്മേൽ—തോണിയുടെഇരുവശത്തുമുള്ള വക്ക്—ഇരുന്നാൽ എന്തു രസമായിരിക്കും! അപ്പോൾ പുഴയിലേക്കു വീണുപോയാലോ? അതോർത്താണ് അനുവദിക്കാത്തതു്. തിരഞ്ഞാലൊന്നും കിട്ടുകയില്ല. കടലിൽ എത്തിക്കഴിഞ്ഞിരിക്കും. ഒഴുക്ക് അത്ര കടുത്തതാണ്. അപായങ്ങൾ അവിടെ സാധാരണമാണ്.

എങ്കിലും ചിലപ്പോൾ 'വാക്കോൽ' പിടിച്ചു നിൽക്കുക എന്ന ധീരകൃത്യം ഞാൻ ചെയ്തിരുന്നു. ആ നില്പിൽ എന്തെല്ലാം കാണാം! വിശാലമായ ആ പുഴയിൽ, വെട്ടിത്തിളങ്ങുന്ന വെയിൽനാളത്തിൽ, ഇളകിയാടുന്ന കൊച്ചു കൊതുമ്പുതോണികളിൽ ഇരുന്നു്, ഇരകോർത്ത ചൂണ്ടലുകൾ അകലേക്കകലേക്കു വലിച്ചെറിയുന്ന 'വക്കു'കാർ. ഒട്ടധികം ചൂണ്ടലുകളെറിഞ്ഞു്, അവയുടെ നാരുകൾ അവർ കാൽവിരലുകളിൽ ചുററിപ്പിടിച്ചിരിക്കും. ഇടയ്ക്കു് ഒരുനാരിൽ അനക്കംകാണും. അതു വലിച്ചെടുക്കുമ്പോൾ സാമാന്യം വലിയ ഒരു മീൻ. അതിനെ ചെളക്കയൊടിച്ചു് തോണിയിലിട്ടു് ചൂണ്ടലിൽ ഇരകോർത്തു് വീണ്ടും എറിയുന്നു. വീണ്ടും വലിച്ചെടുക്കുന്നു. വീണ്ടും തുടരുന്നു.

പരിചയമില്ലാത്തവർ കാലെടുത്തുവച്ചാൽപ്പോലും ചരിഞ്ഞുമറിഞ്ഞുപോകുന്ന ഉരുളൻ തോണിയാണതു്. എത്ര വൈദഗ്ദ്ധ്യത്തോടുകൂടിയാണ് അവർ അതിൽ ഇരിക്കുന്നതു്; തുഴഞ്ഞും കുത്തിയും നീങ്ങുന്നതു്!

അപ്പുറത്തു്, ഇവർക്കൊന്നും പിടികൊടുക്കാത്ത ഒരു 'ഇളമീൻ' വെള്ളത്തിലേക്കു പുളഞ്ഞുതുള്ളി, പുഴയുടെ മടിക്കുത്തിൽ വീണ്ടും അപ്രത്യക്ഷമാവുന്നതു കാണാം. ഇനിയുമപ്പുറത്തു്, വലിയ ഒരു 'ഏടി' എകിറുപൊക്കി തിരനോട്ടം നടത്തുന്നതു കാണാം. തിരൂരിലേക്കുള്ള സ്റ്റീംബോട്ട് കിതച്ചു കിതച്ചു പായുന്നതു കാണാം. അതിൻെറ വകയായ ഓളങ്ങളും വഞ്ചിയെ പിടിച്ചു കുലുക്കുന്നുണ്ടാവും.

അമ്മായിയുടെ വീട് ഒരു തെങ്ങിൻതോട്ടത്തിലാണ്. ആ പടിഞ്ഞാററയുടെ മുററത്തു് ഒരു 'മണ്ടക'മുണ്ട്. കടൽപ്പുറമായതുകൊണ്ട്, തണലില്ലാത്ത സ്ഥലങ്ങളെല്ലാം പകൽസമയത്തു് ചുട്ടുപഴുത്തു കിടക്കും. വീടിൻെറ ഒരുവശത്തുകൂടെ ഒരു മണൽപ്പാതയുണ്ട്. 'ടിപ്പുസുൽത്താൻ റോഡ്' എന്നാണതിനു പേർ. അതു പുഴകൾക്കപ്പുറം പൊന്നാനി—വെളിയങ്കോട്ട് ഭാഗങ്ങളിലൂടെ ചാവക്കാടുവരെയും അതിനപ്പുറത്തേക്കും നീണ്ടുകിടന്നിരുന്നു. ഇപ്പോഴവ ടാറിട്ട റോഡുകളാണ്.

പൂഴിയിലൂടെ നടക്കുക പ്രയാസമാണെങ്കിലും, ചാറൊലിക്കുന്ന മീൻകൊട്ടയും തലയിലേററി വിയർത്തുകുളിച്ച് അതുവഴി കൂട്ടായിച്ചന്തയിലേക്കു നിൽക്കാതെ ഓടിപ്പോവുന്ന മാപ്പിളമാരെ ഞാൻ അദ്ഭുതത്തോടെ നോക്കിനിൽക്കാറുണ്ടായിരുന്നു.

"പാളപ്പാഴ് ച്ചെരിപ്പിട്ടു<br>
കാൽ നീട്ടിനീട്ടിപ്പാഞ്ഞു<br>
പാഞ്ഞുകൊണ്ടെത്താറില്ലേ<br>
വൃദ്ധനാസ്സായാഹ്നത്തിൽ"

എന്ന മീൻകാരൻ കുഞ്ഞൂസയെപ്പററി ഇടശ്ശേരി എഴുതിയവരികൾ വായിച്ചപ്പോൾ, കൂട്ടായിച്ചന്തയിലേക്കു പായുന്ന ആ മീൻകൊട്ടക്കാരുടെ ചിത്രമാണ് എൻെറ മനസ്സിൽ ഉയർന്നുവന്നതു്.

ഉച്ചതിരിഞ്ഞാൽ കടലിൽ നിന്നുള്ള കാററായി. അങ്ങിങ്ങുനിൽക്കുന്ന കരിമ്പനകൾ രാത്രികാലങ്ങളിൽ ആ കാററിനെ ഏററുപിടിച്ചു പാട്ടുപാടുന്നതു് അർദ്ധനിദ്രയിൽ ആസ്വദിക്കാറുണ്ടായിരുന്നു.

കുഞ്ഞിമോൻ അമ്മാമനു് വഞ്ചികുത്തലായിരുന്നു ജോലി. കാലത്തേ ചരക്കും കയററിപ്പോയാൽ രാത്രി വളരെ വൈകിയേ വരൂ. ചകിരിയോ, കയറോ, നാളികേരമോ മററു നാട്ടുചരക്കുകളോ ആവും കേവു്. ചൂട്ടുംവീശി മുററത്തെത്തിയാൽ 'എടേ്യ' എന്നൊരു വിളിയുണ്ട്. അമ്മായിയെയാണു വിളിക്കുന്നതു്. എടാ, എടീ എന്നൊക്കെയുള്ളതു് ശകാരവിളികളാണല്ലോ. എന്നാൽ അമ്മാമൻ ഭാര്യയെ 'എടേ്യ' എന്നു വിളിക്കുന്നതു് എത്രയും പ്രേമപൂർവ്വമാണ്. 'എൻെറ എത്രയും പ്രിയപ്പെട്ട ഭാര്യേ', 'ഓമനേ', 'കരളേ', 'തങ്കമേ' എന്നൊന്നും വിളി

(ശേഷം 50-ാം പേജിൽ)



ഭാരതപ്പുഴ: എന്തെല്ലാം ഭാവങ്ങൾ...

അഴിമതി തുടച്ചുമാററണമെന്നു ഞങ്ങൾക്കുമുണ്ട്. പക്ഷേ, പിന്നെ ഈ ഇലക്ഷൻെറ വൻചെലവുകൾ ഞങ്ങൾ എങ്ങനെ താങ്ങാനാണ്?



# കെ.പി.എസ് ഒരനുസ്മരണം

എന്നെ സംബന്ധിച്ചിടത്തോളം കെ. പി. എസ്. മേനോൻ കുറെ ഓർമ്മകളിലും ഏതാനും എഴുത്തുകളിലും ഇപ്പോഴും തങ്ങി നിൽക്കുന്നു. ഈ ഓർമ്മകൾ എത്ര കാലം നില നിൽക്കുമെന്ന് എന്റെ കാലാവധിയെക്കുറിച്ച് അറിയാത്തതുകൊണ്ട് പറയാൻ പററുന്നില്ല.

അദ്ദേഹം മരിച്ചിട്ട് ഏതാനും ആഴ്ചകളായി. പൂവുകൾകൊണ്ടും സന്ദേശങ്ങൾകൊണ്ടും പ്രസംഗങ്ങൾ, ലേഖനങ്ങൾ എന്നിവകൊണ്ടും പലരും ശ്രദ്ധാഞ്ജലികൾ അർപ്പിച്ചു. ഞാൻ ഇപ്പോൾ അദ്ദേഹത്തെക്കുറിച്ച് ഓർമ്മിക്കാനും, എഴുതാനും ഒരു പ്രത്യേക കാരണമുണ്ട്.

കുറച്ചുകാലമായിട്ട് വർഷാന്ത്യത്തിൽ അദ്ദേഹം കുടുംബങ്ങൾക്ക് പൊയ്പ്പോയ വർഷത്തെ സംഭവങ്ങളെക്കുറിച്ച് ദീർഘമായി എഴുതുമായിരുന്നു. മൂന്നാലുകൊല്ലങ്ങളായി എനിക്കും ഈ എഴുത്തുകൾ കിട്ടാറുണ്ടായിരുന്നു. ഞാൻ എങ്ങനെ ആ കുടുംബത്തിലെ അംഗമായി എന്നെനിക്കറിയില്ല. എങ്കിലും "പല ലോകങ്ങളിലായി" വ്യാപിച്ചുകിടക്കുന്ന ഒരു വലിയ കുടുംബത്തിലെ കാരണവരായിരുന്ന അദ്ദേഹത്തിന് കുടുംബബന്ധം എന്നാൽ സ്നേഹമായിരുന്നു. ആ കത്തുകൾ കിട്ടുമ്പോഴൊക്കെ എനിക്ക് സന്തോഷവും അഭിമാനവും തോന്നി.

"കുടുംബത്തിലെ" മരണജനനങ്ങളും മററു പ്രധാനപ്പെട്ട സംഭവങ്ങളുമായിരുന്നു ഈ എഴുത്തുകളിലെ പ്രതിപാദ്യം. ആ കഥകളിലും കഥനരീതിയിലും കെ.പി. എസ്. മേനോനെ കണ്ടു. അദ്ദേഹത്തിലുള്ള മുതിർന്ന വലിയ മനുഷ്യനെ, നയതന്ത്രജ്ഞനെ, ഭരണാധികാരിയെ, കാഥികനെ, സഞ്ചാരിയെ, നർമ്മബോധത്തെ ഒക്കെ കാണാമായിരുന്നു. ഇക്കൊല്ലം അത്തരമൊരു വർഷാന്താവലോകനം ഇല്ലാതെപോയി. ഈ എഴുത്തു കിട്ടിയിരുന്ന ഞങ്ങൾക്ക് പ്രത്യേകിച്ചും ഒരു നഷ്ടബോധം അനുഭവപ്പെടുന്നു.

1978-ൽ അദ്ദേഹത്തിന് എഴുതാൻ പററിയില്ല. പുതുവർഷാശംസകളും അയച്ചില്ല. രണ്ടുമാസത്തിനുള്ളിൽ അദ്ദേഹം എഴുതി: "എനിക്ക് പതിവുപോലെ എഴുതാൻ പററാത്തതിൽ ലജ്ജയുണ്ട്. പതിവുപോലെ പ്രകാശവും ദുഃഖത്തിന്റെ നിഴലുകളും നിറഞ്ഞതായിരുന്നു പോയ കൊല്ലം." ഒരു കാറപകടത്തിൽപ്പെട്ട തന്റെ പൗത്രിയുടെ ഭർത്താവ് കല്യാണത്തിനുശേഷം ഏഴുമാസത്തിനുള്ളിൽ മരിച്ചത് ഒരു ആഘാതമായിരുന്നു. പക്ഷേ, അദ്ദേഹം ആ ദുഃഖത്തിൽ സൈ്വരം കണ്ടെത്തി. "അതിന്, ഈ ദുരന്തത്തിന് ഒരു പരിഹാരമെന്നപോലെ വിവാഹിതരായ എന്റെ ഏഴ് പേരക്കുട്ടികൾ ഇക്കൊല്ലം മാതാപിതാക്കളാകുന്നു. നാലു പേർക്ക് കുട്ടികളായി, രണ്ടുപേർക്ക് ഉടനാകും. ഇപ്പോൾ എനിക്കു് ആറു കുട്ടികളും, പതിനേഴ് പേരക്കുട്ടികളും ഏഴ് പൗത്രീപൗത്രന്മാരും ഉണ്ട്."

"അടിയന്തരാവസ്ഥ കഴിഞ്ഞു. ജനത അധികാരത്തിൽ വന്ന് ഒന്നിലധികം കൊല്ലവുമായി. സ്വാതന്ത്ര്യവും അച്ചടക്കവും തമ്മിലെങ്ങനെ പൊരുത്തപ്പെടുത്തിക്കൊണ്ടുപോകണമെന്ന് ഞാനും അനുജിയും (ഭാര്യ) പഠിച്ചുവരികയാണ്. എന്തായാലും അടുത്തകാലത്തു് സ്വതന്ത്രമായ പല രാജ്യങ്ങളിലേതുമെന്നപോലെ ഇവിടെ ജനാധിപത്യം ഊതിക്കെടുത്തപ്പെട്ടില്ല എന്നതു് നന്ദിക്കവകാശമുള്ള കാര്യമാണ്."

റിട്ടയർ ചെയ്തശേഷം അദ്ദേഹം ഒററപ്പാലത്തായിരുന്നു താമസമെങ്കിലും ആ ചെറു വള്ളുവനാടൻ, പട്ടണത്തിനു ചുററും ഒരു ലോകമുണ്ടാക്കി. അവിടെനിന്ന് അദ്ദേഹം ലോകത്തെ നിരീക്ഷിച്ചു, അനുഭവങ്ങൾ പകർന്നു, എഴുതി. പലപ്പോഴും ആ അനുഭവങ്ങളും എഴുത്തുകളും നോക്കിയാൽ ഒററപ്പാലം കേന്ദ്രബിന്ദുവാക്കിയാണോ ഭൂമിയുടെ അച്ചുതണ്ടു തിരിയുന്നതു് എന്നു തോന്നും. ഒററപ്പാലത്തെ അദ്ദേഹം ഇന്ത്യയുടെ മാപ്പിൽ മാത്രമല്ല പ്രതിഷ്ഠിച്ചതു്.

ഞാൻ ആദ്യമായി കെ. പി. എസ്. മേനോനെ കണ്ടതു് ഔപചാരികമായിട്ടാണ്. റഷ്യയിലെ ഇന്ത്യൻ അമ്പാസഡറായി ഡോക്ടർ രാധാകൃഷ്ണൻ വഹിച്ചിരുന്ന സ്ഥാനം ഏറെറടുത്ത അദ്ദേഹത്തെ കണ്ടതു് അന്ന് കേന്ദ്ര ധനകാര്യ വകുപ്പ് സെക്രട്ടറിയായിരുന്ന കെ. ആർ. കെ. മേനോന്റെ വീട്ടിൽവച്ചായിരുന്നു. റഷ്യയും ഇന്ത്യയുമായി അത്രയൊന്നും അടുപ്പമില്ലാത്ത അക്കാലത്തുതന്നെ ഇന്ത്യാ-സോവിയററ് ബന്ധത്തിന്റെ പ്രാധാന്യത്തേയും ആവശ്യകതയേയും പററി അദ്ദേഹം സംസാരിച്ചു. ഒരു കൊല്ലം കഴിഞ്ഞു് 1959-ൽ മോസ്കോവിൽ വച്ച് അദ്ദേഹത്തെ കണ്ടു. അദ്ദേഹത്തെ കാണുമ്പോൾ ചിരകാല പരിചയം എല്ലാവർക്കും തോന്നും. അത്തരം ഒരു പ്രതികരണം ഉണ്ടാക്കാൻ സാധിച്ചതുകൊണ്ടാണ് സുഹൃത്തുക്കളുടെ ഈ വലിയ കുടുംബം അദ്ദേഹത്തിനുണ്ടായതു്. അതിനുശേഷം ഡെൽഹിയിൽ വരുമ്പോൾ ഒക്കെ അദ്ദേഹത്തിനെ കാണാമായിരുന്നു. എപ്പോഴായാലും ഏതു വിഷയത്തെക്കുറിച്ചായാലും കുറച്ചുനേരം അദ്ദേഹത്തോടൊപ്പം സംസാരിച്ചുകഴിയുന്നതു് രസകരമായ ഒരനുഭവമാണ്.

അദ്ദേഹത്തിന്റെ പെരുമാററത്തിൽ എപ്പോഴും ഞാൻ അതിശയിച്ചു, അമ്പരന്നുനിന്നു. അതിനെ ഒരു ഡിപ്ലോമാററിന്റെ സാമർത്ഥ്യം എന്നോ മറേറാ പറഞ്ഞു് മാററിനിറുത്താം. എന്നാൽ അതിൽനിന്നും മനസ്സിലാക്കാനുണ്ട് പലതും. അദ്ദേഹത്തിനു് ലെനിൻ പ്രൈസ് കിട്ടിയപ്പോൾ എന്റെ സന്തോഷം അഭിനന്ദനമാക്കി അറിയിച്ചു. കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഒരു മറുപടി: "താങ്കളുടെ അഭിനന്ദനസന്ദേശത്തിനു് ഞാൻ മറുപടി അയച്ചില്ല, അല്ലേ. വിലപിടിച്ച കത്തുകൾക്കുള്ള മറുപടിയാണ് വൈകുക." ഒരു ഡിപ്ലൊമാററിന്റെ ഭംഗിവാചകമായി അതു ഞാൻ കരുതിയില്ല. കാരണം ആ കത്തിൽ അദ്ദേഹം എഴുതി: "താങ്കളുടെ ചൈനാ ലേഖനങ്ങൾ ഞാൻ താല്പര്യത്തോടെ വായിക്കാറുണ്ട്." ചൈനയെക്കുറിച്ച് പുസ്തകമെഴുതിയപ്പോൾ അദ്ദേഹം വീണ്ടും എഴുതി പുസ്തകത്തിനെ പ്രശംസിച്ചുകൊണ്ട്. അതു് എന്നെക്കുറിച്ചുള്ളതായതുകൊണ്ട് ഇവിടെ പകർത്തുന്നില്ല. ചുരുക്കത്തിൽ ഒരു നയതന്ത്രജ്ഞന്റെ കൗശലത്തെക്കാളും മററുള്ളവരുടെ അഭ്യുദയകാംക്ഷിയെ അദ്ദേഹത്തിൽ പലപ്പോഴും ഞാൻ കണ്ടു.

പെരുമാററത്തിലെ ചതുരത ഒരു നയതന്ത്രജ്ഞന്റേതാകുമ്പോൾ കൂടുതൽ ശ്രദ്ധിക്കപ്പെടും. ഞാനൊരിക്കൽ ഡെൽഹിയിൽനിന്നു തിരുവനന്തപുരത്തേക്കു പോകുകയായിരുന്നു. അന്ന് ബാംഗ്ളൂർവഴിയാണ് വിമാനം. ബാംഗ്ളൂരിൽ എത്തിയപ്പോൾ അവിടെനിന്നു കയറുവാൻ കെ. പി. എസ്. മേനോനും പ്രശസ്തനായ മറെറാരു മലയാളിയും—ഈ അനുഭവം വിവരിക്കുമ്പോൾ അതു് ഉള്ളതുറന്നു പറയേണ്ടതുകൊണ്ട് അദ്ദേഹത്തിന്റെ പേർ എഴുതുന്നില്ല—കാത്തുനിന്നിരുന്നു. അവർ രണ്ടുപേരും വിമാനത്താവളത്തിൽ ഇരുന്നു വർത്തമാനം പറയുകയാണ്. ഏകദേശം അരമണിക്കൂറായിട്ടുണ്ടാകണം. ഞാൻ അടുത്തുചെന്നു. പത്തുമിനിട്ടു കഴിഞ്ഞപ്പോൾ ഞങ്ങൾ മൂന്നുപേരും വിമാനം കയറി. അടുത്തടുത്തിരുന്നു. പല രാജ്യ-രാജ്യാന്തരീയ കാര്യങ്ങളും സംസാരിച്ചു. നാല്പതുമിനിട്ടു കഴിഞ്ഞപ്പോൾ തിരുവനന്തപുരത്തിറങ്ങി. പെട്ടികൾക്ക് കാത്തുനില്ക്കുകയായിരുന്നു. അപ്പോൾ മേനോൻ എന്നെ പതുക്കെ ഒരു ഭാഗത്തേക്ക് വിളിച്ചു. എന്നിട്ട് പതുക്കെ "നാം സംസാരിച്ച അദ്ദേഹം ആരാണ്?" ഞാൻ വിവരം പറഞ്ഞു. "നമ്മുടെ-ഓ! പിന്നെ കാറു വന്നിട്ടില്ലേ. എത്ര ദിവസം തിരുവനന്തപുരത്തുണ്ടാകും." എന്നൊക്കെ അന്വേഷിച്ചു. വീണ്ടും പെട്ടിവരുന്ന സ്ഥലത്തുചെന്നു. മറേറ സുഹൃത്തിനോട് "എന്നാൽ മിസ്റ്റർ-ഈ യാത്ര രസകരമാക്കിയതിന് നന്ദി. താങ്കൾ ഇടയ്ക്ക് ഒററപ്പാലത്തു വരണം. കൂടുതൽ സംസാരിക്കാം," എന്നും പറഞ്ഞു. എത്ര ഭംഗിയായി കൈകാര്യംചെയ്ത ഒരു സംഭവം എന്നാലോചിച്ചപ്പോൾ എനിക്കു വന്നതു് ചിരിയല്ല, അദ്ദേഹത്തിനോട് ഒരു ജാതി കമ്പമാണ്. വീഴാതിരിക്കാനും, വീണാൽ ഉരുളാത്ത ഭാവം കാണിക്കാതിരിക്കാനും എല്ലാവർക്കും സാധിച്ചുവെന്നു വരില്ല.

"കേരളത്തിലെ ശ്രദ്ധിക്കപ്പെടേണ്ട ദമ്പതികളാണ് ദാമോദരമേനോനും ലീലയും," ദാമോദരമേനോൻ മരിച്ചപ്പോൾ അദ്ദേഹം എഴുതി: "മാധവമേനോൻ-കുട്ടിമാളുഅമ്മ; ടി.വി. തോമസ്-ഗൗരി എന്നിവരുടെ കൂട്ടത്തിൽ ദാമോദരമേനോനേയും ലീലയേയും പെടുത്താം. എന്നാൽ ഇക്കൂട്ടത്തിലെല്ലാം സ്ത്രീകളാണ് കൂടുതൽ ചിരഞ്ജീവികൾ."കേരളത്തിലെ ശ്രദ്ധേയമായ മറെറാരു ദമ്പതികളായിരുന്നു കെ. പി. എസ്. മേനോനും അനുജിയും. മററു ദമ്പതികളെക്കുറിച്ച് പറഞ്ഞപോലെ ഇവരുടെ കാര്യത്തിലും പുരുഷൻ ആദ്യം വേർപെട്ടു. അവരുടെ അറുപതുകൊല്ലത്തെ ദാമ്പത്യജീവിതം ഒരു ഇതിഹാസമെന്നപോലെ ചുരുളഴിയുന്നു.

വിവാഹജീവിതത്തിലെ ആദ്യത്തെ രണ്ടു ദശകം ഒരു ഐ. സി. എസ്. ഉദ്യോഗസ്ഥന്റെ ഭാര്യയെന്ന നിലയ്ക്ക് ഇന്ത്യയുടെ പലഭാഗത്തും ഓണംകേറാമൂലകളിലും കഴിഞ്ഞു. പിന്നത്തെ രണ്ടു ദശകം തിരക്കുപിടിച്ച നയതന്ത്രപ്രതിനിധിയുമായാണ്. നിരന്തരമായ പാർട്ടികളും സ്വീകരണങ്ങളും കൊണ്ടുനിറഞ്ഞ ജീവിതം. വെയിലേററു വരണ്ടുപോയ ബ്യൂറോക്രാററിന്റെ ഭാര്യ നയതന്ത്രപ്രതിനിധിയുടെ ഭാര്യയായി. "ആ സാഹചര്യവുമായി അനുജിക്ക് ഒത്തുചേരാൻ വിഷമമുണ്ടായില്ല." മേനോൻ പറഞ്ഞു: "ഒരുപക്ഷേ, അവൾക്കും മുൻ ബോംബെ ഗവർണ്ണർ ശ്രീപ്രകാശ ഒരിക്കൽ പറഞ്ഞതുപോലെ തോന്നിയിട്ടുണ്ടാകണം." "മേനോൻ, വാസ്തവത്തിൽ ഞാനാരാണ്, ഒരു ഗ്ലോറിഫൈഡ് ഹോട്ടൽ കീപ്പർ അല്ലേ?" ശ്രീപ്രകാശ പറഞ്ഞ ഫലിതം മേനോൻ പറയാറുണ്ടായിരുന്നു. അതൊക്കെ കഴിഞ്ഞു് ഈ നിരന്തര യാത്രികന്റെ കൂടെയുള്ള ഔദ്യോഗിക ജീവിതത്തിൽനിന്ന് വിരമിച്ച് ഒററപ്പാലത്തു് താമസമാക്കിയതു് തികച്ചും ഒരു സൈ്വരജീവിതം നയിക്കാനായിരുന്നു. എന്നാൽ ഒററപ്പാലത്തെ ബാക്കി ജീവിതവും സംഭവബഹുലവും തിരക്കേറിയതും ആയിരുന്നു.

ഒററപ്പാലത്തെ റിട്ടയേർഡ് ജീവിതം മുഷിപ്പനായിരുന്നില്ല എന്നു മാത്രമല്ല, രണ്ടുപേർക്കും നിരവധി കാര്യങ്ങളിൽ വ്യാപൃതരാകാനുംപററി. ഓടിയെത്തുന്ന വാർദ്ധക്യത്തിനെക്കുറിച്ചുള്ള ചിന്ത അലട്ടിയതുമില്ല. രണ്ടുപേരും ലേഖനങ്ങൾ എഴുതി, സ്മരണകൾ എഴുതി. പലരുടേയും ശ്രദ്ധ പല ഭാഗത്തുനിന്നും തങ്ങളിലേക്ക് മുമ്പത്തെപ്പോലെ തന്നെ ആകർഷിച്ചു. ഇങ്ങനെ ഇപ്പോഴും പലതും ചെയ്തു മുഷിപ്പനാകാതെ ഈ പ്രായത്തിൽ കഴിയാൻ സാധിക്കുന്നതു് ഈശ്വരന്റെ "കൊച്ചുകൊച്ചു കാരുണ്യങ്ങളാണ്" എന്നദ്ദേഹം ഒരിക്കലെഴുതി. ലോർഡ് ഹ്യൂം എന്ന കവി എഴുതിയപോലെ, "എന്റെ കൃത്രിമ ദന്തനിരകൾ സഹിക്കാം, എന്റെ മങ്ങുന്ന കുറയുന്ന ശക്തിയെക്കുറിച്ചും പരാതിയില്ല, എന്റെ വെള്ളെഴുത്തു കണ്ണടയും പരിചയമായി. പക്ഷേ, ദൈവമേ, എന്റെ മനസ്സിന്റെ അഭാവം എന്നെ വ്യാകുലപ്പെടുത്തുന്നു." ഈ സ്ഥിതിയല്ല തന്റേതു് ഈ പ്രായത്തിലും (83) എന്ന് അദ്ദേഹം അഭിമാനത്തോടെ പറയും. തന്നെക്കാളും പ്രായമുള്ള ഒററപ്പാലത്തെ ഒരു തൊണ്ണൂറുകാരനായ ജി. ശങ്കരൻനായർ ഇപ്പോഴും സൈക്കിൾ ചവിട്ടി ദിവസവും കുറെദൂരം സഞ്ചരിക്കുന്നതിന്റെ പിന്നിലത്തെ രഹസ്യം താൻ "സസ്യഭുക്കും, മദ്യം കഴിക്കാത്തവനും ആയതുകൊണ്ടാണ്" എന്നു പറയുമായിരുന്നുവത്രേ. ആ ഏർപ്പാടു് തനിക്ക് സ്വീകാര്യമല്ല എന്നും മേനോൻ പറഞ്ഞിരുന്നു.

കൃത്യാന്തരബാഹുല്യം നിറഞ്ഞ തന്റെ ജീവിതത്തിലേക്ക് വാർദ്ധക്യം കയറിവരുമ്പോൾ സുഹൃത്തുക്കൾ ചോദിക്കുമായിരുന്നുവത്രേ, "താങ്കൾക്ക് ഇതുകാരണം വല്ല മാന്ദ്യവും ഉണ്ടോ?" എന്ന്. അപ്പോഴൊക്കെ മേനോൻ ഓർക്കാറുണ്ടായിരുന്ന രണ്ടു വരികൾ യീററ്സിന്റേതാണ്. താൻ അതുമാതിരി ചിന്തിക്കുന്നുണ്ടോ? "ഒരു നായ അതിന്റെ വാലിലെന്നപോലെ, എന്നിൽ ഘടിപ്പിക്കപ്പെട്ട എന്റെ ജീർണ്ണമായ വാർദ്ധക്യം—ഞാൻ ഈ അസംബന്ധത്തെക്കൊണ്ട് എന്തു ചെയ്യാനാണ്?" എന്നാൽ മേനോൻ തന്റെ റിട്ടയേർഡ് ജീവിതത്തിൽ മാന്ദ്യം കടന്നുകൂടാതെ കഴിച്ചു. നിരന്തരമായ യാത്രയിലൂടെ ലോകം മുഴവൻ പലവുരു ചുററിയ അദ്ദേഹം ഒററപ്പാലത്തിരുന്ന് ലോകസംഭവങ്ങളെക്കുറിച്ച്, വ്യക്തികളെക്കുറിച്ച് എഴുതി. അങ്ങനെ തന്റെ വായനക്കാരെ ലോകത്തിലൂടെ കൊണ്ടുനടന്നു. കാലിന് അസുഖമുള്ളതുകൊണ്ടു തനിക്കു പണ്ടത്തെപ്പോലെ യാത്രചെയ്യാൻ വയ്യാത്തസങ്കടം അങ്ങനെ മറന്നു.

എന്നാൽ അദ്ദേഹത്തിനു മനോവേദനയുണ്ടാക്കിയതു് നാട്ടിൽ നടക്കുന്ന കാര്യങ്ങളും ലോകസംഭവങ്ങളുമാണ്. കഴിഞ്ഞ രണ്ടുമൂന്നു കൊല്ലത്തെ വർഷാന്ത അവലോകനങ്ങളിൽ അദ്ദേഹം അതു പരാമർശിക്കാറുണ്ടായിരുന്നു. അദ്ദേഹം എഴുതി: ചരിത്രകാരനായ ടോയൻബി പറഞ്ഞതുപോലെ മനുഷ്യസമൂഹത്തിന്റെ സീമകളിൽ കഴിഞ്ഞ ഗാന്ധിജിയെപ്പോലെയോ ക്രിസ്തുവിനെപ്പോലെയോ ഉള്ളവരിലാണ് മനുഷ്യരാശിക്കു് ഭാവി പ്രതീക്ഷകൾ കിടക്കുന്നതു്. രാഷ്ട്രീയ കസർത്തുകളുടെ പ്രത്യാഘാതങ്ങൾ ഇല്ലാതാക്കാൻ സീമകളിൽ നിൽക്കേണ്ടവർ അവിടെത്തന്നെ നിൽക്കണം. പക്ഷേ, അങ്ങനെ എത്ര പേരുണ്ട്. രാഷ്ട്രീയത്തിന്റെ, അധികാരത്തിന്റെ വിളി എത്രപേർക്ക് ചെറുക്കാൻ സാധിക്കും. സാധിച്ചാൽത്തന്നെ ഇന്നത്തെ സാമൂഹ്യ-സാമ്പത്തിക വ്യവസ്ഥിതിയിൽ അവർക്ക് എന്തുതന്നെ ചെയ്യാൻ സാധിക്കും? ലോകഗതിയാണെങ്കിൽ അതിലും മോശം. ഏകദേശം 400 ബില്യൺ ഡോളറിലധികം യുദ്ധസാമഗ്രികൾക്കും, അണ്വായുധങ്ങൾക്കും വേണ്ടി ചെലവാക്കുന്നതിൽ, മനുഷ്യരാശി ഭീതിയുടെ കരിനിഴലിൽ കഴിയുന്ന ലോകത്തു് എങ്ങനെ മനുഷ്യന് സ്വതന്ത്രമായി ശ്വാസോച്ഛ്വാസം തന്നെ കഴിക്കാൻ സാധിക്കും?"

മനുഷ്യന്റെ അടിസ്ഥാനപരമായ ദുഃസ്വഭാവം ആർത്തിയാണ്, പണത്തിനോടുള്ള ആർത്തി, അധികാരത്തിനോടുള്ള ആർത്തി. ഇതു മററു മനുഷ്യരുടെയും രാജ്യങ്ങളുടെയുംതന്നെ അവകാശങ്ങളേയും അന്തസ്സിനേയും ചവിട്ടിമെതിക്കുന്നു. മത്സരബുദ്ധിയും അത്യാർത്തിയും മനുഷ്യന്റെ നിലനില്പിനുള്ള ജന്മവാസനയാകാം. എന്നാൽ നിലനിൽപിനുള്ള ഈ ജന്മവാസന നിലനിൽക്കുകയും, അതിന്നിടയിൽ തന്റെ ജീവിതരംഗത്തു് തനിക്കുള്ള കടമ നിർവ്വഹിക്കുകയും, ഈ ലോകത്തെ വീണ്ടും അടിമത്തത്തിലേക്കു തള്ളിവിടാനുള്ള പ്രതിലോമശക്തികളുടേയും യുദ്ധക്കൊതിയന്മാരുടേയും എതിരെ നിരന്തര ജാഗ്രത പുലർത്തുകയും ചെയ്യുമെന്നു പ്രത്യാശിക്കാമെന്നല്ലാതെ വേറെ ഒന്നും ചെയ്യാൻ പററുന്നില്ല.

ലെനിൻ പ്രൈസ് കിട്ടിയപ്പോൾ അദ്ദേഹം അഭിപ്രായപ്പെട്ടു: "എങ്ങനെയാണ് എനിക്ക്, ഈ സൗമ്യനായ ഹിന്ദുവിനു" ഈ സമ്മാനം കിട്ടിയ മററു മഹാന്മാരായ തീവ്ര സന്നദ്ധരായ യോദ്ധാക്കളുടെ കൂടെ നില്ക്കാൻ കഴിയുക? ഇതു കാണിക്കുന്നതു് സമാധാനവും, സ്വാതന്ത്ര്യവും രണ്ടല്ല എന്നും അവയെ പ്രോത്സാഹിപ്പിക്കാൻ വിവിധ തുറകളുണ്ടെന്നും ആണ്. ജീവിത സായാഹ്നത്തിൽ എനിക്കു ലഭിച്ച ഈ അംഗീകാരം സുഖകരമായ ഒരു അനുഭവം പകരുന്നു. ഞാനും എനിക്കു പററിയ എളിയ വിധത്തിൽ, ഗവണ്മെന്റുകളും ജനതയും ആയി പരസ്പര ധാരണ വളർത്തുന്നതിൽ ചെറിയ ഒരു സംഭാവന ചെയ്തിട്ടുണ്ട്." താൻ പ്രവർത്തിച്ച എല്ലാ തുറകളിലും തനിക്ക് സംഭാവന നടത്താൻ സാധിച്ചിട്ടുണ്ട് എന്ന സമാധാനം അദ്ദേഹത്തിനു ന്യായമായും അവകാശപ്പെടാം. അതു് അദ്ദേഹത്തെഅറിയുന്നവർ അംഗീകരിച്ചിട്ടുമുണ്ട്.

"നാമെല്ലാവരും, അതിന്റെ യാത്രാവസാനത്തോടടുക്കുന്ന ഒരു പുഴയെപ്പോലെയാണ്: അനുഭവസമ്പന്നതയിൽ പരപ്പ്, ഗതിയിൽ മാന്ദ്യം, അജ്ഞാതമായ മഹാസമുദ്രത്തിൽസ്വന്തം അസ്തിത്വം നഷ്ടപ്പെടുത്താനുള്ള തയ്യാറെടുപ്പും." ക്രൈസ്റ്റ് ചർച്ച് കോളേജിലെ തന്റെ ഒരു മുൻ അദ്ധ്യാപകനെ ഉപമിച്ച് മേനോൻ ഒരു കത്തിൽ പറഞ്ഞു.

ബാക്കിയുള്ളവരുടെ അനുഭവസമ്പന്നതയ്ക്കു് അങ്ങ് വ്യാപ്തികൂട്ടി. അങ്ങയുടെ അസ്തിത്വം ഞങ്ങൾക്കു മനസ്സിലാക്കാൻ സാധിച്ചു എന്നതാണ് ഞങ്ങളുടെ നേട്ടം എന്നു ഞങ്ങൾ വിശ്വസിക്കുന്നു.

**വി. കെ. എം.**

ഡോ: പി. ബാബു

**14,000 ചിത്രങ്ങളും, 34,000 ബുക്ക് ഇല്ലസ്ട്രേഷനുകളും 300 ശില്പങ്ങളും ഒരു മനുഷ്യായുസ്സുകൊണ്ട് സൃഷ്ടിച്ച പിക്കാസ്സോയുടെ ഏററവും പ്രസിദ്ധമായ ചിത്രം ഗോർണിക്കയാണ്. അതിന്റെ രചനയുടെ രഹസ്യങ്ങളെക്കുറിച്ച് ഒരന്വേഷണം.**

# ഒരു ഇതിഹാസ രചനയുടെ പിന്നിൽ

**1937**-ലെ സ്പാനിഷ് ആഭ്യന്തര യുദ്ധത്തിന്റെ ഉച്ചകോടിയിൽ ജർമ്മൻകാർ ഫ്രാങ്കോയുടെ ആജ്ഞാനുവർത്തികളായി പുരാതനമായ ഗോർണിക്ക നഗരം നശിപ്പിച്ചു. രണ്ട് സംഗതികളിവിടെ ശ്രദ്ധേയമാണ്. ബാസ്ക് ജനതയുടെ പുണ്യസ്ഥലമാണ് ഗോർണിക്ക. ഗ്രീക്കുകാർക്ക് വെളിപാടിന്റെ വെളിച്ചത്തിൽ ഡെൽഫി പ്രധാനപ്പെട്ടതായിത്തീർന്നതുപോലെയായിരുന്നു, ബാസ്ക്കുകാർക്ക് ഗോർണിക്കയും. അവിടെ ഉണങ്ങിനശിച്ച ഒരു വലിയ ഓക്ക് മരക്കുററിയുണ്ടായിരുന്നു. അറുന്നൂറ് വർഷം പഴക്കമുള്ള കുററി. ബാസ്ക്കുകാരിലൂടെ സ്പെയിൻമുഴുവനും ഇതു് പ്രസിദ്ധമായിരുന്നു. ഇങ്ങനെ പ്രധാനപ്പെട്ട ഒരു സ്ഥലത്താണ് ബോംബിങ് ഉണ്ടായതു്. രണ്ടാമതായി, ബോംബിങ്ങിനു് യാതൊരു നീതീകരണവുമില്ലായിരുന്നു. ഗോർണിക്ക തന്ത്രപ്രധാനമായ സ്ഥലമോ, സൈനികത്താവളമോ ഒന്നുമായിരുന്നില്ല. സ്പെയിനിന്റെ പ്രാഭവത്തിൽ പരിക്കേല്പിക്കണമെന്ന ഉദ്ദേശ്യമേ ഫ്രാങ്കോയ്ക്കു് ഉണ്ടായിരുന്നുള്ളൂ. തികച്ചും അപ്രതീക്ഷിതവും നിഷ്ഠുരവുമായ ബോംബിങ്ങിന്റെ ഫലമായി നിരപരാധികൾ-പ്രത്യേകിച്ചും സ്ത്രീകളും കുട്ടികളും, കൂട്ടത്തോടെ കുരുതി കഴിക്കപ്പെട്ടു. ഫാസിസത്തിന്റേയും കമ്മ്യൂണിസത്തിന്റേയും ഈ ഏററുമുട്ടലായിരുന്നു രണ്ടാം ലോകമഹായുദ്ധത്തിന്റെ തുടക്കവും.

സ്പാനിഷ്കാരുടെ മനഃസാക്ഷിക്കേററ കടുത്ത ഒരാഘാതമായിരുന്നു പൊടുന്നനവേയുണ്ടായ ഈ ബോംബിങ്. ഇതു സംഭവിക്കുന്നതിനു് മൂന്നുമാസം മുൻപാണ്, സ്പെയിനിലെ റിപ്പബ്ളിക്കൻ ഗവണ്മെൻറ് ഒരു മ്യൂറൽ സൃഷ്ടിക്കുന്നതിനായി പിക്കാസ്സോയെ ക്ഷണിച്ചതു്. പാരീസ് വേൾഡ്ഫെയറിലെ സ്പാനിഷ് പവിലിയനിൽ പ്രദർശിപ്പിക്കാനുള്ളതായിരുന്നു ഈ മ്യൂറൽ. പിക്കാസ്സോ മ്യൂറലിന്റെ പണി ആരംഭിച്ചതു്, എന്തുകൊണ്ടോ ബോംബിങ് നടന്നു് മൂന്നുനാലു് ദിവസം കഴിഞ്ഞപ്പോഴാണ്. പിന്നെ അതിശയിപ്പിക്കുന്ന വേഗത്തിലാണ് പണി പുരോഗമിച്ചതു്. ബോംബിങ് ഒരുപക്ഷേ, പിക്കാസ്സോയിലും ആഘാതമുണ്ടാക്കിയിരുന്നിരിക്കണം. ചിത്രത്തിന്റെ രൂപം അവസാനമായിതീരുമാനിക്കപ്പെട്ടു. വളരെ വലിയ സൈസ്. $11\frac{1}{2}$ അടി ഉയരവും 26 അടി നീളവും. സ്പാനിഷ് പവിലിയന്റെ ഒരററത്തുള്ള ഭിത്തിയിൽ ജൂലൈയിൽ 'ഗോർണിക്ക' പ്രദർശനത്തിനായി വയ്ക്കപ്പെട്ടു.

## സ്ത്രീരൂപങ്ങളുടെ വരവ്

ഗോർണിക്കയുടെ രചനയ്ക്കു് മുൻപായി പിക്കാസ്സോ ചെയ്തിട്ടുള്ള സ്കെച്ചുകളിലൊക്കെ ദിവസം കുറിച്ചുവച്ചിട്ടുണ്ട്. ചിത്രം രൂപംകൊണ്ടതു് എങ്ങനെയെന്നു മനസ്സിലാക്കാൻ ഇത്തരം സ്കെച്ചുകളാണ് ഏററവും കൂടുതൽ സഹായം. ആദ്യത്തെ സ്കെച്ചിൽ (മേയ് 1) നിന്നു് ഒരു കാര്യം വ്യക്തമാകുന്നു. കുതിര, ജനാലയ്ക്കു പുറത്തേക്കു് വിളക്കു നീട്ടിനിൽക്കുന്ന സ്ത്രീ എന്നീ രൂപങ്ങൾ വേണമെന്നു് പിക്കാസ്സോ ആദ്യമേ തീരുമാനിച്ചിരുന്നു. ചിത്രത്തിനുവേണ്ടി സ്വീകരിക്കപ്പെട്ട ഇമേജുകളിൽ ന്യൂസ്ഫോട്ടോകളുടെ സ്വാധീനമുണ്ടായിരിക്കാമെങ്കിലും, ചരിത്രസംഭവത്തെ അതേപടി പകർത്തുവാൻ ചിത്രകാരനു് ഉദ്ദേശ്യമില്ലായിരുന്നു എന്നു് തെളിയുന്നു. എങ്കിൽ ബോംബുവർഷവും, അഗ്നിജ്വാലകൾകൊണ്ടു പൊതിഞ്ഞ നഗരവുമായിരുന്നേനേ ചിത്രത്തിൽ. ചിത്രത്തിലുള്ള രണ്ടു കുതിരകളുടെ കോമ്പോസിഷനുകളിൽ മുകളിലേക്കു് തലവെട്ടിത്തിരിച്ചു നിൽക്കുകയും അതേ സമയം ആന്തരികാവയവങ്ങളെല്ലാം വയററിലെ ഒരു ദ്വാരത്തിലൂടെ പുറത്തേക്കു തള്ളപ്പെട്ടിരിക്കുന്നതുമായ കുതിരകളെയാണ് കാണുക. മേയ് രണ്ടിനു വരച്ച സ്കെച്ചിലാണ് ശക്തമായ പേശികളോടുകൂടിയ ഒരുകാളയേയും ഒടിഞ്ഞ കുന്തവും പിടിച്ച്, കൊടിൽപോലെ താടികളുള്ള വിചിത്രരൂപിയായ ഒരു കുതിരയുടെ സമീപം കിടക്കുന്ന സേനാനിയേയും ഉൾപ്പെടുത്തിയതു്. മേയ് ഒൻപതു് ആയതോടെ ചിത്രത്തിന്റെ കോമ്പോസിഷൻ ഏതാണ്ടു് പൂർണ്ണമായി. ഓടുന്ന സ്ത്രീരൂപവും വലത്തു് ഒരു ദീപ്തിപ്രസരവും ഇടത്തു് ആക്രന്ദന സ്വരം പുറപ്പെടുവിക്കുന്ന നഗ്നമായ വക്ഷസ്സുകളോടുകൂടിയ സ്ത്രീരൂപവും സൃഷ്ടിക്കപ്പെട്ടു. അന്നുമുതൽക്കാവണം നിർമ്മലമായ സ്ത്രീത്വത്തെ നശിപ്പിക്കുന്നതിന്റെ പ്രതീകമായി ഒരു സ്ത്രീരൂപം ഗോർണിക്കയിൽ വേണമെന്നു് പിക്കാസ്സോ തീരുമാനിച്ചതു്. ചിത്രത്തിനുവേണ്ട എല്ലാ ഇമേജുകളും അവയുടെ സ്ഥാനനിർണ്ണയവും കഴിഞ്ഞെങ്കിലും ചിത്രത്തിന്റെ സൃഷ്ടി പുരോഗമിച്ചതോടെ ആദ്യപ്ളാനുകളിൽ സാരമായ പരിവർത്തനങ്ങളും പിക്കാസ്സോ വരുത്തുകയുണ്ടായി. ആദ്യം വേഗത്തിൽ അനർഗ്ഗളമായ രേഖകൾ. പിന്നെ ക്യാൻവാസിന്റെ ഓരോ ഭാഗങ്ങളായി കറുപ്പും, ചാരനിറവും, വെള്ളയുമുപയോഗിച്ച് പെയിൻറുചെയ്തു് ചിത്രം മുന്നോട്ടു പോയി.

“ഗോർണിക്ക”— (മ്യൂസിയം ഒഫ് മോഡേൺ ആർട്ട് ന്യൂയോർക്ക്)



പിക്കാസ്സോയ്ക്കു് മുൻപുണ്ടായിരുന്ന ചിത്രകാരന്മാരുടെ ചിത്രരചനാ പ്രക്രിയയുമായി താരതമ്യപ്പെടുത്തുമ്പോൾ 'ഗോർണിക്ക'യുടെ രചനാരീതിയും തയ്യാറെടുപ്പും വളരെ വ്യത്യസ്തമായിരുന്നു. ഗോർണിക്കയുടെ വലിപ്പത്തിലൊരു ചിത്രം പഴയ ചിത്രകാരന്മാരിൽ ആരെങ്കിലും ഒരാൾ രചിക്കുന്നുവെന്നു് സങ്കല്പിക്കുക. അനുക്രമമായി നോട്ടുകളും സ്കെച്ചുകളും തയ്യാറാക്കും. ആദ്യം ചിത്രങ്ങളുടെ രൂപങ്ങളും അവയുടെ ലേഔട്ടും, പ്രതിഛായാമാതൃകകളും വ്യക്തമാക്കുന്ന വാക്സ് മോഡലുകളും ചിലപ്പോൾ നിർമ്മിച്ചു എന്നുവരും. അവസാനം ക്യാൻവസിലേക്കു പകർത്തുന്നതിനു മുൻപായി ചിത്രത്തിന്റെ ഒരു മിനിപ്പതിപ്പും. എന്നാൽ പിക്കാസ്സോയുടെ രീതി ഇതൊന്നുമായിരുന്നില്ല. അങ്ങേയററം അനുനയിക്കാവുന്ന രീതിയിൽ, അടിക്കടി തിരുത്തലുകളും മാററങ്ങളും വരുത്തിക്കൊണ്ടുള്ള ഒരു രചനാമാതൃകയായിരുന്നു ഗോർണിക്കയുടേതു്. റഡോൾഫ് ആർൻഹേം എന്ന മനശ്ശാസ്ത്രകാരൻ പിക്കാസ്സോയുടെ ഈയൊരു സമ്പ്രദായം പഠനവിഷയമാക്കിയിട്ടുണ്ട്. ദർശന-ജ്ഞാന ഭാവവും ശക്തിയും ആസ്പദമാക്കി നോക്കിയാൽ ഇത്തരം പുനഃപഠനങ്ങൾകൊണ്ട് രണ്ടു ഫലങ്ങളുണ്ട്. ഒന്നു് ഓരോ ഇമേജും ഉപപന്നമായി ശക്തമാക്കാൻ സാധിക്കും. പിന്നൊന്നു്, ചിത്രത്തിലെ വിവിധരൂപങ്ങളും നികടസ്ഥാനങ്ങളുമായുള്ള ബന്ധം കൂടുതൽ ഭദ്രമാക്കാൻ കഴിയും.

## ആകെ മൂന്നു വർണ്ണങ്ങൾ

പിക്കാസ്സോയുടെ ഏററവും പ്രധാനപ്പെട്ട സൃഷ്ടി എന്ന നിലയിൽ 'ഗോർണിക്ക'യെ സംബന്ധിച്ച് പല ചോദ്യങ്ങളുമുയർന്നിട്ടുണ്ട്. അതിലൊന്നു് ചിത്രത്തിൽനിന്നും എന്തുകൊണ്ടു് വർണ്ണങ്ങളൊഴിച്ചു നിറുത്തി എന്നതാണ്. ആദ്യ സ്കെച്ചുകളിൽ ചുവപ്പ്, മഞ്ഞ, നീല, എന്നീ വർണ്ണങ്ങളുണ്ടായിരുന്നെങ്കിലും അവസാനം രചനയ്ക്കായി കറുപ്പ് വെള്ള, ചാരനിറം എന്നിവ മാത്രമേ ചിത്രകാരൻ തിരഞ്ഞെടുത്തുള്ളൂ. ഒരുത്തരം ചിത്രത്തിന്റെ പരികല്പിതസ്ഥാനത്തിനനുയോജ്യമായ നിറങ്ങളുപയോഗിച്ചു എന്നതാണ്. സ്പാനിഷ് വാസ്തുശില്പിയായ ജോസ് ലൂയിസ് സെർട്ട് രൂപംകൊടുത്ത അല്പാലങ്കാരങ്ങൾ മാത്രമുള്ള ഒരു ആധുനിക അനാവൃത പവിലിയനിലാണ് തന്റെചിത്രം പ്രദർശിപ്പിക്കാൻ പോകുന്നതെന്നു് പിക്കാസ്സോ നേരത്തേ മനസ്സിലാക്കിയിരുന്നിരിക്കണം. പക്ഷേ, ഇതിലും പ്രധാനപ്പെട്ട വേറെരണ്ടു കാരണങ്ങൾ കൂടിയുണ്ട്. ഒരു സ്പാനിഷ് ചിത്രകാരൻ സ്പെയിനിന്റെ ദുരന്തം ചിത്രീകരിക്കുമ്പോൾ, ബാല്യകാലത്തു് ചിത്രകലയിൽ കൗതുകമുണർത്തിയ തന്റെ നാട്ടിലെ ചിത്രകലാചാര്യന്മാരുടെ, ഏകവർണ്ണത്തിൽ മൂദുവായ ശോഭയിലുള്ള ചിത്രീകരണ ശൈലിയുടെ സ്വാധീനത്തിനു് വഴിപ്പെടാം. 16-ാം ശതകം മുതലുള്ള സ്പാനിഷ് ചിത്രങ്ങൾ പൊതുവേ അനുതാപജനിതവും മ്ലാനവുമായിരുന്നു. (പിക്കാസ്സോയോടൊപ്പം ക്യൂബിസ്ററ് രചനയിലേർപ്പെട്ടിരുന്ന പാരീസിലെ മറെറാരു സ്പാനിഷ് ചിത്രകാരനായ ജോൻഗ്രിസിന്റെ ചിത്രങ്ങളും ഇതു വ്യക്തമാക്കുന്നു). 19-ാം നൂററാണ്ടിന്റെ ആദ്യകാലത്തുണ്ടായിരുന്ന ഫ്രാൻസിസ് ഗോയ എന്ന സ്പാനിഷ് ചിത്രകാരനും യുദ്ധത്തിന്റെ ഭീകരത തന്റെ സൃഷ്ടികൾക്കു് വിഷയമായി സ്വീകരിച്ചിരുന്നു. “യുദ്ധത്തിന്റെ കെടുതികൾ” എന്ന സീരീസ്സിലുള്ള എച്ചിങ്ങുകൾ ഉദാഹരണം. എച്ചിങ്ങുകളായതുകൊണ്ടു് കറുപ്പ്, വെള്ള എന്നീ വർണ്ണങ്ങളായിരുന്നു ഗോയ ഉപയോഗിച്ചതു്. ഗോർണിക്കയുടെ രചനയിൽ ഗോയ നിശ്ചയമായും പിക്കാസ്സോയെ സ്വാധീനിച്ചിട്ടുണ്ട്. രണ്ടാമത്തെ കാരണം കൂടുതലും സാങ്കേതികമാണ്. ഇത്ര ബൃഹത്തായ ക്യാൻവസ് ചിത്രരചനയ്ക്കുപയോഗിക്കുമ്പോൾ, കറുപ്പിലും ചാരനിറത്തിലും രൂപങ്ങൾ സൃഷ്ടിക്കുന്നതു്, ചിത്രത്തിലെ ഇളംനിറങ്ങളും ഇരുണ്ടനിറങ്ങളും തമ്മിലുള്ള സമായോജനം കൂടുതൽ എളുപ്പത്തിലാക്കും. 1925-ലും 1945-ലുമുള്ള ചില ചിത്രങ്ങളിലും പിക്കാസ്സോ ഈ രീതി അവലംബിച്ചിട്ടുണ്ട്. അതുകൊണ്ടു് ഗോർണിക്കയ്ക്കു് മാത്രമായി ചിത്രകാരൻ ഒരു വർണ്ണസംലയനമാതൃക സ്വീകരിച്ചുവെന്നു് പറയാനൊക്കില്ല. അവസാനം ലളിതമായ മറെറാരു കാരണവും പറയാം. കറുപ്പ്, വെള്ള, ചാരനിറം എന്നിവയ്ക്കു് അനുശോചനം, മരണം, ഭീതി എന്നീ ഭാവങ്ങളോടുള്ള പരമ്പരാഗതമായ ബന്ധം.

സ്കെച്ച്—മേയ്: 1937 മ്യൂസിയം ഒഫ് മോഡേൺ ആർട്ട്, ന്യൂയോർക്ക്



## “ഞാനൊന്നും തേടുന്നില്ല; കണ്ടെത്തുന്നതേയുള്ളൂ”

ഒരു കുതിര, ചിത്രത്തിന്റെ കേന്ദ്രത്തിലായി ഒരു ദീപവും, മറെറാരു വൈദ്യുത വിളക്കും, ഇടതുവശത്തായി ഒരു കാള, വീണുകിടക്കുന്ന ഒരു ഭടൻ, സംഭ്രാന്തരായ സ്ത്രീകൾ, കെട്ടിടങ്ങളുടെ സൂചനകൾ ഇതൊക്കെയുൾക്കൊള്ളുന്നതാണ് ഗോർണിക്കയിലെ ഇമേജറി. യുദ്ധക്കെടുതികളുടെ ഫോട്ടോഗ്രാഫുകൾ പിക്കാസ്സോയുടെ ചിന്തകളെ സ്വാധീനിച്ചിരിക്കാമെങ്കിലും ചിത്രത്തിലെ ഇമേജുകളൊന്നുംതന്നെ ഈ സന്ദർഭത്തിനുവേണ്ടി പ്രത്യേകം സൃഷ്ടിക്കപ്പെട്ടിട്ടുള്ളതല്ല. 1930കളിലെ ചില ചിത്രങ്ങളിൽ പിക്കാസ്സോ തന്നെ ഇത്തരം ഇമേജുകൾ ഏതാണ്ടിതേ വിധത്തിൽത്തന്നെ ഉപയോഗിച്ചിട്ടുണ്ട്. ഉദാഹരണത്തിനു് 1933-നും 35-നുമിടയ്ക്കു് രചിച്ചിട്ടുള്ള കാളപ്പോരിന്റെ ഒരു സീരീസിൽ കുതിരകളുടേയും കാളകളുടേയും രൂപങ്ങൾ നിരവധിയുണ്ട്.

ഗോർണിക്കയുടെ രചനയ്ക്കു് പശ്ചാത്തലമൊരുക്കിയ മറെറാരു രചന 1935-ൽ പിക്കാസ്സോ പൂർത്തിയാക്കിയ 'മിനോ ടൊരോമക്കി' എന്ന എച്ചിങ്ങാ



സ്കെച്ച് മേയ് 2, 1937 (മ്യൂസിയം ഒഫ് മോഡേൺ ആർട്ട്, ന്യൂയോക്ക്)

ണ്. ഐതിഹ്യങ്ങളിലെ, അർദ്ധമനുഷ്യനും കാളയുമായ 'മിനോടോർ' കുതിരയുടെ പിറകിൽ കിടക്കുന്നു; നഗ്നമായ മാറിടത്തോടുകൂടിയ ഒരു കാളപ്പോരുകാരിയുടെ ശവം; കൈയിൽ പ്രാവുമായി ജനലരികിൽ നിൽക്കുന്ന രണ്ടു പെൺകുട്ടികൾ, ക്രിസ്തുവിനോട് സാദൃശ്യമുള്ള ഒരു രൂപം, ദീപം പിടിച്ചിട്ടുള്ള മറ്റൊരു പെൺകുട്ടി, എന്നിവയൊക്കെ ഈ രചനയിലെ പ്രധാന രൂപങ്ങളാണ്. ഇവിടെയും ധർമ്മത്തിന്റേയും പാപത്തിന്റേയും സന്ദിഗ്ദ്ധാർത്ഥവും മൂല്യങ്ങളുടെ വ്യാമിശ്രവും അവയുടെ ക്രമഭംഗവും ഇമേജുകൾ വ്യഞ്ജിപ്പിക്കുന്നുണ്ട്.

1937-ൽ "ഫ്രാങ്കോയുടെ സ്വപ്നവും ദുർബ്ബോധനയും" എന്ന പേരിൽ 18 എച്ചിങ്ങുകളുടെ ഒരു സീരീസ് ഒരു കവിതയോടുകൂടി പിക്കാസ്സോ രചിക്കുകയുണ്ടായി. ഫ്രാങ്കോയുടെ നേരെയുള്ള ഈ ആക്രമണം രൂക്ഷമായിരുന്നു. പോസ്റ്റ് കാർഡുകളിൽ ഇവ പ്രസിദ്ധീകരിക്കുകയും റിപ്പബ്ലിക്കൻ ഗവണ്മെന്റിന്റെ സഹായത്തിനായി അവ വില്പനയ്ക്കിറക്കുകയുമുണ്ടായി. മൂന്നു വിചിത്രമായ കിഴങ്ങുവർഗ്ഗച്ചെടികൾ വളർന്നുനിൽക്കുന്ന തക്കാരിച്ചെടിയായിട്ടാണ് ഫ്രാങ്കോയെ ചിത്രീകരിച്ചിരിക്കുന്നത്. ഇതിനെതിരേ പ്രകാശം ചൊരിയുന്ന കാള, കുതിര, ഉറങ്ങുന്ന താടിയുള്ള ഒരു മനുഷ്യൻ എന്നിങ്ങനെ വേറെയും രൂപങ്ങൾ ചിത്രത്തിലുണ്ട്. ഗോർണിക്കയിലെ ഇമേജറിയിൽ നിന്നും വളരെ വ്യത്യസ്തമായിരുന്നില്ല അതിനു മുമ്പുള്ള ചിത്രങ്ങളിൽ കണ്ടിരുന്നത് എന്നു തെളിയുന്നു.

ഗോർണിക്കയിലെ ഇമേജറിയെപ്പറ്റി ചിത്രകാരൻതന്നെ എന്തെങ്കിലും പറഞ്ഞിട്ടുണ്ടോ എന്നന്വേഷിക്കുന്നത് അർത്ഥവത്താണ്. സ്വന്തം മനസ്സിനെ വിശദീകരിക്കാൻ ഏറ്റവും പറ്റിയ ആൾ അതിന്റെ ഉടമസ്ഥൻ തന്നെയാണല്ലോ. പക്ഷേ, ചിത്രകാരന്റെ ആശയ വിനിമയം പൂർത്തീകരിച്ചിട്ടുണ്ടോ, ചിത്രം അവ ഉൾക്കൊള്ളുന്നുണ്ടോ എന്നു നിശ്ചയിക്കേണ്ടത് ആസ്വാദകൻതന്നെയാവണമെന്നേയുള്ളൂ. പിക്കാസ്സോ തന്റെ കലയെക്കുറിച്ച് വളരെ വ്യക്തമായി അപ്പോഴപ്പോൾ പറഞ്ഞിട്ടുണ്ട്. എങ്കിലും, തന്റെ സൃഷ്ടികൾ സ്വയം സംസാരിക്കട്ടേ എന്ന മനോഭാവമായിരുന്നു അദ്ദേഹത്തിനു്. ഓരോ സൃഷ്ടിയെക്കുറിച്ചും മൗനംപൂണ്ട് എന്നാൽ സ്വന്തം തത്ത്വശാസ്ത്രത്തെക്കുറിച്ച് ഉച്ചത്തിൽ സംസാരിക്കുക പിക്കാസ്സോയുടെ പതിവായിരുന്നു.

"ഞാനൊന്നും തേടുന്നില്ല: പക്ഷേ കണ്ടെത്തുന്നതേയുള്ളൂ," എന്ന് അദ്ദേഹം പറഞ്ഞതും ശ്രദ്ധേയമാണ്.

ഗോർണിക്കയെക്കുറിച്ച് പിക്കാസ്സോ ആദ്യമായി എന്തെങ്കിലും പറയുന്നത് 1937-അവസാനത്തിലാണ്, ഫ്രാങ്കോയ്ക്കെതിരായി റിപ്പബ്ലിക്കൻ ഭാഗത്തുചേർന്നുകൊണ്ട്. തന്റെ കലാജീവിതം മുഴുവൻ ജനങ്ങൾക്കും അവരുടെ സ്വാതന്ത്ര്യത്തിനും വേണ്ടിയാണെന്ന്, 'പിന്തിരിപ്പൻ പ്രസ്ഥാനങ്ങൾക്കും മരണത്തിനുമെതിരായുള്ള പ്രകടന'മായിരിക്കുമതെന്നും ഒട്ടൊക്കെ രാഷ്ട്രീയക്കാരുടെ ശൈലിയിൽ പിക്കാസ്സോ പ്രഖ്യാപിച്ചു. ഗോർണിക്കയുടെ രചനയാരംഭിക്കുമ്പോൾ അദ്ദേഹം പറഞ്ഞു: "പീഡനങ്ങളുടേയും മരണത്തിന്റേയും മഹാസമുദ്രത്തിൽ സ്പെയിനിനെ മുക്കിയ സൈനിക പ്രകൃതങ്ങളോട് എനിക്കുള്ള അറപ്പാണിതു്." പിക്കാസ്സോയുടെ രാഷ്ട്രീയാഭിപ്രായം വ്യക്തമാണെങ്കിലും ഗോർണിക്കയെ അതു പ്രചരിപ്പിക്കാനുള്ള ഒരു സൃഷ്ടിയായി കാണുക പ്രയാസമാണ്; അതിന്റെ രാഷ്ട്രീയാടിസ്ഥാനങ്ങളെ നിഷേധിക്കുന്നില്ലെങ്കിൽക്കൂടി.

പിന്നീട് ഒരു ഇൻറർവ്യൂവിൽ ഗോർണിക്കയിലെ ഇമേജുകളെക്കുറിച്ച് ചോദ്യങ്ങളുണ്ടായി. അന്നദ്ദേഹം പറഞ്ഞു: "കുതിര ജനതയാണ്. മൃഗീയതയും അന്ധകാരവും പ്രതിനിധാനം ചെയ്യുന്നതാണ് കാള..." എന്നാൽ ഫാസിസം വ്യക്തമാക്കാൻ വേണ്ടി മാത്രമാണോ കാളകളെ ഉൾക്കൊള്ളിച്ചതു് എന്ന് ചോദ്യകർത്താവ് ആവർത്തിച്ച് ചോദിച്ചപ്പോൾ ഒഴിഞ്ഞുമാറുകയാണ് പിക്കാസ്സോ ചെയ്തതു്. ചിത്രകാരനെ സംബന്ധിച്ചിടത്തോളം ഈ ഇമേജുകൾ പിടികൊടുക്കാത്ത പീഡനങ്ങളാവാം. പക്ഷേ, ഗോർണിക്കയ്ക്കു മുൻപുള്ള ചിത്രങ്ങളിലും ചാഞ്ചല്യവും, പരസ്പര വൈരുദ്ധ്യവും സൂചിപ്പിക്കുന്ന കാളയും കുതിരയും ഉണ്ടായിരുന്നു എന്നതു് ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഒന്നു വ്യക്തം. ഇമേജുകൾക്ക് സ്പഷ്ടമായ ഒരാഖ്യാനം നൽകി, അവ മൊത്തത്തിൽ നൽകുന്ന ആഘാതത്തെ ലഘൂകരിക്കാനോ വ്യതിചലിപ്പിക്കാനോ പിക്കാസ്സോയ്ക്കു മനസ്സില്ലായിരുന്നു.

നേരത്തെ സൂചിപ്പിച്ചതുപോലെ, മുൻ

(ശേഷം 42-ാം പേജിൽ)

'ഗോർണിക്ക' പെയിൻറിങ്ങ് ആരംഭിക്കുന്നതിനു മുൻപുള്ള സ്കെച്ച്, അവസാനരൂപത്തിൽ—(മ്യൂസിയം ഒഫ് മോഡേൺ ആർട്ട്, ന്യൂയോർക്ക്)





**രവിമണ്ണേത്ത്**

# ബ്രിട്ടന്റെ ചെകിട്ടത്തു കിട്ടിയ അടി

കഴിഞ്ഞ വർഷങ്ങളെ അപേക്ഷിച്ച് ഏറെ ശൈത്യം ഉൾക്കൊണ്ടുകൊണ്ടാണ് 1983-ജനുവരി രംഗപ്രവേശം ചെയ്തിരിക്കുന്നതു്. ഒരു ലോവർ ഗൾഫ് രാജ്യമായ യു. എ. ഇ. യിലെ താൽക്കാലിക കുടികിടപ്പുകാരായ ഞങ്ങൾക്കു് രാഷ്ട്രീയപരമായ അല്ലലുകൾക്കോ, സമൂല സമുദായ കൂട്ടക്കൊലകൾക്കോ സാക്ഷ്യം വഹിക്കേണ്ടതില്ല. ഇവിടെ ജീവിതം തികച്ചും സമാധാനപരമെന്നുതന്നെ പറയാം. എന്നിരിക്കിലും, കുറെയൊക്കെ അറേബ്യൻ നാഗരികതയുടേയും സംസ്കാരത്തിന്റേയും ചിറകുകൾക്കുള്ളിൽ ഒതുങ്ങിക്കഴിയുന്ന മദ്ധ്യപൂർവ്വേഷ്യയിൽ—വിശിഷ്യാ ഇന്നു പുകഞ്ഞുകൊണ്ടിരിക്കുന്ന ലബനോണിൽ—നിന്നും ശാന്തിയും സമാധാനവും എത്രായിരം മൈലുകൾ അകലെയാണ്! ഐക്യരാഷ്ട്ര സംഘടനയുടെ വക സമാധാന സംരക്ഷണസേന ബെയ്റൂട്ട് നഗരവീഥികളിൽക്കൂടി നിരന്തരം റോന്തു ചുറ്റുന്നുണ്ടെങ്കിലും കർട്ടനു പിറകിൽ രാഷ്ട്രീയ ഉപജാപങ്ങളും കൂട്ടക്കൊലകളും നടന്നുകൊണ്ടിരിക്കുന്നു.

ഈ ജനുവരി മൂന്നാം തീയതി സൗദി അറേബ്യയുടെ തലസ്ഥാനമായ റിയാദിൽനിന്നും ഒരു സുപ്രധാന നയതന്ത്ര പ്രഖ്യാപനമുണ്ടായി. ഒരു ഗൾഫ് സന്ദർശന പരിപാടിയുടെ ഭാഗമായി ജനുവരി അവസാന വാരത്തിൽ റിയാദിൽ എത്തിച്ചേരാനിരുന്ന ബ്രിട്ടീഷ് വിദേശകാര്യ സെക്രട്ടറി ഫ്രാൻസിസ് പിം അടുത്തൊരു അറിയിപ്പുണ്ടാകുംവരെ റിയാദിലേക്ക് വരേണ്ടതില്ലെന്ന്. അതുപോലെ തന്നെ യു. എ. ഇ. യിലേക്കും ഖത്തറിലേക്കും വരാനുള്ള സമയവും പരിപാകമായിട്ടില്ലെന്ന് അവിടത്തെ ഗവണ്മെൻറുകളും സൗദി അറേബ്യയുടെ തീരുമാനത്തോട് അനുകൂലിച്ച് അടുത്ത ദിവസം തന്നെ പ്രസ്താവനകളിറക്കി.

ഒരു പകപോക്കലിന്റെ അഗ്നിപർവ്വതം പൊട്ടിഒഴുകിയ ലാവയായിരുന്നു, ബ്രിട്ടന്റെ അന്താരാഷ്ട്രീയ മാന്യതയെ ആഴത്തിൽ വ്രണപ്പെടുത്തുന്ന ഈ തീരുമാനം. 1982 സെപ്തംബറിൽ മൊറോക്കോയിലെ ഫെസിൽ വച്ചു നടത്തിയ ഉച്ചകോടിസമ്മേളനത്തിൽ അറബ് ലീഗ് മിഷൻ ഒരു തീരുമാനമെടുക്കുകയുണ്ടായി. മൊറോക്കോയിലെ രാജാവ് ഹസ്സന്റെ നേതൃത്വത്തിൽ ഒരു അറബി പ്രതിനിധിസംഘം ഐക്യരാഷ്ട്ര സെക്യൂരിറ്റി കൗൺസിലിലെ സ്ഥിരാംഗങ്ങളായ അമേരിക്ക, റഷ്യ, ചൈന, ഫ്രാൻസ്, ബ്രിട്ടൻ എന്നീ രാജ്യങ്ങളുടെ ഭരണത്തലവന്മാരെ സന്ദർശിച്ച് മദ്ധ്യപൂർവ്വേഷ്യയുടെയും അതിലുപരിയായി ലോകത്തിന്റെ തന്നെയും സമാധാനത്തിനു വിലങ്ങുതടിയായി വർത്തിക്കുന്ന പാലസ്തീൻ പ്രശ്നപരിഹാരത്തിന് അറബി രാജ്യങ്ങൾ മുമ്പോട്ടുവച്ചിട്ടുള്ള നിർദ്ദേശങ്ങൾ അവർക്കു വ്യക്തമാക്കിക്കൊടുക്കുക. മദ്ധ്യപൂർവ്വേഷ്യയെ അലട്ടുന്ന കാതലായ പ്രശ്നം പാലസ്തീനിയൻ ജനതയുടെ പുനരധിവാസവും ഒരു പാലസ്തീനിയൻ രാഷ്ട്ര സംസ്ഥാപനവും ആകയാൽ പി. എൽ. ഒ. യുടെ ഒരു പ്രധാന ഭാരവാഹി ഈ ഡെലിഗേഷനിൽ അംഗമായിരിക്കുമെന്നും ഫെസ് സമ്മേളനം ബന്ധപ്പെട്ട കക്ഷികളെ അറിയിച്ചിരുന്നു.

മാർഗററ്റ് താച്ചർ

അറാഫത്ത്

അറബ് ലീഗ്മിഷന്റെ പ്രതിനിധി സംഘത്തിൽ പി. എൽ. ഒ. യുടെ അംഗത്വം 1980-ലെ വെനീസ് പ്രഖ്യാപന പ്രകാരം എല്ലാ യൂറോപ്യൻ രാജ്യങ്ങളും അംഗീകരിച്ചിരുന്നു. വെനീസ് പ്രഖ്യാപനത്തിൽ ബ്രിട്ടൻ ഒരു മുഖ്യ കക്ഷിയായിരുന്നെന്ന് ഇവിടെ സ്മരിക്കേണ്ടതുണ്ട്. എന്നാൽ 1982 നവമ്പറിൽ അറബ്‌ലീഗ് മിഷൻ പ്രതിനിധി സംഘത്തിന്റെ സന്ദർശനദിനം അടുത്തവേളയിൽ ഏവരെയും പ്രകോപിപ്പിക്കുമാറു് ബ്രിട്ടീഷ് പ്രധാനമന്ത്രി മാർഗരറ്റ് താച്ചർ ഒരു പ്രസ്താവന നടത്തി: അറബ് ലീഗ്മിഷൻ പ്രതിനിധികൾക്ക് ബ്രിട്ടീഷ് പ്രധാനമന്ത്രിയേയും വിദേശ കാര്യവകുപ്പ് സെക്രട്ടറിയേയും കണ്ട് ചർച്ചകൾ നടത്താം. പക്ഷേ, പി. എൽ. ഒ. പ്രതിനിധിക്ക് വിദേശകാര്യവകുപ്പ് രണ്ടാം സെക്രട്ടറിയോടു സംസാരിക്കാനുള്ള യോഗ്യതയേ അനുവദിക്കൂ. (അതേ സമയം മറ്റുലീഗ് മിഷൻ പ്രതിനിധികളോടൊപ്പം പാരീസ് സന്ദർശിച്ച പി. എൽ. ഒ. യുടെ രാഷ്ട്രീയ കാര്യവകുപ്പ് തലവനായ ഫറൂക്ക് കദ്ദൂമിയെ എലിസി പാലസിൽവച്ച് ഫ്രഞ്ചു പ്രസിഡൻറ് മിത്തറാങ്ങും വിദേശകാര്യമന്ത്രി ക്ലൗഡെ ഷേസോമും കൂടി സ്വീകരിച്ചു സംഭാഷണം നടത്തിയ കാര്യം നാം ഓർക്കേണ്ടതുണ്ട്.) ലീഗ്മിഷന്റെ സന്ദർശനവേളയോടടുത്ത നിമിഷത്തിലെ താച്ചറുടെ നയതന്ത്രപരമായ ഈ കരണംമറിച്ചിൽ ബന്ധപ്പെട്ട എല്ലാ അറബിരാജ്യങ്ങളേയും പ്രകോപിപ്പിച്ചതിൽ അദ്ഭുതപ്പെടാനൊന്നുമില്ല.

"ഫോക്‌ലാൻഡ് യുദ്ധ വിജയത്തിന്റെ ലഹരിയിൽ അമിതമായി മയങ്ങിക്കിടക്കുന്ന ഒരു പെൺബുദ്ധിയാണ് മാർഗരറ്റ് താച്ചർക്കുള്ള"തെന്ന് പി. എൽ. ഒ. യുടെ ലണ്ടൻ പ്രതിനിധിയായ നബീൽ റംലാവി ഒരു പത്രസമ്മേളനത്തിൽ പറഞ്ഞു. താച്ചറുടെ ദൂരക്കാഴ്ചയില്ലായ്മയെ "ഓക്കാനത്തിന്റെ വക്കോളമെത്തിക്കുന്ന അധികാരപ്രമത്തത"യെന്നാണ് കുവൈത്ത് വിദേശകാര്യമന്ത്രി സാബാ വിശേഷിപ്പിച്ചതു്.

ജനുവരി നാലാം തീയതിയിലെ ലണ്ടൻ ടൈംസ്" പത്രത്തിൽ സൗദി അറേബ്യൻ ഡെപ്യൂട്ടി ആഭ്യന്തരമന്ത്രി ബന്തർ ബിൻ അബ്ദുള്ള രാജകുമാരന്റെ

(ശേഷം 45-ാം പേജിൽ)

**യാത്രാവിവരണം**

# ഓ......സോളമിയ

**നൂററിപ്പതിനേഴ് കൊച്ചു ദ്വീപുകളിലായാണ് വെനീസ് നഗരം നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. വെനീസ് നഗരത്തിനകത്തു് നൂററിയമ്പതു കനാലുകളുണ്ട്. ഒരു സ്വപ്നംപോലെ ഭ്രമാത്മകമായ നഗരം വെനീസിന്റെ വീഥികളിലൂടെ ആ നഗരത്തിന്റെ ചരിത്രമോരത്തു നടക്കുകയാണ് ലേഖകൻ.**

**രവീന്ദ്രൻ**

**വെ**നീസ്, അനുമാനങ്ങളെ നിരാകരിക്കുന്നു. അതിന്റെ യാഥാർത്ഥ്യം അത്രയേറെ മൗലികവും ഉപമയില്ലാത്തതുമാണ്. ഭരണാധികാരികളുടെ താല്പര്യങ്ങളോ ശില്പികളുടെ ഭാവനാശേഷിയോ അല്ല വെനീസിന്റെ നഗരാകൃതി നിരൂപിച്ചിട്ടുള്ളതു്. ആഡ്രിയാട്ടിക്കിന്റെ ചതുപ്പുനില പ്രകൃതിയാണ്. അതുകൊണ്ടുതന്നെ അതു മനുഷ്യഭാവനയ്ക്കു് അന്യമാണ്. വെനീസിനെ അറിയുവാൻ വെനീസിൽ ചെല്ലുകയേ നിർവ്വാഹമുള്ളൂ. സമുദ്രോപരിതലത്തിൽ ഭിത്തികൾ പ്രകാശം ചിതറുന്ന ജലത്തിന്റെ പ്രതിസ്പന്ദങ്ങളിൽ കുളിച്ചുനിൽക്കുന്ന വേനൽ ദിവസങ്ങളിൽ നഗരം അവിചാരിതവും സ്വപ്നംപോലെ ഭ്രമാത്മകവുമായ ഒരു പ്രത്യക്ഷമാണ്. പകൽക്കാഴ്ചയുടെ കാനൽവേള കഴിഞ്ഞു്, കെട്ടിടങ്ങൾക്കിടയിലും ജലവീഥികളിലും രാത്രി സ്വസ്ഥമാകുമ്പോൾ നഗരം വിളക്കുകളുടെ പതിഞ്ഞ വെട്ടത്തിൽ ഒരു പാഴ്സ്മൃതിപോലെ ഇരുണ്ട് ജഡരൂപമാവുന്നു. രാത്രികാലങ്ങളിലെ വെനീസ് വളരെ വിഭിന്നമായ മറെറാരു പ്രതീതിയാണ്. അനേകം ജലവഴികളിലൂടെ നഗരത്തെ ചുററിക്കൊണ്ടിരിക്കുന്ന നൗകകളിൽ നിന്നു് ആകാശത്തിലേക്കുയരുന്ന 'ഓ...സോളേമിയാ...' (ഓ, എന്റെ സൂര്യൻ...) എന്ന ഗാനത്തിന്റെ വിറയാർന്ന ശബ്ദം അർത്ഥവത്തായ ഒരു പരിദേവനമായിത്തോന്നും. വെനീസ് എല്ലാററിലുമുപരി അതിന്റെ പ്രകാശമാനമായ അസ്തിത്വമാണ്. അതിനാൽ സൂര്യന്റെ അഭാവം രാത്രിനേരത്തേക്കാണെങ്കിലും അതിനു് ഒരു പൂർണ്ണക്ഷയത്തിന്റെ അനുഭവമാവും. ഒരു പക്ഷേ, രാത്രി പകലുകൾ ഇത്ര തീക്ഷ്ണമായി വേർപിരിയുന്ന മറെറാരു നഗരമുണ്ടാവില്ല.

വൈകുന്നേരം ഏഴരമണിക്കാണ് ഞങ്ങൾ വെനീസിലെത്തിയതു്. ഗ്രാൻഡ് കനാലിന്റെ തീരത്തെ കൊട്ടാരജാലകങ്ങളിൽ സായാഹ്നം അപ്പോഴും കത്തിനില്പുണ്ടായിരുന്നു. നഗരം ജലപ്പരപ്പിൽ സാവധാനം ചരിച്ചുകൊണ്ടിരിക്കുന്ന ഒരു ഭീമമായ പ്രകാശ, ഛായാ സഞ്ചയം പോലെ തോന്നി. കനാലിലെ ഓളങ്ങൾ വെളിച്ചത്തിന്റെ വിവിധ രൂപരാശികൾകൊണ്ട് മാർബിൾ ഭിത്തികളിൽ ജീവസ്സായ ചലനങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. പ്രധാന തുരുത്തുകളിൽനിന്നു വിട്ടു് കടലിൽ ഇറങ്ങിനിൽക്കുന്ന വേറൊരു ഭൂഖണ്ഡത്തിൽ സാൻറാമരിയാ സലൂട്ടെയുടെ ശിരോഗോപുരങ്ങൾ പാതി ഇരുണ്ടുതുടങ്ങി. ദൂരെ ജലവിസ്തൃതിയിൽ ഗൃഹാകാരങ്ങൾ ഒരു കൃശരേഖയിൽ അവസാനിക്കുന്നിടത്തു് സാൻറ് എലീനയിലെ ഇരുണ്ട വൃക്ഷപ്രകൃതി ധൂമാവൃതമായി കാണാം.

റെയിൽവേ ടെർമിനസ്സും അതിനു മുന്നിലെ റോമൻ പ്യാസയും തുരുത്തിന്റെ തന്നെ ഒരു കൈയിലാണ്. മൂന്നു നാഴിക ദീർഘമുള്ള ഒരു റോഡ്-റെയിൽ ബ്രിഡ്ജ് ഈ ഭാഗത്തു് നഗരത്തെ വെനീഷ്യൻ മെയ്ൻലാൻഡുമായി ബന്ധിപ്പിക്കുന്നു. ജൂലൈയിൽ തുടങ്ങി വേനലവസാനംവരെ സജീവമാവുന്ന വെനീസ് സീസൺ തുടങ്ങിക്കഴിഞ്ഞിട്ടുണ്ട്. ജൂലൈ അവസാനത്തിൽ തുടങ്ങുന്ന അന്തർദ്ദേശീയ ചിത്രകലയുടെ ഒരു ബയാനലേ ഈ വർഷമുണ്ട്. സീസൺ അവസാനിക്കുന്ന വാരങ്ങളിലാണ് പ്രതിവർഷം നടക്കുന്ന വെനീസ് ചലച്ചിത്രമേള, ലിഡോയിലെ മാർബിൾ കൊട്ടാരത്തിൽ അരങ്ങേറുക. ആദ്യമായി ആരംഭിച്ച അന്തർദ്ദേശീയ ചലച്ചിത്രോത്സവമാണ് വെനീസ് മേള. മുസ്സോളിനിയാണ് ഇതു തുടങ്ങിയതു്. തുടക്കവർഷത്തിലെ പ്രധാന അവാർഡുകൾ അദ്ദേഹത്തിന്റെ മകനു് നൽകപ്പെട്ടു. സഞ്ചാരികളുടെ സീസൺ ആരംഭിക്കുന്നതിന്റെ സൂചന റെയിൽവേസ്റ്റേഷനിൽ പ്രകടമായിരുന്നു. ടൂറിസ്റ്റ് ഇൻഫർമേഷൻ കൗണ്ടറുകൾക്കു മുന്നിൽ വലിയ ജനബാഹുല്യമുണ്ട്. വെനീസിൽ ഈ കൗണ്ടറുകൾ കൂടുതൽ സംഘടിതമാണ്. വിവിധ ഇനങ്ങളിൽപ്പെടുന്ന റെസ്റ്റോറൻറുകളുടേയും ഹോട്ടൽ മുറികളുടേയും വിശദമായ വിവരങ്ങൾ നൽകുന്നതിനു പുറമേ ആവശ്യമെങ്കിൽ സ്റേറഷനിൽ നിന്നുതന്നെ അവ റിസർവ് ചെയ്യുവാനുള്ള സൗകര്യങ്ങളുമുണ്ടായിരുന്നു. താരതമ്യേന ഉയർന്ന വാടകനിരക്കുള്ള ഒരു ഹോട്ടലിൽ ഇൻഫർമേഷൻ കൗണ്ടറിൽനിന്നുതന്നെ ഞങ്ങൾ മുറി ഏർപ്പെടുത്തി. സ്റ്റേഷനു സമീപം റോമൻ പ്യാസയിലെ തിരക്കേറിയ ഒരു വീഥിയിലാണ് 'മോഡേൺ' എന്ന പഴയ പേരുള്ള ഈ ഹോട്ടൽ.

വെറും ചതുപ്പു നിലങ്ങളായിരുന്ന നൂററിപ്പതിനേഴ് കൊച്ചുദ്വീപുകളിലായാണ് വെനീസ് നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. മൂന്നര ലക്ഷംവരുന്ന ജനസംഖ്യയ്ക്കു് ആനുപാതികമായ വലിപ്പംമാത്രമുള്ള ഈ നഗരത്തിനകത്തു് നൂററിയമ്പതു് കനാലുകളുണ്ട്. അവയ്ക്കു മുകളിൽ ഇഷ്ടികകൊണ്ട് കമാനിയായി ഉയർത്തിക്കെട്ടിയ നാനൂറിലേറെ കൊച്ചു പാലങ്ങളും. മെയ്ൻലാൻഡിൽ നിന്നു് നിരത്തുവഴി വാഹനങ്ങളുമായി വരുന്ന സഞ്ചാരികൾ വാഹനങ്ങൾ റെയിൽവേസ്റ്റേഷനു പ്രാന്തത്തിലുള്ള പാർക്കിങ് ഹൗസുകളിൽ വിടുന്നു. റോമൻ പ്യാസയിൽനിന്നു് ഗ്രാൻഡ് കനാൽ കടന്നു് വെനീസിൽ പ്രവേശിച്ചാൽ വഴികൾ കല്ലുപതിച്ച പുരാതനങ്ങളായ ചെറിയ നിരത്തുകളാണ്. കെട്ടിടങ്ങൾക്കിടയിൽ ഞെരുങ്ങി പാലങ്ങൾ കയറിയിറങ്ങി, അനേകം കൈവഴികളിൽ നഷ്ടപ്പെട്ടുകിടക്കുന്ന ഈ നടപ്പാതകളിൽ വാഹനങ്ങൾ ഓടിക്കുകവയ്യ. അതുകൊണ്ട് നഗരത്തിനകത്തെ ഗതാഗതം പൂർണ്ണമായും കനാലുകൾ വഴിയാണ്.

"വാട്ട് യു ലൈക്ക്?" സിഗ്നി ചോദിച്ചു "എ ട്രിപ്പ് ഇൻ ഗ്രാൻഡ് കനാൽ? ഓർ ജസ്റ്റ് ററു ഗെററ് ലോസ്റ്റ് ഇൻ സ്ട്രീററ്സ്?"

എനിക്കു താല്പര്യം അവസാന നിർദ്ദേശത്തിലായിരുന്നു. സ്റ്റേഷനുമുന്നിൽ നിന്നിറങ്ങുമ്പോൾത്തന്നെ ഗ്രാൻഡ് കനാലിനു മറുകരയിലെ ഇടുങ്ങിയ ഉൾവഴികളുടേയും കനാലുകളുടേയും ദൂരദൃശ്യം പ്രലോഭനമായിത്തുടങ്ങിയിരുന്നു. ഉദാസീനമായി, നിർബ്ബാധമായി അലയുന്നവർക്കുവേണ്ടി പണിതതെന്നു തോന്നുന്ന ഒരു അന്തരീക്ഷമുണ്ട് നഗരത്തിനു മൊത്തത്തിൽ. വാഹനങ്ങളുടെ ശല്യമില്ല. സങ്കീർണ്ണമായ ചുററുവഴികൾ ദിഗ്ബോധത്തെക്കുറിച്ചുള്ള കർശന നിഷ്ഠകളെ നിരന്തരം പരാജയപ്പെടുത്തുന്നു. വെനീസിലെ പഴയ സൺഡയലുകളുടെ ചിഹ്നവാക്യം 'ഐ കൗണ്ട് ഒൺലി ദ ഹാപ്പി അവേഴ്സ്' എന്നാണ്. ഇടുങ്ങിയ വഴികളിലും ചെറിയ ചതുരസംഗമങ്ങളിലും കാണുന്ന മനുഷ്യർ തീർച്ചയായും തങ്ങളുടെ ആഹ്ലാദവേളകളിലാണ്. ഒന്നാംതരം ചെറിയ ബാൽക്കണികൾ വെനീസിലെ കെട്ടിടനിർമ്മാണ ശൈലിയുടെ സവിശേഷതയാണ്. പുഷ്പസമൃദ്ധമായി വഴികളിലേക്കു് തള്ളിനിൽക്കുന്ന അവ ചിലപ്പോൾ എതിർവശത്തെ ബാൽക്കണികളുമായി ചേർന്നുനില്ക്കും. നിരത്തിന്റെ ഇരുവശങ്ങളിലുമുള്ള കെട്ടിടങ്ങളിൽ കഴിയുന്നവർക്ക് ബാൽക്കണികളിൽ ഇറങ്ങിനിന്നു് പരസ്പരം ആശ്ലേഷിക്കാം. നടുമുററങ്ങൾപോലുള്ള കൊച്ചു കവലകളിൽ നിന്നു് നഗരത്തിന്റെ പ്രശസ്തമായ സംഗീതപാരമ്പര്യം ശ്രവിക്കാവുന്ന രാത്രികാലങ്ങളിൽ ഈ വഴികളിൽ നടക്കുമ്പോൾ വെനീസിന്റെ റൊമാൻറിക് പുരാവൃത്തങ്ങൾ ഓർമ്മകളിൽ തെളിയും. പുഷ്പലതാസജ്ജമായ ഈ ബാൽക്കണികളുടെ പതിഞ്ഞ വെളിച്ചത്തിൽ സ്വർണ്ണകേശിനികളായ വെനീഷ്യൻ പ്രഭുകുമാരിമാർ കാസനോവയെ കാത്തുനിന്നിരിക്കണം. ഗെയ്ഥേയും ബൈറണും വികാരവായ്പോടെ ഈ ബാൽക്കണികൾക്കു ചുവടെ പലതവണ നടന്നു കാണും.

മാർബിൾ മഡോണകൾക്കും കട്ട് ഗ്ലാസ് കൗതുകങ്ങൾ വിൽക്കുന്ന കടകൾക്കും കനാൽ തീരങ്ങളിലെ വശ്യമായ റസ്റ്റോറൻറുകൾക്കും ഗൃഹാങ്കണങ്ങൾക്കുമിടയിലൂടെ പല ചെറിയ പാലങ്ങളും കടന്നു് ഞങ്ങൾ റിയാൾത്തോ ബ്രിഡ്ജിനടുത്തെത്തി. പാലത്തിനു മുകളിലുള്ള വഴിവാണിഭക്കാരും ചുററുമുള്ള കമ്പോളവും അന്നത്തെ കച്ചവടം നിറുത്തിക്കഴിഞ്ഞിരിക്കുന്നു. അലസരായി ഉലാത്തുന്നവരും ഗ്രാൻഡ് കനാലിലെ തിരക്കുപിടിച്ച ഗതാഗതം നോക്കി നിൽക്കുന്നവരുമായി വളരെയേറെപ്പേർ അപ്പോഴും പാലത്തിനു മുകളിലുണ്ട്. ഉല്പത്തികാലം മുതൽ ഇന്നുവരേയും നഗരത്തിന്റെ പ്രധാന വാണിജ്യകേന്ദ്രമാണ് റിയാൾത്തോ. ഗ്രാൻഡ് കനാലിന്റെ ഇരുകരകളിലുമായി കാണുന്ന വിപണി ഒരു കാലത്തു് യൂറോപ്യൻ കച്ചവടത്തിന്റെ സിരാകേന്ദ്രമായിരുന്നു. കിഴക്കും പടിഞ്ഞാറും തമ്മിൽ വാണിജ്യസൗഹൃദം ആരംഭിച്ചതു് ഈ വിപണികളിൽ നിന്നാണ്. പൗരസ്ത്യനാടുകളിൽ നിന്നുള്ള വിശേഷപ്പെട്ട തുണിത്തരങ്ങളും രത്നക്കല്ലുകളും കുരുമുളകുമായി കിഴക്കൻ മെഡിററേനിയൻ തുറമുഖങ്ങളിലെത്തിയ കച്ചവടക്കാർ കനാലിന്റെ കരയിൽ തങ്ങളുടെ വില്പനച്ചരക്കുമായി സമ്മേളിച്ചു. മറുകരയിൽ അവരുമായി വിലപേശിക്കൊണ്ട് യൂറോപ്യൻ വണിക്കുകളും. പതിനാറാം നൂററാണ്ടിൽ കനാലിന്റെ ഇരു തീരങ്ങളേയും ബന്ധിപ്പിച്ച റിയാൾത്തോ ബ്രിഡ്ജ് യഥാർത്ഥത്തിൽ പാശ്ചാത്യപൗരസ്ത്യ വാണിജ്യ സമാഗമത്തിന്റെ ചരിത്ര പ്രതീകമാണ്. പാലം പിന്നീട് പലതവണ രൂപം മാറിയെങ്കിലും വെനീഷ്യൻ ജീവിതത്തിന്റെ ഒരു പ്രമുഖകേന്ദ്രമായി തുടർന്നു. നിരവധി ദേവാലയങ്ങളും വളരെ പഴയ പ്രവാസസങ്കേതങ്ങളും ഇരുകരകളിലുമുണ്ട്.



ലിഡോയിലെ ബീച്ച്

വെനീസിന്റെ ഉല്പത്തിയും റിയാൾത്തോ പ്രദേശത്താണുണ്ടായതു്. ഒമ്പതാം ശതകത്തിൽ 'റിവോ ആൾട്ട' (റിയാൾത്തോ) യിൽ ആദ്യത്തെ കുടിയേററം നടന്നതോടെ വെനീസിന്റെ ചരിത്രം തുടങ്ങുന്നു. ലിഡോക്കടുത്തു് മാലാമോക്കോ ചതുപ്പുനിലങ്ങളിൽ നിന്നു് കൊക്കിൽ കുരിശുകളുമായി പറന്ന ഒരു പ്രാവിൻ കൂട്ടത്തെ അനുഗമിച്ച് റിയാൾത്തോയിലെത്തിയവരായിരുന്നുവത്രേ ആദ്യത്തെ കുടുംബങ്ങൾ. അവർ റോമൻ സാമ്രാജ്യത്തിന്റെ പതനകാലത്തു് വെനീഷ്യൻ പ്രവിശ്യകൾ ലൊമ്പാർഡിയിൽ നിന്നുള്ള നിരന്തരമായ അധിനിവേശങ്ങൾക്കു് വിധേയമായപ്പോൾ മെയ്ൻ ലാൻഡിൽ നിന്നു് ആഡ്രിയാട്ടിക്കിലെ ചതുപ്പുകളിലേക്കു് രക്ഷപ്പെട്ടവരായിരുന്നു. വൻകരയിൽ നിന്നു് തുടർന്നുമുണ്ടായ ആക്രമണങ്ങളും കടൽക്കൊള്ളക്കാരുടെ ഭീഷണിയും മാലാമോക്കോയിലും ജീവിതം ഭദ്രമല്ലാതാക്കി. ചതുപ്പിലെ സ്ഥായീവഴക്കുകൾ ഉപേക്ഷിച്ച് റിയാൾത്തോയിൽ കേന്ദ്രീകരിച്ച് സംഘടിതമായ ഒരു പ്രതിരോധവീര്യം നേടുവാൻ അവർ പ്രേരിതരായി. റിയാൾത്തോയിലെ താരതമ്യേന സുരക്ഷിതമായ സാഹചര്യങ്ങളിൽ ഒരുതരം ചതുപ്പുനില സംസ്കാരം വളർന്നു. ഉപ്പുവാററി വൻകരയുമായി ചെറിയ തോതിൽ കച്ചവടം ചെയ്യുവാനും ചതുപ്പിൽ മരത്തടികൾ അടിച്ചിറക്കി പാർപ്പിടങ്ങൾ ഉണ്ടാക്കുവാനും ഒന്നാംതരം നൗകകൾ നിർമ്മിച്ച് കടൽക്കൊള്ള നടത്തുവാനും അവർ പരിശീലിച്ചു. അലക്സാണ്ട്രിയായിൽ നിന്നു് കൊണ്ടുവന്ന മാർക്ക് പുണ്യവാളന്റെ അസ്ഥിശിഷ്ടം ഒരു ബാസിലിക്ക പണിതു സ്ഥാപിച്ച് നഗരത്തിനു് ഒരു ദിവ്യരക്ഷകനെയുണ്ടാക്കി. ബൈസാൻറൈൻ സാമ്രാജ്യത്തിന്റെ ഔപചാരികമായ സംരക്ഷണമുണ്ടായതോടെ റിയാൾത്തോ 'ഡോഗ്' (നേതാവ്) എന്നറിയപ്പെടുന്ന ഒരു ഭരണാധികാരിയുടെ നേതൃത്വത്തിൽ വെനീസ് റിപ്പബ്ലിക്കായി വളർന്നു.

ഡോഗ് ഭരണാധികാരികളുടെ കീഴിൽ നഗരം കൂടക്കൂടെ സമ്പന്നമായി. കണിശമായ കച്ചവടമൂല്യങ്ങൾ മാത്രമാണ് മദ്ധ്യകാല വെനീസിനെ നയിച്ചതു്. ഗ്രാൻഡ് കനാലിന്റെ തീരങ്ങളിലെ പണിപ്പുരകൾ വൻതോതിൽ ആയുധങ്ങളും പടക്കപ്പലുകളും നിർമ്മിച്ച് കുരിശുയുദ്ധങ്ങൾക്കു് പുറപ്പെട്ടവർക്കു് വിററു. വെനീസിനു് ക്രൂസേഡുകൾ വെറും വാണിജ്യസാദ്ധ്യതകൾ മാത്രമായിരുന്നു. വിശുദ്ധ ജറുസലേം വീണ്ടെടുക്കാൻ പുറപ്പെട്ട കുരിശുസേനകളുമായി വിലപേശി വെനീസ് റിപ്പബ്ലിക് അവരെക്കൊണ്ട് തങ്ങളുടെ യുദ്ധങ്ങൾ ചെയ്യിച്ചു. പന്ത്രണ്ടാം ശതകത്തിൽ വെനീസിലെത്തിയ മുപ്പതിനായിരംപേരുടെ ഒരു വിശുദ്ധ സൈന്യത്തെ വെനീഷ്യൻ പടക്കപ്പലുകളിൽ മദ്ധ്യപൂർവ്വദേശത്തെത്തിക്കാൻ അന്നത്തെ ഡോഗ് ഭീമമായ ഒരു സംഖ്യയാണ് ആവശ്യപ്പെട്ടതു്. വിശുദ്ധഭൂമിയെ

വീണ്ടെടുക്കുന്ന യുദ്ധത്തിൽ തത്വപ്രകാരം വെനീസും പ്രതിജ്ഞാബദ്ധമായിരുന്നു. പക്ഷേ ഡോഗ്, എൻറിക്കോ ദന്തോള മുഴുവൻ സംഖ്യയും മുൻകൂട്ടി ലഭിക്കാതെ പടക്കപ്പലുകൾ വിട്ടുകൊടുക്കാൻ സന്നദ്ധനായില്ല. ഗതാഗതച്ചെലവു വഹിക്കാനാവില്ലെങ്കിൽ ആദ്യം ഡാൽമേഷ്യക്കെതിരായ തങ്ങളുടെ യുദ്ധത്തിൽ സഹായിക്കണമെന്നു് വെനീസ് നിർബ്ബന്ധിച്ചു. ഡോഗിനേയും വെനീസിലെ പ്രതാപശാലികളായ പ്രഭുകുടുംബങ്ങളേയും പോപ്പ് മതഭ്രഷ്ടരാക്കിയെങ്കിലും നഗരം അതിന്റെ പിടിവാശിയിലുറച്ചു നിന്നു. ലിഡോ ദ്വീപിലെ ശിബിരങ്ങളിൽ സൈന്യസംഖ്യ നാൾക്കുനാൾ പ്ലേഗിനടിപ്പെട്ടു കുറഞ്ഞുകൊണ്ടിരുന്നപ്പോൾ കുരിശുസേന വെനീസിന്റെ വാശിക്കു് വഴങ്ങേണ്ടിവന്നു. ആഡ്രിയാട്ടിക്കിന്റെ കരകളിൽ വെനീസ് റിപ്പബ്ളിക്കിനെ ഏററവും പ്രബലമായ നാവികശക്തികളാക്കിത്തീർത്ത ശേഷമേ പടക്കപ്പലുകൾ ജറുസലേമിലേക്കു് പുറപ്പെട്ടുള്ളു. കോൺസ്റ്റാൻറിനോപ്പിൾ പിടിച്ചടക്കിയപ്പോഴാവട്ടെ അവിടെ നിന്നുള്ള കവർച്ചയുടെ ഭീമഭാഗവും വെനീസിലെത്തിക്കുന്നതിൽ ദന്തോള മനസ്സിരുത്തുകയും ചെയ്തു.

ഇതിന്നിടെ സമുദ്രാന്തര യാത്രക്കാരായിക്കഴിഞ്ഞിരുന്ന വെനീഷ്യൻ കച്ചവടക്കാർ പൗരസ്ത്യദേശങ്ങളുമായി വാണിജ്യബന്ധങ്ങൾ ശക്തമാക്കി. തന്റെ ഏതോ പ്രവിശ്യയിൽ കുബ്ലൈഖാൻ ഗവർണ്ണറായി നിയോഗിച്ചിരുന്ന മാർക്കോപോളോ വിലമതിക്കാനാവാത്ത രത്നങ്ങളും സമ്പത്തുമായി വെനീസിൽ തിരിച്ചെത്തി. കുരിശുയുദ്ധങ്ങളുടെ ആയുധച്ചന്തയും മെഡിററേനിയൻ കടൽക്കൊള്ളക്കാരുടെ പിതൃഗൃഹവുമായ വെനീസ്, പതിമൂന്നാം നൂററാണ്ടോടുകൂടി യൂറോപ്പിലെ ഏററവും സമ്പന്നമായ നഗരമായിത്തീർന്നു. പതിനഞ്ചാം ശതകത്തിൽ ക്രീററും സൈപ്രസ്സുമടക്കം മിക്ക കിഴക്കൻ മെഡിററേനിയൻ രാജ്യങ്ങളും വെനീസ് റിപ്പബ്ലിക്കിന്റെ വരുതിയിലായിക്കഴിഞ്ഞിരുന്നു. പതിനഞ്ചാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ തുർക്കികൾ കോൺസ്റ്റാൻറിനോപ്പിൾ തിരിച്ചുപിടിക്കുംവരെ വെനീസിന്റെ സൈനികശക്തി അക്ഷയമായിനിന്നു. കൊളംബസ്സിന്റെ അമേരിക്കൻ യാത്രയെത്തുടർന്നു് ആഗോള വാണിജ്യമാർഗ്ഗങ്ങൾ മാറിത്തുടങ്ങിയപ്പോളാവും നഗരത്തിന്റെ പ്രസക്തിയും പ്രാഭവവും യഥാർത്ഥത്തിൽ നശിക്കാൻ തുടങ്ങിയതു്. ചരിത്രപ്പഴമയും കേൾവികളും പക്ഷേ, നഗരത്തിന്റെ അധോഗതിക്കു് വേറേയും കാരണങ്ങൾ സൂചിപ്പിക്കാറുണ്ടു്. അവയിൽ ചിലവ വെനീഷ്യൻ സ്വഭാവത്തിന്റെ പ്രത്യേകതകളാണു്. ഉപജാപങ്ങളിലുള്ള അവരുടെ താല്പര്യവും ഭോഗലാലസതയും വക്രബുദ്ധിയും സങ്കുചിതമായ മൂല്യബോധങ്ങളും പ്രണയജീവിതത്തിലെന്നപോലെ രാഷ്ട്രീയത്തിലും അപകടകരമായ സ്വാധീനങ്ങൾ ചെലുത്തിയിരുന്നു. വെനീഷ്യൻ കൂട്ടിക്കൊടുപ്പുകാരികളും ചാരന്മാരും എക്കാലവും അതുല്യരാണെന്നു് പറയാറുണ്ടു്. ഗൂഢാലോചനകളുടേയും വഞ്ചനകളുടേയും ഒരു വിചിത്രമായ ഷെനേറിയോയാണു് നഗരത്തിന്റെ പുരാവൃത്തം. ഈ പശ്ചാത്തലത്തിലായിരിക്കണം ചരിത്രത്തിനു് വെനീസിന്റെ ഒരു ദുരന്തചിത്രം ലഭിച്ചതു്. സമുദ്രവീചികളിൽനിന്നു പിറന്ന വീനസിനു സദൃശമാണു് വെനീസിന്റെ അഴകെന്നു് വാഴ്ത്തപ്പെടാറുണ്ടു്. നഗരമനസ്സിന്റെ ദുർഭാവങ്ങൾകൂടി ഓർമ്മിക്കുമ്പോൾ ഈ മെററഫറിനു് കാവ്യസ്വാരസ്യമുണ്ടു്.

സെൻറ് മാർക്ക് സ്ക്വയറിലെ രാത്രി ഒരുപക്ഷേ, പഴയ വെനീസിന്റെ അന്തരീക്ഷഭാവമാവും പ്രകടിപ്പിക്കുന്നതു്. അസ്തമയത്തിനു ശേഷവും ആഡ്രിയാട്ടിക്കിന്റെ ആകാശത്തു തങ്ങുന്ന പകൽവെളിച്ചം ഒരു വിഷാദച്ഛായയായി ബാസിലിക്കയുടെ മൊസെയ്ക് തറയേയും കടലിലേക്കു് തുറന്നു കിടക്കുന്ന വിശാലമായ സ്ക്വയറിനേയും ഗ്രസിച്ചിരിക്കുന്നു. കടലിന്റെ പശ്ചാത്തലത്തിൽ ഫ്ളോറിയൻ എന്ന പ്രസിദ്ധമായ കഫേയുടെ ടെറസിലിരിക്കുമ്പോൾ ഡോഗ് കൊട്ടാരത്തിന്റേയും ബാസിലിക്കയുടേയും കൂററൻ ബെൽ ടവറിന്റേയും ഇരുണ്ടരൂപങ്ങൾ അസ്വാസ്ഥ്യകരമായ ഒരു സാന്നിദ്ധ്യമായി തോന്നും. കഫേയുടെ ആർഭാടമായി വസ്ത്രം ധരിച്ച മ്യൂസിക് ബാൻഡ് വിവാൾഡിയുടെ ചില രചനകൾ അതിവശ്യമായ മെലഡിയോടുകൂടി വായിക്കുന്നു. സ്ക്വയറിൽ, കഫേക്കു മുന്നിലൂടെ കടന്നു പോവുന്ന മദ്ധ്യവയസ്കരായ ഇണകൾ പോലും തെല്ലുനേരം ആശ്ലേഷബദ്ധരായി സംഗീതത്തിനൊപ്പം ഒന്നുരണ്ടു ചുവടുചവിട്ടിനിൽക്കുന്നുവെങ്കിലും സംഗീതത്തിന്റെ മൊത്തം ഭാവം അന്തരീക്ഷത്തിന്റെ ദുഃഖച്ഛായയെ സാന്ദ്രീകരിക്കുന്നതായിരുന്നു. ആളൊഴിഞ്ഞ വിസ്തൃതമായ സ്ക്വയറിൽ കഴിഞ്ഞ ശൈത്യത്തിന്റെ ചവററിലകൾപോലെ ചിതറിനിൽക്കുന്ന പ്രാവിൻ കൂട്ടങ്ങൾ.

ബാസിലിക്കയുടേയും കൊട്ടാരത്തിന്റേയും അസ്പഷ്ടമായ ഘനരൂപങ്ങൾക്കു മുന്നിൽ, സ്ക്വയറിന്റെ ഇരുണ്ട ശൂന്യഹൃദയത്തിൽ അപ്രാപഞ്ചികമായ ഒരു ലയത്തിലെന്നോണം ആലിംഗനബദ്ധരായി ചുവടുവെയ്ക്കുകയും തിരിയുകയും ചെയ്തുകൊണ്ടിരുന്ന ആ മനുഷ്യരൂപങ്ങളും അവർക്കിടയിൽ പാറിനടന്ന പക്ഷികളും സ്ക്വയറിനെ ബാധിച്ചുകൊണ്ടിരുന്ന സംഗീതവും ഒരു പ്രഭാതസ്വപ്നത്തിന്റെ അന്ത്യസ്മൃതിപോലായിരുന്നു എനിക്കു്. അതു് തെല്ലും അപ്രസന്നമായിരുന്നില്ല. ആ ദൃശ്യത്തിന്റെ വിവക്ഷ എന്റെ ഗ്രാഹ്യത്തിനു് അതീതമായിരുന്നെന്നു മാത്രം. ഫ്ളോറിയൻ കഫേയെപ്പോലെ പ്രസിദ്ധമായ മററൊരു കഫേകൂടിയുണ്ടു്, സെൻറ് മാർക്ക് സ്ക്വയറിൽ–ക്വാഡ്രി. 1720–ൽതുടങ്ങിയ ഫ്ളോറിയൻ ആയിരുന്നുവത്രേ, ഗെയ്ഥേക്കും ബൈറണും വാഗ്നർക്കുംമററും ഏററെ പ്രിയങ്കരം. സ്ക്വയറിനു തൊട്ടു് ജട്ടിയിൽ കുറച്ചുനേരം ഞങ്ങൾ റോമൻ പ്യാസവഴി പോകുന്ന ഒരു ബോട്ടിനു് കാത്തുനിന്നു. ഗ്രാൻഡ് കനാലിലെ ഗതാഗതം ശോഷിച്ചു തുടങ്ങിയിരുന്നു. രാത്രി പത്തുമണിയായിക്കാണും. സെൻറ് മാർക്കിനു മുന്നിൽ അതിവേഗം കറങ്ങിക്കൊണ്ടിരുന്ന അനേകം കളി ബോട്ടുകളുണ്ടായിരുന്നു വൈകുന്നേരം. അവയും സന്ധ്യാനേരത്തെ പാസഞ്ചർസ്റ്റീമറുകളും ഗ്രാൻഡ് കനാലിനും ലിഡോക്കും സെൻറ് മാർക്കിന്നുമിടയിലുള്ള ജലപ്പരപ്പിനേയും ശബ്ദചലനങ്ങളാൽ വളരെയേറെ സജീവമാക്കിയിരുന്നു. ഇപ്പോൾ കടൽ ഏതാണ്ടു നിശ്ചലമാണു്. ജലോപരിതലത്തിൽ സാൻറാ മാരിയ സല്യൂട്ടേ എന്ന കൂററൻ പള്ളിക്കെട്ടിടവും അതു നിൽക്കുന്ന തീരത്തിലെ മററു സൗധങ്ങളും ചാരനിറത്തിൽ വിരസമായ ആകാശത്തിനെതിരെ ഇരുണ്ടു് ചൈതന്യരഹിതമായി നിൽക്കുന്നു. രാത്രി വെനീസിനെ ഇല്ലായ്മ ചെയ്യുന്നു എന്നുമാത്രമല്ല, അതിന്റെ ശില്പസഞ്ചയങ്ങളെ വിദൂരവും ദുഃഖപ്രേരകവുമാക്കി തീർക്കുകയും ചെയ്യുന്നു,

വൈകിയ രാത്രി ഗ്രാൻഡ് കനാലിലൂടെ പ്യാസാ റോമയിലേക്കുള്ള മടക്കം ഹൃദ്യമായിരുന്നു. കനാലിന്റെ ഇരുവശങ്ങളിലും മനോഹരങ്ങളായ കൊച്ചു തീൻഗൃഹങ്ങൾ. അവയുടെ സ്വകാര്യവും നിശ്ശബ്ദവുമായ പ്രകാശവൃത്തങ്ങൾ. ജലവീഥികളിലൂടെ ടൂറിസ്ററുകളേയുംകൊണ്ടു് നഗരപ്രദക്ഷിണത്തിനു പുറപ്പെട്ടിരിക്കുന്ന ഗൊണ്ടോളകൾ. ഗൊണ്ടോള, നാലോ അഞ്ചോ പേർക്കിരിക്കാവുന്ന ഭംഗിയുള്ള ഒരുതരം ചെറിയ തോണികളാണു്. നഗരംചുററുവാൻ അവ വാടകയ്ക്കെടുക്കുമ്പോൾ വേണമെങ്കിൽ ഒരു വൃദ്ധഗായകനേയും അവർ ഏർപ്പാടു ചെയ്യും. യാത്രയ്ക്കിടെ തന്റെ അക്കോർഡിൻ വായിച്ചുകൊണ്ടു് നൗകയിലെഴുന്നേററുനിന്നു് കൈകളുയർത്തി ഒരുതരം വിറയാർന്ന ആലാപനത്തോടെ ഗായകൻ പാടിക്കൊണ്ടിരിക്കും. ഒരു സ്ഥിരം ഗാനമാണു്, 'ഓ...സോളേ മിയാ' എന്നു തുടങ്ങുന്ന പഴയ പാട്ടു്. ഗൊണ്ടോളകൾ ഉതിക്കുന്ന ഗാനത്തിന്റെ ആരോഹണാവരോഹണങ്ങൾ ഇരുവശങ്ങളിലും ഉയർന്നുനിൽക്കുന്ന കെട്ടിടങ്ങൾക്കിടയിൽ കനാലിന്റെ ഗഹ്വരത്തിൽ പ്രതിധ്വനിച്ചു്, വിവരിക്കാൻ കഴിയാത്ത ഒരു ശീതമാധുര്യമായി വൈകിയ രാത്രികളിൽ വെനീസിന്റെ ആകാശത്തിൽ കേൾക്കാം. ചിലപ്പോൾ പാട്ടിന്റെ ശബ്ദം ശ്രവിച്ചു് കെട്ടിടങ്ങളുടെ ചില്ലുജാലകങ്ങൾ തുറന്നു് മുകളിൽ നിന്നെത്തിനോക്കുന്നവർ ഇഴഞ്ഞുനീങ്ങുന്ന നൗകയിലെ യാത്രക്കാരെ കൈവീശി അഭിവാദ്യം ചെയ്യുന്നു. വെനീസിലെ ഒഴിവുദിവസങ്ങളിൽ ഏററവും റൊമാൻറിക്കായ അനുഭവമാവും ഗൊണ്ടോളകളിലെ രാത്രികൾ.

(തുടരും)

വെനീസിലെ പ്രസിദ്ധമായ 'ഡോഗ്സ്' സ്ക്വയർ



ഡോഗ്സ് പാലസും സ്ക്വയറും



കെ. രാജേന്ദ്രബാബു എം. എസ്‌സി.

**ജംപിങ്ഡിയർ കാഴ്ചയിൽ കോവർ കഴുതയെ അനുസ്മരിപ്പിക്കുന്നു നിന്നനിലയിൽ മുകളിലേക്ക് പൊങ്ങിച്ചാടുകയും, നാലുകാലും കുത്തി നിലത്തിറങ്ങുകയും ചെയ്യുന്ന ഈ മാനുകൾ അരിസോണയിലെ കൈബാബിലാണ് ഇപ്പോൾ കൂടുതലായുള്ളത്.**

# ചാടക്കാരൻ



കുട്ടിയായിരിക്കുമ്പോൾ ശത്രുക്കളിൽനിന്നും രക്ഷനേടാൻ സഹായിക്കുന്ന പുള്ളികൾ

മിത്രങ്ങളും ശത്രുക്കളും അന്യോന്യം ഇടകലർന്നും, ഒന്ന് മറ്റൊന്നിനെ പിടിച്ചുതിന്നും, തമ്മിൽ സ്നേഹിച്ചും, പെറ്റുപെരുകിയും സ്വയംനശിച്ചും കഴിയുന്ന കാടിന്റെ സന്തതികൾ. വനത്തിൽ ഇവയൊക്കെ വളരുക എന്നത് പ്രകൃതിയുടെ ആവശ്യമാണെന്നു പറഞ്ഞാൽ പ്രതിഷേധിക്കാൻ ഒരു പക്ഷേ ആരും കണ്ടില്ലെന്നുവരും. എന്നാൽ, കാട്ടിലെ നിയമം, പ്രകൃതി സ്വയംസൃഷ്ടിച്ച ഒരു 'ബാലൻസി'ൽ അധിഷ്ഠിതമാണെന്ന് ആരെങ്കിലും അഭിപ്രായപ്പെട്ടാൽ അതൊരു ശുദ്ധ അബദ്ധമാണെന്ന് പലർക്കും തോന്നാം. അങ്ങനെ തോന്നുന്നവർക്ക് സംശയ നിവാരണം വരുത്താൻ ഒരു ചെറിയ സംഭവം പറയാം—കൈബാബിലെ അത്യാഹിതം എന്നപേരിൽ അറിയപ്പെടുന്ന ഒരു സംഭവം. അമേരിക്കയിലെ അരിസോണായിലാണ് കൈബാബ് എന്ന പ്രദേശം സ്ഥിതിചെയ്യുന്നത്. ഈ നൂററാണ്ടിന്റെ തുടക്കത്തിൽ അവിടെ നാലായിരത്തിലേറെ മൂൾ ഡിയർ എന്നും ജംപിങ് ഡിയർ എന്നും അറിയപ്പെടുന്ന മാനുകളുണ്ടായിരുന്നു. 1905-നും 1925-നുമിടയ്ക്കാണ് അവിടത്തെ വന്യജീവിതത്തിന്റെ ബാലൻസ് തെറ്റുന്നത്. അന്നു കുറെ വേട്ടക്കാർ ആ പ്രദേശത്ത് താവളമുറപ്പിച്ച് കാട്ടുജീവികളെ നശിപ്പിക്കാൻതുടങ്ങി. ചെന്നായ്, പ്യൂമ തുടങ്ങിയ മാംസഭുക്കുകളെ വകവരുത്തുന്നതിലായിരുന്നു ആ മൃഗയാവിനോദക്കാർക്കു രസം തോന്നിയത്. മാംസഭുക്കുകൾ നാമാവശേഷമായതോടെ അവയുടെ പ്രധാന ഇരയായ മാനുകളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കാൻ തുടങ്ങി. ക്രമേണ അവയ്ക്ക് ആവശ്യത്തിനു തീററി ലഭ്യമാകാത്ത ഒരു സ്ഥിതിവിശേഷം സംജാതമായി. അന്തരാളഘട്ടത്തിൽ പാവം സസ്യഭുക്കുകൾ അന്യോന്യം കടിച്ചുകീറി മാംസം തിന്നു വിശപ്പടക്കാൻ നിർബ്ബന്ധിതരായിത്തീർന്നു. ഏതാനും നാൾകൂടി ഈ അവസ്ഥ തുടർന്നപ്പോൾ മാൻകുട്ടികൾ പട്ടിണി മരണത്തിലേക്കു വഴുതിവീണു. 1924-ൽ ഒരു ലക്ഷത്തിലേറെ മാനുകളുണ്ടായിരുന്ന കൈബാബിൽ ഒരു വർഷംകൂടി കഴിഞ്ഞപ്പോൾ അവയുടെ സംഖ്യ നാല്പതിനായിരമായി താണു. അറുപതു ശതമാനവും ആഹാരമില്ലാതെ ചത്തൊടുങ്ങി എന്നു സാരം. പ്രശ്നം ഗുരുതരമാണെന്നറിഞ്ഞതോടെ സർക്കാർ അടിയന്തരമായി ഇടപെട്ടു. നാട്ടിൽനിന്ന് പുല്ലും പിണ്ണാക്കും നിറച്ച ട്രക്കുകൾ കാട്ടിലേക്കു നീങ്ങിത്തുടങ്ങി. യുദ്ധകാലപരിതഃസ്ഥിതിയിലെന്നപോലെയുള്ള പ്രവർത്തനങ്ങൾ മുമ്പോട്ടു നീങ്ങിയപ്പോൾ പ്രശ്നം നിയന്ത്രണാധീനമായി. കാട്ടിലെ മാംസഭുക്കുകളോട് ജനത്തിനുണ്ടായ ശത്രുതാമനോഭാവമാണ് കൈബാബ് അത്യാഹിതത്തിനു വഴിതെളിച്ചതെന്നു വ്യക്തം. ഇന്നാകട്ടെ കൈബാബ് പ്രദേശം വന്യജീവി സംരക്ഷണ പ്രസ്ഥാനത്തിന് അനുകരണീയ മാതൃകയായി മാറിയിരിക്കുന്നു. വനത്തിൽ പച്ചിലകൾ സുലഭം. മാൻവർഗ്ഗത്തിന്റെ സംഖ്യ ബാലൻസു ചെയ്തു നിറുത്താൻ വേണ്ട മാംസഭുക്കുകളെ അവിടെ തുറന്നുവിട്ടുകഴിഞ്ഞു. ചില നിയന്ത്രണങ്ങൾക്കു വിധേയമായി, അവിടെച്ചെന്ന് വന്യജീവികളെ വെടിവയ്ക്കാൻപോലും സർക്കാർ അനുമതി നൽകിയിരിക്കുന്നു.

ഉൾവനങ്ങളെ പേടിക്കുന്ന മാൻകൂട്ടം





ശീതകാലമാകുന്നതോടെ സമതലങ്ങൾ തേടുന്ന മാൻകൂട്ടം

നിന്ന നില്പിൽ കുത്തനെ മുകളിലേക്കു പൊങ്ങിച്ചാടുകയും, നാലു കാലുംകുത്തി നിലത്തിറങ്ങുകയും ചെയ്യുന്ന മാൻ. അക്കാരണംകൊണ്ടാണ് ജംപിങ് ഡിയർ എന്ന പേർ ഇവയ്ക്കു പതിഞ്ഞുപോയത്. കാഴ്ചയിൽ കോവർകഴുതയെ അനുസ്മരിപ്പിക്കുന്നതു കൊണ്ടായിരിക്കണം മൂൾഡിയർ എന്ന് ഇതിനെ വിളിച്ചത്. ഏറിയാൽ രണ്ടു മീററോളം നീളംവരുന്ന ഈ മാനിന് വളർച്ചയെത്തുമ്പോൾ ഒരു മീററിനു മേൽ ഉയരവും, ഇരുനൂറു കിലോഗ്രാം ഭാരവും കാണും. പെണ്ണിന് ആണിനോളം വലിപ്പമില്ല. ഗ്രീഷ്മകാലങ്ങളിൽ മഞ്ഞ കലർന്ന ബ്രൗൺ നിറമണിഞ്ഞു നടക്കുന്ന ഇവയുടെ പുറംചട്ട, ശൈത്യകാലമണയുമ്പോൾ ചാരനിറമായി മാറുന്നു. മിതമായി രോമമുള്ള വാൽ. വലിയ രണ്ടു ചെവികൾ. ആണിന് ഏപ്രിൽ-മേയ് മാസങ്ങളിൽ കൊമ്പു മുളയ്ക്കുകയും ജനവരി—മാർച്ച് മാസങ്ങളിൽ കൊഴിഞ്ഞുപോവുകയും ചെയ്യുന്നു. ഇരട്ട ശാഖകളായി വളർന്നു നീളുന്ന അലങ്കാരക്കൊമ്പുകൾക്ക് വളർച്ച പൂർത്തിയാകുമ്പോൾ അമ്പതിനുമേൽ ശാഖോപശാഖകളുണ്ടാവുക പതിവാണ്. അപ്പോഴേക്ക് അവന് നാലു വയസ്സു തികഞ്ഞിരിക്കും. കാനഡയുടെ പടിഞ്ഞാറൻ ഭാഗങ്ങൾ, അമേരിക്കൻ ഐക്യനാടുകൾ, മെക്സിക്കോയുടെ വടക്കൻ പ്രദേശം എന്നിവിടങ്ങളിലെ മലകളും മരുഭൂമികളുമാണ് ഇക്കൂട്ടരുടെ ആവാസകേന്ദ്രങ്ങൾ. മരുപ്രദേശങ്ങളിൽ വളരുന്ന രസഭരസസ്യങ്ങളാണ് ഈ മാനിന്റെ മുഖ്യാഹാരം. എങ്കിലും വഴിവക്കുകളിൽ വളരുന്ന പുല്ലും, കുമിളും, മരത്തിൽനിന്നു വീണുകിട്ടുന്ന കായ്കനികളും ഒക്കെ ഇവ തിന്നാറുണ്ട്.

ഉൾവനങ്ങൾ ഒഴിവാക്കി, തുറന്ന പ്രദേശങ്ങളിൽ അലഞ്ഞുനടക്കാൻ ഇഷ്ടപ്പെടുന്ന മാനുകൾ. ചൂടുള്ള പകൽ സമയം മലഞ്ചരിവുകളിലെ മരച്ചുവട്ടിൽ നേരം കഴിച്ചുകൂട്ടും. ശീതകാലത്ത് മലമുകളിൽനിന്നും സമതലത്തിലേക്കു നീങ്ങുന്ന മാനുകൾ, ആണും പെണ്ണുമടങ്ങുന്ന വലിയ സംഘങ്ങളായി അവിടെ ഒക്കെ മേഞ്ഞുനടക്കും: വസന്തകാലത്തിന്റെ അവസാന ആഴ്ചകളിലോ, വേനലിന്റെ തുടക്കത്തിലോ അവ മലമുകളിലേക്ക് മടങ്ങിപ്പോകും. അമ്പതെണ്ണത്തോളമടങ്ങുന്ന ഒരു സംഘം, പ്രത്യേക പ്രദേശം അടക്കിപ്പിടിച്ച് അവിടെ വളരുന്ന ചെടികളൊക്കെ തിന്നുതീർക്കും. അതിനുശേഷം അവ വേറൊരു പച്ചപ്പറമ്പിലേക്കു നീങ്ങും.

വർഷത്തിൽ ഏറെ മാസങ്ങളും 'ബ്രഹ്മചാരി'യായി അടങ്ങിയൊതുങ്ങി ഒറ്റയ്ക്കു കഴിയുന്ന കൊമ്പന്മാർ ഇണചേരാനുള്ള അവസരമണയുമ്പോൾ ബലവാന്മാരും ധൈര്യശാലികളുമായി മാറുന്നു. അപ്പോൾ ആണുങ്ങൾ അന്യോന്യം ഘോരയുദ്ധത്തിലേർപ്പെടും. സംഘട്ടനത്തിൽ വെന്നിക്കൊടി നാട്ടുന്നവൻ നാലോ അഞ്ചോ പട്ടമഹിഷിമാരടങ്ങുന്ന ഒരു സംഘത്തെ സ്വന്തമാക്കും. ഈ പെണ്ണുങ്ങളൊക്കെ ജൂൺ-ജൂലായ് മാസങ്ങളിൽ പ്രസവിക്കുന്നു. പിറന്നുവീഴുമ്പോൾ ദേഹംനിറയെ പുള്ളികളുള്ള കുഞ്ഞുങ്ങളെ, തള്ള പച്ചിലക്കൂട്ടങ്ങൾക്കിടയിൽ ഒളിപ്പിച്ചുവയ്ക്കും. അവ അവിടെ ഇടയ്ക്കിടെ മുലയൂട്ടാനെത്തുന്ന തള്ളയെ കാത്ത് ഒച്ചയുണ്ടാക്കാതെ നിശ്ചലരായി കിടക്കും. ജനിച്ച് ഏതാനും ദിവസങ്ങൾക്കുള്ളിൽ കുഞ്ഞുങ്ങൾ പച്ചിലയും പുല്ലും കടിച്ചുപറിച്ചു തിന്നാൻ പഠിക്കും. ആറാഴ്ചയെത്തുമ്പോൾ മുലകുടി മതിയാക്കുന്ന കിടാങ്ങൾ തള്ളയോടൊപ്പം തീററതേടി നടക്കുകയായി. ക്രമേണ അവയുടെ പുറം ചട്ടയിലെ പുള്ളികൾ മാഞ്ഞുപോകും. പെൺകുട്ടികൾ രണ്ടു വയസ്സെത്തുന്നതുവരെ തള്ളയോടൊപ്പം തന്നെ കഴിയുന്നു. ആൺകുട്ടികളാകട്ടെ പിറന്ന് ഒരു വർഷത്തിനകം സ്വതന്ത്രരായി മാറിക്കഴിയും. ഈ മാനിന്റെ ശരാശരി ആയുസ്സ് പത്തുവർഷമാണ്. മൃഗശാലകളിൽ ഇവ ഇരുപതുവർഷംവരെ ജീവിച്ചിരുന്നിട്ടുണ്ട്.

ബലത്ത കാലും, ഇരുമ്പിന്റെ ശക്തിയുള്ള കുളമ്പുകളും കൊണ്ട് ഒരുവിധപ്പെട്ട ശത്രുക്കളെ ഒക്കെ ആട്ടിപ്പായിക്കാനാവുമെങ്കിലും, ഈ മാനുകൾ കാട്ടിലെ മാംസഭുക്കുകൾക്കിരയായിത്തീരാറുണ്ട്. മഞ്ഞുകാലത്ത് പൊതുവേ ഇവയുടെ ആരോഗ്യസ്ഥിതി മോശമാവുമ്പോഴാണ് അത്യാഹിതങ്ങൾ കൂടുതലും സംഭവിക്കുക. കരടി, ചെന്നായ്, പ്യൂമ തുടങ്ങിയ മൃഗങ്ങളും വേട്ടക്കാരായ മനുഷ്യരുമാണ് ഇക്കൂട്ടരുടെ പ്രധാന ശത്രുക്കൾ. മാൻകിടാവുകളെ കഴുകന്മാർ റാഞ്ചിക്കൊണ്ടു പോകാറുണ്ട്. രുചികരമായ ഇറച്ചിക്കും, തോൽക്കുപ്പായം തുന്നാൻ തൊലിക്കും വേണ്ടിയാണ് ആളുകൾ ഇവയെ പിടികൂടുന്നത്. ഒഴിവുസമയ വിനോദമെന്ന നിലയിൽ ഇവയെ കൊല്ലാനായി വാരാന്ത്യങ്ങളിൽ തോക്കുമായെത്തുന്ന നഗരത്തിലെ പരിഷ്കാരികൾ ഗ്രാമീണരുടെ വളർത്തുമൃഗങ്ങളെക്കൂടി, മാനെന്നു തെററിദ്ധരിച്ച് വെടിവയ്ക്കാറുണ്ട്. ഇത്തരം അപകടങ്ങൾ ഒഴിവാക്കാൻവേണ്ടി, മേയാൻ വിടുന്ന പശുക്കളുടെപുറത്ത് അവർ വലിയ അക്ഷരത്തിൽ COW എന്ന് പെയിൻറുകൊണ്ട് എഴുതിവയ്ക്കുന്നു.

# ഏകലവ്യൻ

## കുഞ്ഞപ്പ പട്ടാന്നൂർ

ഏതോ ശമശ്യാമ സന്ധ്യതൻ തീരത്ത്
നിന്നെ വിളക്കായ് മനസ്സിൽ നമിച്ചതും
ഏതോ കരിനിഴൽ പാതയോരത്തു ഞാൻ
നിന്നെ പൊരുളായ് മനസ്സിൽ നിറച്ചതും
ഒററയ്ക്കു സംഗ്രാമഭൂമിയിൽ പോകവാ—
നൊററയ്ക്കിരുന്നു ഞാൻ നിന്നെ ധ്യാനിച്ചതും
ഒന്നും തരാതെ നീ ദക്ഷിണ ചോദിച്ചു—
വാങ്ങി, പുരാതന ദുഃഖം കുടിക്കുവാൻ
പിന്നെയും കാട്ടിലേക്കെന്നെ നീ വിട്ടതും

ഗുരു,
ഇന്നു ഞാനോർക്കുന്നു
ഓർത്തിരിക്കുന്നു...

കാട്ടുകിഴങ്ങുകൾ പോലെ പരുക്കനായ്
കാട്ടിലെ ചോലനീർപോലെ വിശുദ്ധനായ്
അദ്ധ്വാന മെന്തെന്നറിഞ്ഞു ജീവിച്ചവൻ
അച്ഛന്നരുമക്കിടാത്തനാണെങ്കിലും
രാജപുരിയുടെ സ്വർണ്ണവിളക്കുകൾ
എന്റെ മിഴികളിൽ വേലിയേററങ്ങളായ്
മാറവേ, വന്നു ഞാൻ ദൂരപുരാതന—
പൈതൃകം പിന്നിലുപേക്ഷിച്ചു വന്നു ഞാൻ...
എന്റെ തമസ്സിന്റെ ശാന്തവനങ്ങളിൽ
സൂര്യനായ് നിന്നു ജ്വലിച്ചു നീ നിൽക്കവേ

ഗുരു,
പ്രാർത്ഥിച്ചു നിന്നു ഞാൻ: തമസോ മാ...
രാവിൽ കടവിൽ ഞാനെത്തിവിളിക്കവേ
അക്കരെ
രാജപുരിയുടെ ദിവ്യ സുഖങ്ങളിൽ
ഗുരു,
നീ നിന്നു പുഞ്ചിരി തൂകി...

നിന്റെ വെള്ളത്താടിയുടെ വിശുദ്ധമായ ചിരി
ഗുരു,
ഇന്നു ഞാൻ തിരിച്ചറിയുന്നു
നിന്റെ കാഷായവേഷത്തിന്റെ കാപട്യം
ഇന്നു ഞാൻ തിരിച്ചറിയുന്നു
നിന്റെ നീതിസാരത്തിന്റെ നിസ്സാരമല്ലാത്ത
ഗുരു, [സാരവും
ഇന്നു ഞാൻ തിരിച്ചറിയുന്നു.
രാജകുമാരന്റെ വില്ലാളിവീരത്വം ഉറപ്പുവരുത്താൻ
നീയെന്റെ പെരുവിരൽ ഗുരുദക്ഷിണ ചോദിച്ചു,
അഭിജാതപുത്രന്റെ അഹന്തയ്ക്ക് അയിത്ത—
മേൽക്കാതിരിക്കാൻ
നീയെന്നെ കാഠിന്യത്തിന്റെ പുറമ്പോക്കിൽ
കുടിയിരുത്തി

ഇരുട്ടിനും വെളിച്ചത്തിനുമിടയിൽ വച്ച്
രാജകിങ്കരന്മാർ എന്നെയിട്ടു ചവിട്ടിയരച്ചപ്പോൾ
ഗുരു,
വിദ്വാന്റെ ഭൂഷണമണിഞ്ഞ്
നീ നിന്റെ വല്മീകത്തിൽ മൗനമനുഷ്ഠിച്ചു,
എന്റെ നെഞ്ചിലെ കിളിയെ ലക്ഷ്യമാക്കി
രാജസന്തതികൾ
അസ്ത്രപരീക്ഷണമാവർത്തിച്ചപ്പോൾ
അനുശാസനമന്ത്രമുരുക്കഴിച്ച്
നീ നിന്റെ ദാസ്യത്തിന്റെ ചാമരം വീശി.
കുടിയും തീനും കഴിഞ്ഞ് കൂത്താടാൻ പുറപ്പെട്ട
കൊട്ടാരകുമാരന്മാർ
മൃഗയാവിനോദമെന്ന വ്യാജേന
എന്റെ കൊച്ചുപെങ്ങളെ വേട്ടയാടിയപ്പോൾ
ധർമ്മാധർമ്മതത്ത്വവിചാരങ്ങളോടെ
നീ നിന്റെ യജമാനഭക്തി നട്ടു നനച്ചു.
ഗുരു,
ഇന്നു ഞാൻ നിന്നെ തിരിച്ചറിയുന്നു.
ഇന്നു ഞാൻ
ഗുരുദക്ഷിണ തിരിച്ചെടുക്കാൻ തീരുമാനിക്കുന്നു...

കറുക നാമ്പിന്റെ വേദനാനിർഭര—
ദുരിത ജീവിതം ജീവിച്ചു നിൽക്കവേ
നിന്റെ ക്രോധം കലക്കിക്കുടിച്ചതെൻ
ജന്മസ്വപ്നങ്ങൾ തന്നെയെന്നോർക്കുക!
മണ്ണുകൊണ്ടും ചുകന്നൊരീ മണ്ണിലെ
മൺമറഞ്ഞ കിനാവുകൾ കൊണ്ടും
ഞാൻ പണിതൊരു പർണ്ണകുടീരം
നീയെരിച്ചു നിന്നാര്യ കോപങ്ങളാൽ
ഗുരു,
(നീയെരിച്ചുനിന്നാഢ്യബോധങ്ങളാൽ...)
പൊരുതി വീഴുന്ന പകലുകൾ താണ്ടിയും
കുരുതികൊള്ളുന്ന കുന്നുകൾ കേറിയും
രാജ നീതിതൻ ക്രൗര്യവും പിന്നെയീ
ദുർദ്ദിനത്തിന്റെ പാതാള മേഘവും
പേറി, ഞാനെൻ പുരാതന വേരുകൾ
തേടി, ജീവിതം തേടി ഞാൻ പോകവേ
എന്റെ സ്വപ്നങ്ങൾ സൂക്ഷിച്ച സൂര്യനെ
നീയറുത്തു നിന്നസ്ത്രവേഗങ്ങളാൽ!
(ഗുരു,
നീയറുത്തു നിൻ നീതിശാസ്ത്രങ്ങളാൽ...)

വിഷനഖവും കരിനാക്കും കൊലവിളിയും
കൂട്ടുചേരുന്ന പ്രതിസന്ധികളിൽ
ഗുരു,
നിഷ്പക്ഷനീതിശാസ്ത്രത്തിന്റെ കാഷായത്തിൽ
ഇനിയും കാപട്യമൊളിച്ചുവയ്ക്കാമെന്ന്
കരുതരുത്.
ദേവാസുരഗണങ്ങളും യാഗരക്ഷകളും നിലനില്ക്കാത്ത
ചോരയൊഴുകുന്ന ഈ ഭൂമിയിൽ
ഗുരു,
ഇനിയുമുറക്കം നടിച്ച് ഉണർത്തുപാട്ടുകൾ
അവഗണിക്കാമെന്ന്
കരുതരുത്
കരുതരുത്!

# ജീനുകളുടെ ജാതകം

## ഡോ: എ. എൻ. നമ്പൂതിരി

**ക്ളിപ്തസമയത്തിനകം കത്തിത്തീരുന്ന മെഴുകുതിരികളാണ് ജീനുകൾ. നമ്മുടെ ആയുസ്സും ആരോഗ്യവും ബന്ധപ്പെട്ട ജീനുകളുടെ പ്രവർത്തന ദൈർഘ്യത്തെ ആശ്രയിച്ചിരിക്കുന്നു. അതായത് പും-സ്ത്രീ ബീജങ്ങൾ വഹിക്കുന്ന ജീനുകൾ സങ്കലനസമയത്ത് ഒത്തുചേരുന്നതോടെ പിറക്കാനുള്ള കുട്ടിയുടെ ജാതകവും എഴുതിക്കഴിഞ്ഞു. വിവാദപരമായ "ക്രോണോ ജെനററിക്സി"ന്റെ അവകാശ വാദങ്ങളിലേക്ക് ഒരു എത്തിനോട്ടം.**

അപൂർവ്വസഹോദരന്മാർ എന്ന വിശേഷണം തികച്ചും അർഹിക്കുന്നവരാണ് ഡോ: രാമസ്വാമി മുതലിയാരും ഡോ: ലക്ഷ്മണസ്വാമി മുതലിയാരും. വൈദ്യ-വിദ്യാഭ്യാസരംഗങ്ങളിലായിരുന്നു ഡോ: ലക്ഷ്മണസ്വാമിമുതലിയാർ ശോഭിച്ചത്. സഹോദരനാകട്ടെ രാഷ്ട്രതന്ത്രത്തിലും വ്യവസായത്തിലും വ്യക്തിമുദ്ര പതിപ്പിച്ചു. അടുത്തടുത്ത രണ്ട് സർവകലാശാലകളിലെ വൈസ്ചാൻസലർമാരാകാനുള്ള യോഗവും അവർക്കുണ്ടായി. ബുദ്ധിയിലും നേട്ടങ്ങളിലും മാത്രമല്ല, ആയുസ്സിലും ആരോഗ്യത്തിലും സമാനഭാവം പുലർത്തിയവരായിരുന്നു ഈ സഹോദരന്മാർ.

ശാസ്ത്രദൃഷ്ട്യാ ഇതിൽ അസാധാരണത്വമൊന്നുമില്ല. ഈ രാമ-ലക്ഷ്മണന്മാർ ഇരട്ട പെററ സഹോദരന്മാരായിരുന്നല്ലോ. എന്നു പറഞ്ഞാൽപോരാ അവർ സർവ്വസമ ഇരട്ടകളും (identical twins)ആയിരുന്നു. രൂപത്തിലും ഭാവത്തിലും ഇത്രത്തോളം സാമ്യമില്ലാത്ത ഇരട്ടകളുമുണ്ട്. അവയെ ദ്വിഅണ്ഡ ഇരട്ടകൾ (fraternal twins) എന്നാണ് പറയുക. രണ്ട് വ്യത്യസ്ത അണ്ഡങ്ങൾ (eggs) വെവ്വേറെ പും-ബീജവുമായി യോജിച്ച് ഗർഭപാത്രത്തിൽ വളർന്നു പിറക്കുന്ന ശിശുക്കളാണ് ഈ ഇരട്ടകൾ. ഒരേ മാതാപിതാക്കന്മാരുടെ സന്താനങ്ങളിലുള്ള സാമ്യ-വൈജാത്യങ്ങൾ മാത്രമേ ഇത്തരം ഇരട്ടകളിൽ കാണുകയുള്ളൂ. അതു കാരണം അവരിൽ ഗവേഷകർക്ക് വലിയ താല്പര്യവുമില്ല.

മുതലിയാർ സഹോദരന്മാരെപ്പോലെയുള്ള സർവ്വസമ ഇരട്ടകൾ ഒരേ അണ്ഡത്തിൽ നിന്നാണ് പിറക്കുന്നത്. ഇവിടെയും ബീജാധാനം കഴിഞ്ഞ അണ്ഡത്തിന്റെ ആദ്യ വിഭജനം സാധാരണ മാതിരിയാണ്. വിഭജന ഫലമായി രണ്ടു കോശങ്ങളുണ്ടാകും. പക്ഷേ, പതിവിനു വിപരീതമായി, കോശങ്ങൾ രണ്ടും വേർപെട്ടുപോകും. അങ്ങനെ സ്വതന്ത്രമായ കോശങ്ങൾ ഓരോന്നും വ്യത്യസ്ത ഭ്രൂണങ്ങളായി ഗർഭപാത്രത്തിൽ വളർന്നു ശിശുക്കളാകുന്നു.

ഇങ്ങനെ രൂപംപ്രാപിച്ച കുട്ടികളിലെ പാരമ്പര്യഘടകങ്ങൾ (ജീനുകൾ) അക്ഷരാർത്ഥത്തിൽത്തന്നെ സർവ്വസമമായിരിക്കും. അതുകൊണ്ടാണ് ഇത്തരം ഇരട്ട

സർവ്വസമ ഇരട്ടകൾ



കളിൽ ഒന്ന് മംഗോളിയൻ മന്ദബുദ്ധിയാണെങ്കിൽ മറേറ കുട്ടിയിലും അതേ വൈകല്യം കാണുന്നത്. ക്ഷയം ഒരു പാരമ്പര്യ രോഗമല്ല. എങ്കിലും സമാനപരിതഃസ്ഥിതിയിൽ വളരുന്ന ഇത്തരം ഒരു ഇരട്ടയ്ക്ക് ക്ഷയം ബാധിച്ചാൽ മററതിനും ആ രോഗം ബാധിക്കും. രോഗപ്രതിരോധശക്തി രണ്ടു ശിശുക്കൾക്കും തുല്യമായതാണു കാരണം. മാനസിക രോഗങ്ങളുടെ പാരമ്പര്യത്തിൽ പോലും ഇരട്ടകൾ ഐക്യഭാവം പുലർത്താറുണ്ട്.

## വൈമാനികരുടെ മരണം

സർവ്വസമ ഇരട്ടകളെക്കുറിച്ചുള്ള ജനിതക ഗവേഷണം ദശകങ്ങളായി തുടർന്നു വരുന്നു. എങ്കിലും അടുത്തകാലത്താണ് ഈ രംഗത്തു പുതിയൊരു സമീപനം ആവശ്യമാണെന്നു തോന്നിയത്. ബ്രിട്ടീഷ് രാജകീയ വിമാനസേനയിലെ രണ്ടു ഉദ്യോഗസ്ഥന്മാരുടെ ആകസ്മിക മരണമാണ് ഇതിൻെറ കാരണം. ഒരേ ദിവസമാണ് ഇവരെ രണ്ടുപേരേയും ഹൃദ്രോഗം ബാധിച്ചത്. വ്യത്യസ്ത ആശുപത്രികളിൽ പ്രവേശിപ്പിക്കപ്പെട്ട അവർ ഒരേ സമയത്താണ് അന്തരിച്ചതും. സർവ്വസമ ഇരട്ടകളായിരുന്നു ഈ വൈമാനികർ. ഈ സഹോദരന്മാരിൽ ഒരേ രോഗം ഒരേ സമയം ഒരേ മൂർദ്ധന്യതയിലെത്തിയതിൻെറ കാരണമെന്താണ്?

ഒരു അണ്ഡത്തിൽനിന്നു ജനിച്ചവരായതുകൊണ്ട് ഈ വൈമാനികരിലുള്ള പാരമ്പര്യ ഘടകങ്ങൾ (ജീനുകൾ) ഒരേ തരത്തിലുള്ളതാണെന്ന് നമുക്കറിയാം. ചില ജീനുകൾ പ്രവർത്തനരഹിതമായാൽ രോഗബാധ ഉണ്ടാകാൻ സാദ്ധ്യത കൂടുമെന്നും ആധുനികശാസ്ത്രം പഠിപ്പിക്കുന്നു. പക്ഷേ, ഈ സഹോദരന്മാരിലുള്ള ബന്ധപ്പെട്ട ജീനുകൾ ഒരേ സമയത്താണോ പ്രവർത്തനരഹിതമായത്? അങ്ങനെയാണോ അവർ ഏകകാലത്ത് അന്തരിച്ചത്?

ഇവിടെ ജീനിൻെറസ്വഭാവനിയന്ത്രണ ശേഷിയെ കുറിച്ചൊരു വാക്കുപറയേണ്ടതുണ്ട്. സ്വഭാവസ്ഫുരണത്തിനു വേണ്ട വസ്തുക്കൾ സംശ്ലേഷിപ്പിക്കാനുള്ള സന്ദേശമാണ് ജീനിലടങ്ങിയിരിക്കുന്നത്. ചുവന്ന പൂവിൻെറ കാര്യംതന്നെ എടുക്കാം. ചുവന്ന പിഗ്മെൻറ് ഉള്ളതുകൊണ്ടാണ് പൂവിന് നിറം വരുന്നത്. ഈ പിഗ്മെൻറ് സംശ്ലേഷിപ്പിക്കാനുള്ള സന്ദേശം ചുവന്ന പൂവുള്ള ചെടിയുടെ ജീനിലുണ്ട്. വെളുത്തപൂവുള്ള സസ്യത്തിൽ, ആ ജീനില്ല; നിർദ്ദേശവുമില്ല.



ഒരു അണ്ഡ ഇരട്ടകൾ

## ക്രോണോ ജെനററിക്സ്

ഇത് മനസ്സിലാക്കാൻ വിഷമമില്ല. പക്ഷേ, സംശയം വീണ്ടും അവശേഷിക്കുന്നു. ജീവിയുടെ എല്ലാ കോശങ്ങളിലുമുള്ള ജീനുകളുടെ എണ്ണവും തരവും ഒന്നുപോലെയാണ്. ചുവന്ന പൂക്കളുള്ള ചെടിയുടെ വേരിലെ കോശങ്ങളിലും പിഗ്മെൻറ് ഉണ്ടാക്കാനുള്ള നിർദ്ദേശമുണ്ട്. പക്ഷേ, വിരിയാറാകുന്ന സമയത്തു മൊട്ടിൽ മാത്രമല്ലേ ഈ ജീൻ പ്രവർത്തനം തുടങ്ങുകയുള്ളു. ചുരുക്കത്തിൽ ജീനിൻെറ പ്രവർത്തനം ജീവിയുടെ വളർച്ചയിലെ ഏതു ഘട്ടങ്ങളിലാണ് തുടങ്ങേണ്ടതും അവസാനിക്കേണ്ടതും? പ്രവർത്തന സമയത്തെക്കുറിച്ച് വല്ല നിർദ്ദേശവും ജീനിലുണ്ടോ?

ഈ പ്രശ്നം ചർച്ച ചെയ്യുന്ന ശാസ്ത്രശാഖയാണ് ക്രോണോ ജെനററിക്സ്. റോമിലെ ഗ്രിഗർ മെൻഡൽ ഇൻസ്റ്റിററ്യൂട്ടിൻെറ തലവനായ ഡോക്ടർ ലൂഗി ജെഡയാണ് ഈ രംഗത്തെ മുഖ്യ ഗവേഷകൻ. ഇരട്ട ശിശുക്കളിൽ ഒരേതരത്തിലുള്ള ജീനുകളുള്ളതുകൊണ്ട് അവയുടെ പ്രവർത്തന സമയവും ഒരുപോലെയായിരിക്കുമെന്ന് അദ്ദേഹത്തിന് തോന്നി. യാദൃച്ഛികമായിട്ടാണ് ഡോക്ടർ ജെഡയ്ക്ക് ഈ ദർശനം കിട്ടിയത്. ഡോക്ടർ ബിരുദം നേടി പ്രാക്ടീസ് തുടങ്ങിയ കാലത്ത് ഒരു അനാഥാലയത്തിൽ അദ്ദേഹം സൗജന്യസേവനം നടത്തിവന്നിരുന്നു. അവിടെയുണ്ടായിരുന്ന ഇരട്ടശിശുക്കളിൽ ഒരേ സമയം രോഗബാധ ഉണ്ടാകുന്നതായി കണ്ടു. പിന്നീട് ഇത്തരം 15,000 ശിശുക്കളിൽ നിന്നുള്ള വിവരം അദ്ദേഹം ശേഖരിച്ചു. പഠനങ്ങളുടെ അടിസ്ഥാനത്തിലാണ് രോഗങ്ങൾ പ്രകടമാകുന്ന സമയവും അതിനെ നിയന്ത്രിക്കുന്ന ജീനിലെ സന്ദേശവും തമ്മിൽ ബന്ധമുണ്ടെന്ന് ഡോക്ടർ ജെഡയ്ക്കു് നിശ്ചയമായത്.

## ജന്മദിന കേക്കും മെഴുകുതിരികളും

ജീനുകളുടെ പ്രവർത്തന ദൈർഘ്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ ഉപമ പ്രസിദ്ധമാണ്. ഒരു ജന്മദിനകേക്കിനെക്കുറിച്ച് സങ്കല്പിക്കുക. പല നീളത്തിലുള്ള മെഴുകുതിരികൾകൊണ്ട് അലംകൃതമായ ഒരു കേക്ക്. പുറത്തുനിന്നുള്ള സാഹചര്യങ്ങളുടെ സമ്മർദ്ദമില്ലെങ്കിൽ—അതായത് പിറന്നാളുകാരൻ ഊതിക്കെടുത്തുകയോ പുറത്തുനിന്നുള്ള കാററടിച്ച് കെട്ടുപോകുകയോ ചെയ്തില്ലെങ്കിൽ—കേക്കിലെ മെഴുകുതിരികൾ പല സമയത്തായിരിക്കും അണയുക. ജീനുകളും അതുപോലെയാണ്. ഓരോ ജീനും ഒരു ക്ലിപ്തസമയം കഴിഞ്ഞു പ്രവത്തനരഹിതമാകും. നമ്മുടെ ശരീരത്തിലെ കെട്ടുപോയ മെഴുകുതിരികളുടെ എണ്ണം എടുത്താൽ മതി വാർദ്ധക്യത്തിലേക്കുള്ള ദൂരം അറിയാൻ.

ഇരട്ടപെററ കുട്ടികളിലാണ് ഇത്തരം മെഴുകുതിരികൾ ഒരുപോലെ കത്തുകയും അണയുകയും ചെയ്യുന്നത്. നൂറു വയസ്സു കഴിഞ്ഞ ഇരട്ടകളുടെ കാര്യമാണ് ഇതിന് ഒരു ഉദാഹരണം. അനേകം ജീനുകൾ ഏറെക്കാലം പ്രവർത്തനക്ഷമമായിരുന്നാലേ ദീർഘായുസ്സ് സാദ്ധ്യമാകൂ എന്നോർക്കുക. നൂറു ദശലക്ഷത്തിലൊരാൾക്കു മാത്രമേ നൂറുവർഷം ജീവിച്ചിരിക്കാൻ കഴിയൂ. ഡോക്ടർ ജെഡയുടെ നിരീക്ഷണവിധേയമായ ഇരട്ടകളിൽ ഒരാൾ നൂറുവയസ്സിലെത്തി. സംശയിക്കേണ്ട, മറേറ സഹോദരനും അന്നു ജീവിച്ചിരിപ്പുണ്ടായിരുന്നു.

ഒരേ തരത്തിലുള്ള ജീൻ ഒരേ സമയം പ്രവർത്തന രഹിതമാകുന്നതിൻെറ ഉദാഹരണങ്ങളും ഇരട്ട ശിശുക്കളിൽ കാണാം. ഇത്തരം ഇരട്ടകളിൽ ഒന്ന് 44-ാമത്തെ വയസ്സിൽ തൈറോയിഡ് ശസ്ത്രക്രിയയ്ക്ക് വിധേയനായി. വേറൊരു ദേശത്തു് ജോലി ചെയ്തിരുന്ന മറേറ സഹോദരനും ആ വർഷംതന്നെ ശസ്ത്രക്രിയ വേണ്ടിവന്നു. മറൊരു ജോടി സഹോദരന്മാർ ഒരേ സമയത്താണ് വെള്ളെഴുത്തിന് കണ്ണാടിവയ്ക്കാൻ തുടങ്ങിയത്. ഒരേ ''പവറു''ള്ള ലെൻസുകളാണ് അവർ ഉപയോഗിക്കുന്നതും.

ജീനിൻെറ പ്രവർത്തന സമയത്തിൻെറ പ്രത്യേകതകളെക്കുറിച്ചുള്ള പഠനം ക്രോണോ ജെനററിക്സ് രൂപം പ്രാപിക്കുന്നതിന് എത്രയോ മുൻപേ തുടങ്ങിയിരുന്നു. നേരത്തേ സൂചിപ്പിച്ച പോലെ ശരീരത്തിലെ എല്ലാ കോശങ്ങളിലുമുള്ള ജീനുകളുടെ എണ്ണവും തരവും ഒന്നുതന്നെയാണ്. ഈ കോശങ്ങളിലെല്ലാം ബീജസങ്കലനം കഴിഞ്ഞുണ്ടായ ഏകകോശഭ്രൂണത്തിലെ ജീനുകളുടെ തനിപ്പകർപ്പാണ് കാണുക. പിന്നെ എങ്ങനെയാണ് ഒരേ കോശത്തിൽ നിന്ന് ഉത്ഭവിച്ച് ഒരേ പാരമ്പര്യഘടകങ്ങൾ വഹിക്കുന്ന മനുഷ്യകോശങ്ങൾ എല്ലും പല്ലും കാലും കൈയുമായി രൂപാന്തരപ്പെടുന്നത്?

## ഖൊറാണയുടെ ജീൻ

മെൻഡലിൻെറ നിയമങ്ങൾ കണ്ടുപിടിച്ചകാലം മുതലേ ഈ പ്രതിഭാസം ശാസ്ത്രജ്ഞരുടെ ശ്രദ്ധ ആകർഷിച്ചു. കഴിഞ്ഞ രണ്ടു ദശകങ്ങളായി ഈ പ്രതിഭാസത്തിന് തന്മാത്രാതലത്തിൽ വ്യാഖ്യാനം നൽകാനുള്ള ശ്രമം നടക്കുന്നുണ്ട്. പ്രവത്തനം ആരംഭിക്കാനും അവസാനിപ്പിക്കാനുമുള്ള നിർദ്ദേശങ്ങൾ അടങ്ങുന്ന ഭാഗങ്ങളും ജീനിനുണ്ടെന്ന് ഇന്നു നമുക്കറിയാം. ഹർഗോസിക്കു് ഖൊരാണ ആദ്യം നിർമ്മിച്ച ജീൻ ജീവിയിൽ പ്രവേശിപ്പിച്ചു പരീക്ഷിച്ചപ്പോൾ അതു് പ്രവർത്തിക്കുകയുണ്ടായില്ല. അദ്ദേഹത്തിന് അതിശയവും നിരാശയും തോന്നി. പിന്നീടാണ് പ്രവർത്തനാരംഭത്തിനും അവസാനത്തിനും വേണ്ട നിർദ്ദേശങ്ങളടങ്ങുന്ന ഭാഗങ്ങൾ ചേർത്തു് കാര്യക്ഷമമായ ജീൻ അദ്ദേഹം 1976-ൽ സംശ്ലേഷിപ്പിച്ചത്.

മോളിക്കുലർ ബയോളജിയിലെ വിസ്മയകരമായ നേട്ടങ്ങൾ ജീനിൻെറ ഘടനയെക്കുറിച്ചുള്ള നിരവധി വിവരങ്ങൾ വെളിച്ചത്തുകൊണ്ടുവന്നിട്ടുണ്ട്. ഖൊരാണയുടെ ജീനിനു പുറമേ, മററനേകം ജീനുകളിലേയും പ്രവർത്തനാരംഭവും അന്ത്യവും കുറിക്കുന്ന ഭാഗങ്ങളുടെ ഘടന എന്താണെന്ന് അറിയാമെന്നു മാത്രമല്ല. അവ സംശ്ലേഷിപ്പിക്കാനും നമുക്കിന്നു കഴിയും. എങ്കിലും ഭ്രൂണത്തിൻെറ വികസന സമയത്തും പിറന്ന ശിശുവിൻെറ ജീവചക്രത്തിലും വിവിധ ജീനുകളുടെ പ്രവർത്തനസമയത്തിൻെറ നിയന്ത്രണം എങ്ങനെ നടക്കുന്നെന്നു നമുക്കറിഞ്ഞുകൂടാ. അറിയാൻ ശ്രമിക്കുന്തോറും കൂടുതൽ സങ്കീർണ്ണമാവുന്ന പ്രശ്നവുമാണിത്.

നമുക്കു നിത്യപരിചയമുള്ള ഒരു ഉദാഹരണംകൊണ്ട് ഇത് വിശദീകരിക്കാം. കാലത്ത് പൂക്കൾ വിരിയുന്നത് എന്തുകൊണ്ടാണ്? വൈകുന്നേരം ചില ചെടികളുടെ ഇലകൾ കൂമ്പിപ്പോകുന്നതിൻെറ കാരണമെന്താണ്? ജൈവരസതന്ത്രം ഈ പ്രതിഭാസങ്ങൾക്ക് ഉത്തരം നൽകുന്നുണ്ട്. പക്ഷേ, ഇതിനാവശ്യമുള്ള ഹോർമോണുകളുടേയും രാസവസ്തുക്കളുടേയും നിർമ്മാണവും നിയന്ത്രണവും ജീൻ എങ്ങനെ സാധിക്കുന്നു? ബന്ധപ്പെട്ട ജീനുകൾ പ്രഭാതവും പ്രദോഷവും തമ്മിലുള്ള വ്യത്യാസം അറിയുന്നതെങ്ങനെ? ഒരു ദിവസത്തിൻെറ വിവിധ ഘട്ടങ്ങളിൽ മാത്രം പ്രവർത്തിക്കുന്ന ഇത്തരം ചില ജീനുകളിലെ സമയനിയന്ത്രണ വ്യവസ്ഥയെ വ്യാഖ്യാനിക്കുന്ന മോഡലുകൾ ന്യൂയോർക്ക് സർവ്വകലാശാലയിലെ ലീലൻഡ് എഡ്വേർഡ്സും ലണ്ടൻ പോളിടെക്നിക്കിലെ കെന്നത്ത് ആഡംസുംകൂടി തയ്യാറാക്കിയിട്ടുണ്ട്.

ലൂഗിജെഡയുടെ 'ക്രോണോ ജെനററിക്സ്' സിദ്ധാന്തങ്ങൾ വേണ്ടത്ര വസ്തുനിഷ്ഠമല്ലെന്നും സരളീകരിച്ച കുറെ സങ്കല്പങ്ങൾ മാത്രമാണവയെന്നും ചിലർ കരുതുന്നു. അതേസമയം ഒരു ഡോക്ടറുടെ കാഴ്ചപ്പാടിലൂടെ ജീനിൻെറ പ്രവർത്തന ദൈർഘ്യത്തെക്കുറിച്ചുള്ള ജെഡയുടെ ആശയങ്ങൾ അംഗീകരിക്കാൻ വിഷമമില്ലെന്ന പ്രസിദ്ധ ഭിഷഗ്വരനായ ലൂയി കെയ്ത്ത് അഭിപ്രായപ്പെടുന്നുമുണ്ട്. ഇപ്പോൾ നമുക്കിത്രയേ പറയാൻ കഴിയൂ.



ഡോക്ടർ ലൂഗി ജെഡ




ഹൃദയത്തിനൊന്നും ഒരു കുഴപ്പവുമുണ്ടാവില്ല ഡോക്ടർ. ഇലക്ഷനിൽ മത്സരിക്കാൻ വേണ്ട കട്ടി തൊലിക്കുണ്ടോ എന്നു പരിശോധിച്ചാൽ മതി.



## കളമൊഴിയുന്ന കളരിപ്പയററ്

ആറ് അറപ്പുകൾ ചേർന്നതാണ് ഒന്നാമത്തെ ഒററപ്പയററ്. ഒരു അറപ്പ് എന്നാൽ വ്യത്യസ്ത രീതിയിലുള്ള അടവുകളും പ്രയോഗങ്ങളും ചേർന്ന ഒരടുക്കാണ്. ആറ് അറപ്പുകൾ കൂടാതെ ഒന്നാമത്തെ ഒററയിൽ 64 കോലുകളും 64 കോലിന് 64 കള്ളക്കോലുകളും ഉണ്ട്. വായ്ത്താരി അതിവേഗത്തിൽ പയററുന്ന ഒരുവൻെറ ചലനങ്ങളോളം വേഗത്തിൽ ഉരുവിടാനാവില്ല. അതുകൊണ്ട് മിക്കപ്പോഴും വായ്ത്താരി ഹ്രസ്വമായ നിലയിലാണ് ചൊല്ലാറുള്ളത്.

### അങ്കത്താരി

വടക്കൻ കളരിപ്പയററിലെ മൂന്നാമത്തെ ഇനമായ അങ്കത്താരിയിൽ വാൾ, കഠാര, കുന്തം, ഉറുമി, കത്തി എന്നിവയാണ് മുഖ്യമായും ഉപയോഗിക്കുന്നത്. വാൾപ്പയററിൽ പ്രധാനം പുലിയങ്കവും സിംഹത്തഞ്ചവുമാണ്. സിംഹത്തഞ്ചം അധികമായി പറഞ്ഞുകേൾക്കുന്നില്ല. ഇപ്പോൾ നിലവിലുള്ളത് പുലിയങ്കമാണ്.

വാൾപ്പയററിലും പന്ത്രണ്ട് പ്രയോഗങ്ങളുണ്ട്. ഒന്നുമുതൽ അഞ്ചുവരെയുള്ളവയാണ് ഏററവും പ്രധാനം. എല്ലാ അഭ്യാസങ്ങളും ആരംഭിക്കുമ്പോൾ വിഘ്നേശ്വരനായ ഗണപതിയെ ധ്യാനിച്ചുകൊണ്ട് ചെയ്യുന്ന ക്രിയയ്ക്ക് മുഖക്കെട്ട് (തൊഴുതെടുക്കൽ) എന്നു പറയുന്നു. ഇതിന് ഗണപതിയങ്കം എന്നാണ് ശരിയായ പേർ. ഓരോ ആയുധത്തിനും അധിപതിയായ ദേവതകളുടെ മൂലമന്ത്രം ജപിച്ചുകൊണ്ട് ചെയ്യുന്ന മുഖക്കെട്ടിന് സരസ്വതിയങ്കമെന്നും പറയുന്നു. ആയുധപരിശീലനത്തിനും മത്സരത്തിനും ആയുധങ്ങളുപയോഗിക്കുമ്പോൾ ഗണപതി, സരസ്വതി തൊട്ടാണ് അഭ്യാസം തുടങ്ങാറ്. വാൾപ്പയററിലെ ഗണപതിയങ്കത്തിൻെറ (മുഖക്കെട്ടിൻെറ) ഒരു ഭാഗം:

"ഗുരുഭൂതന്മാരെ വണങ്ങി, ശ്രീകാളിയെ സ്മരിച്ച് വാൾ, പരിച തൊട്ടു വന്ദിച്ച് വീരമുദ്ര ധരിച്ച് മഹാദേവ വന്ദനം കഴിക്കുക. ശത്രുവെക്കണ്ട് വാൾ, പരിച കൂട്ടിയിണക്കിത്തൊഴുത് താണമർന്ന് ഭൂമിപററി വന്ദിച്ച് പഴുതുനോക്കിച്ചാടി ഇടപുറം കണ്ട് വീണ് പന്തിചേർത്തിയിരുത്തി പരിച ചുഴററി, വാൾചുഴററി തൊഴുതുവാങ്ങിത്തിരിഞ്ഞ് ചാടി മുഖം കണ്ടു നിൽക്ക—"

ഇതാണു നില. പിന്നീട് പുലിയങ്കത്തിലെ ഒന്നാമത്തെ അടവ് പയററിത്തുടങ്ങുന്നു—വാൾ ചുഴററി വീശിത്തിരിഞ്ഞമർന്ന് മാററാനെ നോക്കി ഗജമുഖം കണ്ടെടുത്ത് വീശിവെട്ടി വലത്തുവീശി മൂന്നുവെട്ടി ചുഴററിത്തിരിഞ്ഞുമാറി കുതിച്ചുചാടി പരിചയിൽ താണമർന്ന് ഏററു പൊങ്ങി പിരിഞ്ഞുവീശിമാറി പൊങ്ങി നിലയമർന്നു നിൽക്ക...

വാൾപ്പയററിനെ സംബന്ധിച്ച മാത്രമാണ് പുലിയങ്കം സിംഹത്തഞ്ചം എന്നിവ. മററായുധങ്ങൾ ഉപയോഗിച്ചുള്ള പയററുകൾക്ക് ഇത്തരം പ്രത്യേക പേരുകളുപയോഗിച്ചു കാണാറില്ല. എന്നാൽ മുഖക്കെട്ട് എല്ലാ ആയുധങ്ങൾക്കുമുണ്ട്. വാളും പരിചയും ഉപയോഗിച്ചെതിർക്കുന്ന ശത്രുവിനെ കുന്തംകൊണ്ടു നേരിടുന്ന സമ്പ്രദായത്തിന് 'മറപിടിച്ച കുന്തം' എന്നു പറയുന്നു. ചുരികപ്പയററിനെക്കുറിച്ച് വടക്കൻ പാട്ടുകളിലും ഇതര ഗ്രന്ഥങ്ങളിലും ഒട്ടനവധി പരാമർശങ്ങളുണ്ട്.

### വെറുംകൈ

കളരിപ്പയററിലെ നാലാമത്തെയും അവസാനത്തെയും ഇനമാണ് വെറും കൈ പയററ്. സാധാരണ മററു സമ്പ്രദായങ്ങളിൽ ആദ്യം ഇതു പരിശീലിപ്പിക്കുന്നതായി കണ്ടുവരുമ്പോൾ കളരിപ്പയററിൽ ഒടുക്കമാണ് ഇതഭ്യസിപ്പിക്കുക. മററു മൂന്നിനങ്ങളിലും പരിശീലനം നേടിയ വിശ്വസ്തനായ വിദ്യാർത്ഥിക്കു മാത്രമാണ്, കളരിയിൽ നിലവിളക്കുവെച്ച് പൂത്തറ തൊട്ടുതൊഴുത്, താൻ പഠിച്ച വിദ്യകൊണ്ട് മററാരെയും ദ്രോഹിക്കുകയില്ലെന്നും തൻെറയും തൻെറ കുടുംബത്തിൻെറയും രക്ഷയ്ക്കായി മാത്രമേ പഠിക്കുന്ന ഈ വിദ്യ ഉപയോഗിക്കയുള്ളു എന്നു സത്യം ചെയ്യിച്ചശേഷമാണ് വെറും കൈമുറകൾ പരിശീലിപ്പിക്കുന്നത്. മററു മൂന്നിനങ്ങളും പഠിച്ചു കഴിയുമ്പോഴേക്കും ഒരാൾ വെറും കൈയ്ക്കുവേണ്ടിയുള്ള ശരീരഘടനയും മാനസികാവസ്ഥയും ആർജ്ജിച്ചുകഴിഞ്ഞിരിക്കും.

വെറും കൈപ്രയോഗത്തെ, കൈയും കൈയും (കൈയും മെയ്യും), വടിയും കൈയും (കമ്പും കൈയും), കത്തിയും കൈയും എന്നിങ്ങനെ മൂന്നായി തിരിക്കാം. കൈയും കൈയും എന്ന ഇനത്തിൽ (മുഷ്ടിയുദ്ധം) 12 വിഭാഗങ്ങളുണ്ട്.

തടവുകൾ: ഇതിൽ നിലയിൽത്തട, ആയംതള്ളിത്തട, അകംകൈത്തട, പുറംകൈത്തട, കൈപിണച്ചതട, മാററത്തട, അകംകാൽത്തട, പുറങ്കാൽത്തട എന്നിങ്ങനെ എട്ടു തടവുകളും അടങ്കൽത്തട, മമ്മത്തട, അകംവെട്ടിത്തട, ഇരുകൈത്തട, വാരിത്തട, അമർത്തിത്തട, വലത്തുപൂക്കതട, ഇടത്തുപൂക്കതട എന്നീ എട്ടു ഉപതടവുകളും ഉണ്ട്.

# സമഗ്രമായ ഒരു ആയോധന കല

ഋഷി ജി. നടേശ്

കളരിപ്പയററിലെ ഒരു അടവ്





ഒററപ്പയററി(കോൽത്താരി)ലെ അന്തമലക്കം

മാററങ്ങൾ: മേല്പറഞ്ഞ അടവുകൾ പരിശീലിക്കുന്നതോടുകൂടി പ്രധാനപ്പെട്ട നാലു മാററങ്ങളും പഠിച്ചിരിക്കണം. തട്ടിമാററം, ആഞ്ഞുമാററം, ചുവടുമാററം, നിരങ്ങിമാററം എന്നിങ്ങനെ അറിയപ്പെടുന്ന മാററങ്ങൾ എല്ലാംതന്നെ പിന്നോട്ടും വശങ്ങളിലേക്കും ചെയ്തു ശീലിക്കുന്നു.

കയററങ്ങൾ: മാററങ്ങളോടൊപ്പംതന്നെ ശത്രുവിൻെറ വലത്തോ ഇടത്തോ നേരെയോ ആഞ്ഞുകയറുന്ന മൂന്നുവിധം കയററങ്ങളും അഭ്യസിക്കുന്നു.

വെട്ടുകൾ: ഇവ മുഖ്യമായി പന്ത്രണ്ടു സ്ഥാനങ്ങളെ ലക്ഷ്യമാക്കിയാണ് ചെയ്യുന്നത്. കർണ്ണപിലാകം (2 എണ്ണം), രക്തംചീററി (1), നക്ഷത്രംനോക്കി (1), കൈതളർപ്പൻ (2), വാരിപ്പററ് (2), നടതളർപ്പൻ (2), ജലപണ്ഡം (1), മലപണ്ഡം (1) എന്നിവയാണ് വെട്ടുകൾ. കൈവജ്രം കൊണ്ടും കമഴ്ത്തിയും മലർത്തിയും വലത്തും ഇടത്തും കൈകൾ ഉപയോഗിച്ചാണ് വെട്ടുകൾ പ്രയോഗിക്കുന്നത്. മുകളിൽ സൂചിപ്പിച്ച ഓരോ സ്ഥാനത്തും വെട്ടുകളേററാൽ വെട്ടുകളുടെ വേഗതയും ശക്തിയും അനുസരിച്ച് ഓരോ ലക്ഷണങ്ങൾ പ്രതിയോഗിയിൽ കണ്ടുവരും. അതിനു ചെയ്യേണ്ട പ്രതിവിധികളും ചികിത്സകളും വിദ്യാർത്ഥികൾ മനസ്സിലാക്കിയിരിക്കണമെന്നു നിർബ്ബന്ധമുണ്ട്. ഏതെല്ലാം സന്ദർഭങ്ങളിൽ വെട്ടുകൾ ലക്ഷ്യസ്ഥാനത്തേൽപ്പിക്കാൻ സാധിക്കുമെന്നും ഏതെല്ലാം ചുവടുകളിൽനിന്ന് ഏല്പിച്ചാൽ വെട്ടുകൾക്ക് ശക്തികൂടുമെന്നും ഉള്ള കാര്യം നിരന്തരപരിശീലനത്തിൽനിന്ന് ബോദ്ധ്യമാകും.

ഇടികൾ: ഇത് പലവിധത്തിലും പ്രയോഗിക്കാം. കൈമുഷ്ടി ചുരുട്ടിയും കൈമുട്ടുകൾകൊണ്ടും കാൽമുട്ടുകൾകൊണ്ടും വിരൽക്കൂർച്ചമുപയോഗിച്ചും വിരലുകൾ നിവർത്തിയും ഉള്ള ഊന്നലുകളും തലകൊണ്ടുള്ള ഇടികളും ഇതിൽ ഉൾപ്പെടും. രക്തംചീററി, വാതുറപ്പൻ, ചുമയൻ, സ്തനമൂലം (സ്തനരോഹിതം), ജലപണ്ഡം (മലപണ്ഡം), ത്രിശങ്കുപുഷ്പം എന്നിങ്ങനെയുള്ള പേരുകളിൽ ഇവ അറിയപ്പെടുന്നു. മിക്കതിൻെറയും സ്വഭാവം അതിൻെറ പേരിൽനിന്നുതന്നെ വ്യക്തമാണല്ലോ. എല്ലാ പ്രയോഗങ്ങളും ലക്ഷ്യസ്ഥാനത്തു കൊള്ളത്തക്കവിധം വേഗത്തിലും (ഇതാണ് ശക്തിയുടെ അടിസ്ഥാനം) ആയിരിക്കണം. അതേ വേഗത്തോടെ കൈകാലുകൾ തിരിച്ചെടുത്തു യഥാസ്ഥാനത്ത് നിലയുറപ്പിക്കുകയും വേണം.

തട്ടുകൾ: ഇത് ഗണപതിക്കൈ, വലിയ ഗണപതിക്കൈ, ഭീമൻകൈ, ബാലിക്കൈ, ഹനുമാൻകൈ എന്നൊക്കെയുള്ള സംജ്ഞകളിലാണ് അറിയപ്പെടുന്നത്.

ചവിട്ടുകൾ: മുൻപോട്ടും പിന്നോട്ടും വശങ്ങളിലേക്കും ചവിട്ടുകൾ പ്രയോഗിക്കുന്നു. കൂടാതെ കാലിൻെറ പുറവടികൊണ്ടുള്ള അടികളും കാൽമടമ്പുകൊണ്ടുള്ള ചവിട്ടും കാൽവജ്രംകൊണ്ടുള്ള ചവിട്ടുകളും തുട, കണങ്കാൽ, കാൽമുട്ട് എന്നീ സ്ഥാനങ്ങളിലും വാരിവശം, വയർ, നാഭി എന്നിവിടങ്ങളിലും ഏല്പിക്കുന്നു.

പിടികൾ, പൂട്ടുകൾ: രണ്ടു കൈകൾ ഉപയോഗിച്ച് പ്രതിയോഗിക്ക് അനങ്ങാൻ പററാത്തവിധം ഉള്ള പിടികളെയാണ് പൂട്ടുകൾ എന്നു പറയുന്നത്. ഒരു കൈമാത്രമുപയോഗിച്ച് ശത്രുവിന് ശക്തിയായ വേദന ഉണ്ടാക്കുന്നവിധത്തിലുള്ളത് പിടികൾ. പിടികളും പൂട്ടുകളും പലതരത്തിലുണ്ടെങ്കിലും ഏററുമുട്ടലുകളിൽ സന്ദർഭമനുസരിച്ച് കിട്ടാവുന്നതു വളരെ കുറച്ചുമാത്രമാണ്. മറെറല്ലാംതന്നെപ്രതിയോഗിയുടെ സഹകരണത്തോടുകൂടി കാഴ്ചയ്ക്കായി ചെയ്യുന്ന അലങ്കാരക്കൈകളാണ്.

പഴയ ഗ്രന്ഥങ്ങളിൽ കാണുന്ന ഭൂരിഭാഗം വായ്ത്താരികളിലും അടിച്ചകൈ തട്ടരുത്, ഇങ്ങോട്ടടിച്ചാൽ, ഇങ്ങോട്ടു പിടിച്ചാൽ എന്നും മററുമാണ്. അതുകൊണ്ടുതന്നെ ഇങ്ങോട്ടടിക്കാതെ അങ്ങോട്ടുചെയ്യരുതെന്ന് ആചാര്യന്മാർ നിർദ്ദേശിക്കുന്നുണ്ട്. 'ചെന്നുവാങ്ങരുത്, കൊണ്ടുപോയി കൊടുക്കരുത്, കൊണ്ടുവന്നാൽ വിടരുത്' എന്നൊരു പഴമൊഴിതന്നെ അഭ്യാസികളുടെ ഇടയിലുണ്ട്.

പിടികളും പൂട്ടുകളും ഏറുകളും തട്ടുകളും എല്ലാംകൂടി പ്രധാനമായി 64 പേരുകളിൽ അറിയപ്പെടുന്നു. ഇതിൽ പകുതിയെങ്കിലും അറിഞ്ഞിരിക്കേണ്ടതുണ്ട്. അതിൽ പന്ത്രണ്ടെണ്ണം മാത്രമാണ് ശത്രുവിനോട് ഏററുമുട്ടുമ്പോൾ എളുപ്പത്തിൽ പ്രയോഗിക്കാവുന്നത്. അതിൽ ആറെണ്ണം മരണക്കൈകൾ (കൊല്ലുംകൈ) എന്ന പേരിൽ അറിയപ്പെടുന്നു.

പഴയ ഒരു താളിയോലഗ്രന്ഥത്തിൽ നിന്നുള്ള ഒരു ഉദ്ധരണി:

"തല്ലുനോക്കി സിംഹവടിവിൽനിന്നു കൈപ്പററി തണ്ടക്കീഴേ കൊത്ത്, ചൊറച്ച് പേളക്കു വിരലൂന്നി വലതുകാൽവച്ചു മറയ്ക്കുക. തച്ചമാററാൻ മലർന്നു വീഴും."

മറെറാന്ന്: "മത്സരിച്ചുവന്ന മാററാൻ തല്ലുനിലനോക്കി സിംഹവടിവിൽനിന്നു തല്ലൊഴിച്ച് കള്ളച്ചുവടിൽ വലത്തുതിരിഞ്ഞ് കാലുപററി ഉയർത്തിത്തട്ടുക. തച്ചമാററാൻ തല കീഴ്പ്പോട്ടായി വീഴും. ഇതു കൊല്ലുംകൈ എന്നറിയുക."

കവരംകയററി, കണമുറുക്കി, കള്ളൻകെട്ടി, കത്തിക്കൈ കുടുക്കി, ചൂണ്ടൽകൈ എന്നിവ പിടികൾക്കും പൂട്ടുകൾക്കും ചില ഉദാഹരണങ്ങളാണ്.

ഏറുകൾ: ശത്രു ആക്രമിക്കുമ്പോൾ സന്ദർഭാനുസരണം ഇടത്തോ വലത്തോ കയറി ശത്രുവിനെ ചുമലിലോ പുറത്തോ ഇടുപ്പിലോ കയററി എറിയുന്നത്. മിന്നിക്കൈ, വലിച്ചേറ്, ചുററിവീശിയേറ്, അസ്ത്രചക്രം, അന്തമലക്കം, വലംപകിരിയേറ്, ഇടംപകിരിയേറ്, വലവീശിയേറ്, പെരുന്തടയേറ്, കുന്തംചാട്ടി, കവണിയേറ്, അകംവലിച്ചേറ് എന്നിങ്ങനെ പ്രധാനമായി ഏറുകൾ 12 വിധത്തിലുണ്ട്.

തടവില്ലാക്കൈ: ശത്രുവിൻെറ ആക്രമണത്തെ തടയുന്നതോടൊപ്പംതന്നെ പ്രത്യാക്രമണം നടത്തുന്നതിന് തടവില്ലാക്കൈ എന്നു പറയുന്നു.

മർമ്മക്കൈകൾ: ഇവ മർമ്മസ്ഥാനം നോക്കി പ്രയോഗിക്കുന്നു. കാൽവിരലുകൾ, കൈവിരലുകൾ, കൈമുട്ടുകൾ, പാണിപാർശ്വങ്ങൾ എന്നിവകൊണ്ട് ശത്രുവിനേൽപ്പിക്കുന്ന ആഘാതം വ്യത്യസ്തമായ പ്രതികരണമാണുളവാക്കുന്നത്. മർമ്മങ്ങളുടെ പേരുകൾ സംസ്കൃതത്തിലും മലയാളത്തിലുമുള്ള നിരവധി ഗ്രന്ഥങ്ങളിൽ പരാമർശിച്ചു കാണുന്നുണ്ടെങ്കിലും വിദ്യാർത്ഥികൾക്ക് ആഘാതം മുഖേനയുണ്ടാകുന്ന ലക്ഷണങ്ങളെ അടിസ്ഥാനമാക്കിയാണ് അവ പറഞ്ഞുകൊടുക്കുക. അരതളർപ്പൻ, ഒടുകവലിയൻ, മൂക്കടപ്പൻ, രക്തംചീററി, കൈതളർപ്പൻ, ശ്വാസമടപ്പൻ, കഴുത്തുകോച്ചി, കിറികോടൻ എന്നിവ ഉദാഹരണം.

### കമ്പും കൈയും

വടികൊണ്ടോ അതേപോലുള്ള കോലുകൾ കൊണ്ടോ അടിക്കുന്നവനെ വെറും കൈയോടെ നേരിടുന്ന രീതിയാണ് വടിയും കൈയും എന്ന മുറ. ഇതിൽ

മാററങ്ങൾകൊണ്ട് കൂടുതൽ പ്രാമുഖ്യം കല്പിക്കപ്പെട്ടിരിക്കുന്നത്. സന്ദർഭത്തിനനുസരിച്ച് ഒഴിവുനോക്കി കയറിപ്പിടിക്കുകയും വടി കൈയിൽനിന്ന് പിടിച്ചുപറക്കുകയുംചെയ്യുന്ന ഏർപ്പാടും ഇതിലുണ്ട്. ഉലക്കത്തട, പുറംതടയൊഴിവ്, ചാടിമാറിയൊഴിവ്, അകംതട മുറപ്പിട, ഓതിരം തടമുറപ്പിട തുടങ്ങി വിവിധ പേരുകളിൽ ഇതറിയപ്പെടുന്നു.

## കത്തിക്കൈയ്

നിരായുധനായി ആയുധധാരിയെ നേരിടാനുള്ള പരിശീലനമാണ് കത്തിയും കൈയും എന്ന മുറയിലൂടെ ലഭ്യമാകുന്നത്. ഇതിൽ കവണിത്തട അഥവാ തളപ്രയോഗം (കത്തിയും തളയും) എന്നൊരിനമുണ്ട്. കത്തികൊണ്ടു കുത്തുന്ന ശത്രുവിനെ മേൽമുണ്ടുകൊണ്ടു തടയുക, തടഞ്ഞുപിടിച്ച് കെട്ടുക തുടങ്ങിയ സമ്പ്രദായങ്ങളാണ് പ്രസ്തുത വിദ്യയിൽ അടങ്ങിയിരിക്കുന്നത്.

കത്തിയിൽ തടവും ഒഴിവുമാണ് സുരക്ഷിതമായ മാർഗ്ഗം. അപൂർവ്വം സന്ദർഭങ്ങളിൽ മാത്രമേ പിടികൾ ഉപയോഗിക്കാറുള്ളൂ. കുത്തിനു മാറി ഇടംപിരിച്ചുവിട്ട്, വലംപിരിച്ചുവിട്ട് എന്നിങ്ങനെയും, കുത്തിനുമുന്ന് അടിവാരുക, കുത്തിയ കൈക്കു പുറംകാൽത്തട എന്നിങ്ങനെയും ആത്മവിശ്വാസമുള്ള അററകൈകളാണ് കത്തിയിൽ പ്രയോഗിക്കേണ്ടത്. മൂർച്ച കുറഞ്ഞ കത്തികൊണ്ടായിരിക്കും ആദ്യം പരിശീലനം നേടുക. ശരിയായ അഭ്യസനം സിദ്ധിച്ച ശേഷമേ മൂർച്ചയുള്ള കത്തികൊണ്ട് പരിശീലിക്കാറുള്ളൂ.

## തെക്കൻ സമ്പ്രദായം

തെക്കൻ സമ്പ്രദായത്തിലുള്ള പയററുമുറകൾക്കാണ് ഭാരതത്തിലെ ആയോധനകലകളുടെ കൂട്ടത്തിൽ ഏററവും പഴക്കം അവകാശപ്പെടാവുന്നത്. ഇതിലെ കൈയടവുകളിൽ പലതും കരാട്ടെയിലെ അടവുകളോടു സാദൃശ്യമുള്ളതാണ്. ചുവടുകൾ എന്നറിയപ്പെടുന്ന ഇതിലെ മുറകൾക്ക് കരാട്ടെയിലെ കട്ടകളുമായി ഉള്ള സാദൃശ്യം മോസസ് തിലക് എടുത്തുപറയുന്നുണ്ട്. തെക്കൻ പയററു സമ്പ്രദായത്തെ വിശാലമായ അർത്ഥത്തിൽ—ചുവടുകൾ, വിവിധ ആയുധങ്ങളുപയോഗിച്ചുള്ള പരിശീലനം, പൂട്ടുപിരിവും എററിയെറിയലും, മർമ്മവിദ്യകൾ, പോർപ്പയററ് എന്നിങ്ങനെ അദ്ദേഹം അഞ്ചായി തരംതിരിച്ചിരിക്കുന്നു.

അഗസ്ത്യർകൂടത്തിൽ താമസിച്ചിരുന്ന അഗസ്ത്യമുനിയിൽനിന്ന് ഗിരിവർഗ്ഗക്കാരും മറവരും തേവന്മാരും നാടാന്മാരും മററും ഈ വിദ്യ സ്വീകരിച്ചതായും അദ്ദേഹത്തിന്റെ ആദ്യകാലശിഷ്യന്മാർ കുംഭമുനി, ചട്ടമുനി, പുലസ്ത്യർ, ഭോഗർ തുടങ്ങിയവരായിരുന്നുവെന്നും അവരുടെ അടുത്ത തലമുറകളിൽപ്പെട്ടവർ ഹനുമാൻ, ഭീമൻ, ബാലി, പരശുരാമൻ, ചാമുണ്ഡി, രക്തേശ്വരി എന്നിവരാണെന്നും വിശ്വസിക്കപ്പെടുന്നു. കുംഭമുനി ആദിയായ ശിഷ്യന്മാർക്ക് അഗസ്ത്യർ ഒരുപദേശം കൊടുത്തുവത്രെ:

"ശിഷ്യനെന്റ് പന്തീരാണ്ട് വരിഷം കാത്താൽ
അറിവാന ബുത്തിയിരുന്താൽ
ശരിയായ നൂലിയെ കൊടുത്ത്
പൊരുൾ വാങ്ക്."

കേരളത്തിന്റെ സവിശേഷതയായ കളരിപ്പയററിന്റെ ആദ്യമന്ത്രമിതാണെന്ന കരുതുന്നവരുണ്ട്. ശിഷ്യന്റെ ഗുണവും ബുദ്ധിയും കണ്ടറിഞ്ഞ് വിദ്യ നൽകി ദക്ഷിണ വാങ്ങുവാൻ ഉപദേശിച്ച അഗസ്ത്യമുനി തെക്കൻ പയററുമുറയുടെ ഉപജ്ഞാതാവായി കരുതപ്പെടുന്നു. ഭാരതീയ ആയോധനവിദ്യയിലെ ഏററവും ഉന്നതരൂപമായ മർമ്മ അടിക്ക് തെക്കൻ പയററിൽ സവിശേഷമായ പ്രാധാന്യം കല്പിച്ചുകാണുന്നു.

ശരീരശാസ്ത്രപരമായി 108 മർമ്മങ്ങളാണ് മുഖ്യമായുള്ളത്. ഇതിൽ തിലസമർമ്മം, ക്ഷുസുമർമ്മം, അടപ്പ മർമ്മം, ചുരുക്കി രണ്ടും, കുണ്ഡലിനി മർമ്മം എന്നിവയുൾപ്പെടെ പന്ത്രണ്ടെണ്ണം വട്ടമർമ്മങ്ങളും മററുള്ളവ തൊടുമർമ്മങ്ങളുമാണ്. മാംസക്കുറ്, അസ്ഥിക്കുറ്, രക്തക്കുറ് എന്നിങ്ങനെ മൂന്നു വിധത്തിലാണ് മർമ്മങ്ങളെ വേർതിരിച്ചിരിക്കുന്നത്.

മർമ്മം ലക്ഷ്യമാക്കി ആഘാതമേല്പിക്കുന്ന രീതി പരിശീലിപ്പിക്കുമ്പോൾ അബദ്ധവശാൽ അടി മർമ്മസ്ഥാനത്തേൽക്കുകയാണെങ്കിൽ ജീവാപായത്തിൽ നിന്നും അപകടത്തിൽ നിന്നും ആളെ രക്ഷിക്കാൻ വേണ്ടിയാണ് മർമ്മചികിത്സ ആദ്യം ആരംഭിച്ചതുതന്നെ. പിന്നീട് വാത–പിത്ത–കഫ സംബന്ധമായ രോഗങ്ങളിൽ നിന്നു രക്ഷപ്രാപിക്കുവാൻ ഉതകുന്ന ഒരു വൈദ്യശാസ്ത്രശാഖയായി അതു വളർന്നുവരുകയും ചെയ്തു.

മർമ്മസ്ഥാനത്ത് അടിയേൽക്കുന്ന ഒരാളെ സമയോചിതമായ ഒരു തട്ടോ തടവോ ഉഴിച്ചിലോ ഔഷധപ്രയോഗമോ കൊണ്ട് രക്ഷിക്കാൻ കഴിയുന്നതാണ്. ഇതിനു മർമ്മങ്ങളെപ്പററി അഭ്യാസിക്ക് അല്ലെങ്കിൽ ചികിത്സകന് സമഗ്രമായ ജ്ഞാനമുണ്ടായിരിക്കണം. ഇക്കാര്യത്തിൽ മർമ്മസൂത്രങ്ങൾക്കുള്ള പങ്ക് മഹനീയമാണ്. മർമ്മസൂത്രത്തിൽ ആഘാതമേല്പിക്കേണ്ട നാഡീകേന്ദ്രങ്ങളുടെ സ്ഥാനം, അടിയുടെ ഇഫെക്റ്റ്, അപായത്തിൽനിന്ന് ആളെ രക്ഷപ്പെടുത്താൻ ഉദ്ദീപിപ്പിക്കേണ്ട നാഡീകേന്ദ്രങ്ങൾ, പ്രതിവിധി എന്നിവയെപ്പററി പ്രതിപാദിക്കുന്നു.

ചില സൂത്രങ്ങളിൽ ആന്തരികശക്തി ഉപയോഗിച്ച് (ഇതിന് Chi എന്നു ചൈനീസിലും Ki എന്നു ജാപ്പനീസിലും പറയുന്നു.) കണ്ണുകൾ വഴിയായി, ഒന്നു സ്പർശിക്കുകപോലും ചെയ്യാതെ ശത്രുവിനെ നശിപ്പിക്കാമെന്നു പറയുന്നുണ്ട്.

മാരകായുധം കൊണ്ടു നേരിടുന്ന ശത്രുവിനെ വെറുംകൈയോടെ എതിരിടുന്ന സമ്പ്രദായത്തിന് തെക്കൻ രീതിയിൽ ചരുവങ്കം എന്നു പേരുണ്ട്. ചരുവങ്കമാണ് സിദ്ധവൈദ്യം എന്ന വൈദ്യശാസ്ത്രത്തിനു ജന്മം നൽകിയതത്രെ. ചിന്താർമണി എന്ന പ്രസിദ്ധമായ ദ്രാവിഡ ചികിത്സാസമ്പ്രദായവും തെക്കൻ പയററുമുറയുടെ സവിശേഷത വെളിപ്പെടുത്തുന്നു.

തെക്കൻ കേരളത്തിൽ രാജവാഴ്ചയുടെ അന്ത്യനാളുകൾവരെയും കളരിപ്പയററിന് അനിഷേധ്യമായ സ്ഥാനമാണുണ്ടായിരുന്നത്. പയററിൽ പ്രാവീണ്യം നേടിയിട്ടുള്ളവരെ കപ്പം കൊടുത്ത് അംഗരക്ഷകരായി നിയമിക്കുന്നതിൽ നാട്ടുരാജാക്കന്മാർ മത്സരിച്ചിരുന്നു. കളരിയുടെ പവിത്രതയെ ഹനിക്കുന്ന ചെയ്തികളും പല കളരി ആശാന്മാരുടെയും ഭാഗത്തുനിന്നുണ്ടായിട്ടുണ്ട്. ഇത് ഏതാണ്ടെല്ലാ സമ്പ്രദായങ്ങളിലുമുണ്ടായിരുന്നു താനും.

നാനാജാതി മതസ്ഥരായ ആളുകൾ തെക്കൻ പയററിലെ അഭ്യാസികളിൽ പെട്ടിരുന്നു. എന്നാൽ വടക്കൻ പയററ് സമ്പ്രദായത്തിന്റെ ഉപാസകർ നല്ലൊരളവുവരെ നായന്മാരും തീയന്മാരുമായിരുന്നെന്ന് അതിന്റെ ചരിത്രം പരിശോധിച്ചാൽ ബോദ്ധ്യമാകും. അങ്കംവെട്ട് ചില പ്രത്യേക വിഭാഗങ്ങളുടെ മാത്രം ചുമതലയിലായതാണ് ഇതിനു കാരണം.

വടക്കൻപാട്ടുകളിലെപ്പോലെ പ്രസിദ്ധമായ കഥകൾ തെക്കൻ കളരിയിൽ കുറവാണ്. എങ്കിലും നായാട്ടിനിറങ്ങിയ ശ്രീമൂലം തിരുനാളിനെ ആക്രമിച്ച കടുവയെ വായ്മുതൽ വാലററംവരെ വലിച്ചുകീറിയ ശങ്കരനാശാന്റെ (കടുവാശങ്കരൻ) കരുത്തും ധൈര്യവും തെക്കൻ കളരികളുടെ രോമാഞ്ചമായി നിലകൊള്ളുന്നു.

ദക്ഷിണതിരുവിതാംകൂറിൽ അപൂർവ്വമായി നടപ്പുണ്ടായിരുന്ന സൈലത്ത്, ചീനയടി, കൈയടവ് മുതലായ വെറുംകൈമുറകളെപ്പററിയും കച്ചടവ് എന്ന വടിപ്പയററിനെപ്പററിയും കത്തിപ്പോര്, കരടിവിളയാട്ടം, ചരിവുചുവട്, വെട്ടുചുവടുക്രമങ്ങൾ, ഗദപ്പയററ്, ഗരളപ്പയററ്, മുസലപ്പയററ്, ശൂലപ്പയററ്, അസ്ത്രപ്പയററ്, നെടുതടിപ്പയററ്, പരശുപ്പയററ്, ശിലപ്പയററ്, കൂട്ടയാൾപ്പയററ് എന്നീ ആയോധനരീതികളെക്കുറിച്ചും കന്യാകുമാരി ജില്ലയിൽ നിലവിലിരുന്നതും ഇപ്പോഴും അപൂർവ്വമായി നിലനിൽക്കുന്നതുമായ ചുവടുമുറ, ററ്റുവീച്ച്, അങ്കച്ചുടിമുറകൾ, ചിറമം എന്നീ അഭ്യാസക്രമങ്ങളെപ്പററിയും കളരിപ്പയററിനെ അധികരിച്ചുള്ള തന്റെ ഗ്രന്ഥത്തിൽ ചിറയ്ക്കൽ ടി. ശ്രീധരൻനായർ വിവരിക്കുന്നുണ്ട്. ദക്ഷിണതിരുവിതാംകൂറിൽ അപൂർവ്വം ചിലർക്കു മാത്രം (പ്രത്യേകിച്ചും ചാന്നാന്മാർ എന്ന ജാതിക്കാർക്ക്) അറിയാവുന്ന വെട്ടുചുവടുക്രമങ്ങളും അതിശീഘ്രം നാമാവശേഷമായിക്കൊണ്ടിരിക്കുന്ന കലാവിദ്യയാണ്.

## കളരിപ്പയററിന്റെ പ്രാധാന്യം

നമ്മുടെ യുവജനങ്ങൾക്കിടയിൽ കരാട്ടെഭ്രമം കൂടി വരികയാണിപ്പോൾ. വിദ്യാഭ്യാസകാലത്ത് ഓരോ യുവാവും യുവതിയും ഏതെങ്കിലും ഒരു പയററുമുറ ആത്മരക്ഷയ്ക്കായെങ്കിലും പഠിക്കേണ്ടതുണ്ട്. അക്രമം വ്യാപകമായിക്കൊണ്ടിരിക്കുന്ന ഒരു സമൂഹത്തിൽ തല്ലുകൊള്ളാതിരിക്കാൻ തടപഠിച്ചേ തീരൂ എന്ന് എൻ. വി. കൃഷ്ണവാരിയർ തന്റെ പത്രാധിപക്കുറിപ്പിലൊരിടത്ത് സൂചിപ്പിക്കുകയുണ്ടായി. ഇനിയും നശിച്ചു കഴിഞ്ഞിട്ടില്ലാത്തതും കരാട്ടെ അടക്കം ഏഷ്യൻ പയററുമുറകളുടെയെല്ലാം മാതൃസ്ഥാനം വഹിക്കുന്നതുമായ കളരിപ്പയററിലേക്ക് നമ്മുടെ ശ്രദ്ധ തിരിയേണ്ടതാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. പരിശീലനം സിദ്ധിച്ച ആശാന്മാരുടെ കഴിവ് ഇക്കാര്യത്തിൽ പ്രയോജനപ്പെടുത്താവുന്നതാണ്. ഭരണപരമായ മാററങ്ങളും ശാസ്ത്രത്തിന്റെ വളർച്ചയും ഒരു യുദ്ധമുറ എന്നതിൽനിന്നും കളരിപ്പയററിനെ മാററിനിറുത്തിയെങ്കിലും വ്യക്തിയുടെ ആത്മരക്ഷയ്ക്കും ശരീരകാന്തിക്കും ഒരേപോലെ ഉപകരിക്കുന്ന ഒരു കായികാഭ്യാസമുറയ്ക്കുള്ള സ്ഥാനം അതിനിപ്പോഴും നഷ്ടപ്പെട്ടിട്ടില്ല.



കുന്തപ്പയററിലെ ഓതിരം ചാടിനീട്ടി

വ്യായാമത്തിന് ആരോഗ്യസംരക്ഷണത്തിലുള്ള പങ്ക് നിഷേധിക്കാനാവാത്തതാണല്ലോ. അഭ്യാസം ഒന്നും പഠിക്കാത്ത ഒരാൾക്കുപോലും കളരിപ്പയററിലെ വ്യായാമമുറകൾ മാത്രം മുടങ്ങാതെ ചെയ്തുകൊണ്ടിരുന്നാൽ നല്ല ആരോഗ്യം നിലനിറുത്താൻ കഴിയും. പരസ്യങ്ങളിലും കാര്യക്ഷമമല്ലാത്ത ഉപകരണങ്ങളിലും കുടുങ്ങി ധനവും സമയവും നഷ്ടപ്പെടുത്തുന്നവർ ഇതിന്റെ പ്രാധാന്യം മനസ്സിലാക്കുകയേ വേണ്ടൂ. കായിക പരിശീലനമെന്നതുപോലെ ഒരു സുഖചികിത്സയുമാണിത്.

കളരിപ്പയററിനെ കലഹത്തിന് ഉപയോഗപ്പെടുത്തിയിരുന്നതുപോലെതന്നെ, സമാധാനകാലത്ത് കലാപരമായ കാര്യങ്ങൾക്കുവേണ്ടിയും പ്രയോജനപ്പെടുത്തിയിരുന്നതായി 'കേരളത്തിലെ നാടോടി നാടകങ്ങളിൽ' ഡോക്ടർ എസ്. കെ. നായർ സൂചിപ്പിക്കുന്നുണ്ട്. ദപ്പുമുട്ട്, പരിചമുട്ട് തുടങ്ങിയ കലാപരിപാടികളുടെ ഉറവിടം കളരിയാണ്. ഒരു കാലഘട്ടത്തിന്റെ എല്ലാ നല്ലതുകളുടെയും ഇരിപ്പിടമായി കളരിസംസ്കാരം അറിയപ്പെടുന്നു. ഏററവും നൂതനമായ നാടകസങ്കേതങ്ങളിൽപ്പോലും കളരിമുററത്തുനിന്നു കണ്ടെടുത്ത ചുവടുകൾ കാണാമല്ലോ. നാടകക്കളരി എന്ന പേരുതന്നെ ശ്രദ്ധേയമാണ്. കോൽക്കളിയുടെ പിതൃത്വവും കളരികൾ അവകാശപ്പെടുന്നു. ആരാധനാപരവും അനുഷ്ഠാനപരവുമായ എല്ലാ ഗ്രാമീണകലകളിലും കളരിസംസ്കാരത്തിന്റെ പാരമ്പര്യം നിലീനമായിട്ടുണ്ട്. കേരളത്തിന്റെ മറെറാരു തനതു കലയും ഒരു പരിധിവരെയെങ്കിലും ശാപമോക്ഷം സിദ്ധിച്ചിട്ടുള്ളതുമായ കഥകളി അഭ്യസിക്കുന്ന കൂട്ടത്തിൽ ഉഴിച്ചിൽ തുടങ്ങിയ പല കളരി ഏർപ്പാടുകളും ഉണ്ട്. ശാരീരികമായ സംസ്കാരത്തിനനുഗുണമായ ഒരു വിനോദമെന്നു വിഷ്ണുനമ്പൂതിരി കളരിപ്പയററിനെ വിശേഷിപ്പിക്കാൻ കാരണമിതാവാം.

ലോകത്തെവിടെയുമുള്ള യുദ്ധപരിശീലനത്തോടനുബന്ധിച്ച് ചികിൽസകൾ കൂടി നടക്കുന്നതായി കാണാറുണ്ട്. ഇതു കളരിപ്പയററിനെ സംബന്ധിച്ചും ശരിയാണ്. അഭ്യാസത്തിനിടയ്ക്കുണ്ടാകാവുന്ന ഒടിവ്, ചതവ്, മുറിവ് മുതലായവയ്ക്കുള്ള ചികിൽസാരീതികൾ ഇവിടെത്തന്നെ വികാസംപ്രാപിച്ചിട്ടുണ്ട്. ചവിട്ടിത്തിരുമ്മ്, ഞവരതേപ്പ്, ധാര, സ്വേദക്രിയകൾ, മർമ്മചികിൽസ എന്നിവയൊക്കെ വളരെ ശ്രദ്ധേയങ്ങളാണല്ലോ.

കളരിപ്പയററ് മനോഹരമായ ഒരു ദൃശ്യകലയാണ്. സ്റ്റേജിൽ അവതരിപ്പിക്കപ്പെടുന്ന ഇതിലെ അഭ്യാസമുറകളും പ്രേക്ഷകരെ വിസ്മയഭരിതരാക്കാൻ പോന്നതാണ്. ഇതു കാണാൻ ഒരാൾക്കു കണ്ണുകൾ മാത്രമേ വേണ്ടൂ. ഡെൽഹിയിൽ വച്ചു നടത്തിയ കളരിപ്പയററു പ്രകടനം കണ്ടുകൊണ്ടിരുന്ന നെഹ്റു ആവേശഭരിതനായി അഭ്യാസികളിൽ നിന്ന് വാളുവാങ്ങി വീശിയ കഥ പ്രസിദ്ധമാണല്ലോ.

കളരിപ്പയററ് പരമപ്രധാനമായി സ്വരക്ഷയ്ക്കുള്ള നിരവധി ഉപാധികൾ അടങ്ങിയ ഒരുത്തമ പരിശീലനമാണെന്ന് ആവർത്തിച്ചു പറയാതെ വയ്യ. ആയുധങ്ങൾകൊണ്ടോ അല്ലാതെയോ എതിർക്കുന്ന ശത്രുവിനെ നേരിടാൻ ഇതു കരുത്തും ആത്മവിശ്വാസവും നൽകുന്നു. ഒരു ചുവടു മാറിയാൽ ഒരു കുടുംബം രക്ഷപ്പെട്ടു എന്നു പറയാറുണ്ട്. മനുഷ്യരിൽനിന്നോ മൃഗങ്ങളിൽനിന്നോ പെട്ടെന്നുണ്ടാകുന്ന ആക്രമണങ്ങളിൽനിന്നും ഇതര ആപദ്ഘട്ടങ്ങളിലും ഒരഭ്യാസിക്ക് ശീലംമൂലം ഒഴിഞ്ഞുമാറുന്നതിനു കഴിയും. പയററുകൊണ്ടു കൈവരുന്ന മെയ്‌വഴക്കവും മനോധൈര്യവും കാര്യപ്രാപ്തിയും ചുറുചുറുക്കും സൗന്ദര്യവും ആരോഗ്യവുമെല്ലാം ജീവിതത്തെ ചൈതന്യപൂർണ്ണമാക്കാൻ സഹായിക്കുകയുംചെയ്യും.

ലോകമെങ്ങും പ്രചാരം നേടിവരുന്ന കരാട്ടെയും കളരിപ്പയററുപോലെ സ്വയം പ്രതിരോധത്തിനുള്ള ഒരഭ്യാസമുറയാണ്. ഇവയുടെ പരിശീലനത്തിൽ പല സാമ്യങ്ങളും വ്യത്യാസങ്ങളും കണ്ടെത്തിയിട്ടുണ്ട്.

കരാട്ടെയിൽ ചലനങ്ങൾ ദ്രുതഗതിയിലും ചാട്ടത്തോടും ആരംഭിക്കുന്നു. അതേസമയം കളരിപ്പയററിൽ ആദ്യംമുതൽക്കുതന്നെ തരംഗങ്ങൾ മാതിരിയാണ്. രണ്ടിലും അനന്തരമുള്ള നീക്കങ്ങൾ നൃത്തത്തെപ്പോലെ അഴകേറിയതായി മാറുന്നു. കരാട്ടെയിലെ ആക്രമണത്തിലും പ്രതിരോധത്തിലും ഉപയോഗിക്കുന്ന അടിസ്ഥാനമുറകൾ കളരിപ്പയററിലേതിനോടു സാമ്യമുള്ളതാണ്. കരാട്ടെയിലെ ippon-kumite രീതിയോടു സാദൃശ്യം വഹിക്കുന്നതാണ് കളരിപ്പയററിലെ ഒററച്ചുവടെന്ന് മോസസ് തിലക് ആധികാരികമായിപ്പറയുന്നു:

"ജൂഡോരീതിയനുസരിച്ച് പ്രതിയോഗിയെ നിലത്തേക്കു വലിച്ചെറിഞ്ഞാണു തകർക്കുക; കരാട്ടെയിലാണെങ്കിൽ തീപാറുന്ന ഇടികൊണ്ടും. നിങ്ങൾക്കിതു രണ്ടുമുണ്ട്; ആയുധപ്രയോഗങ്ങളും. ഇനി ആയുധങ്ങളില്ലാതെ വന്നാൽ അന്തിമമായ വെറും കൈപ്രയോഗവും. എന്തെങ്കിലും പരിക്കുപററിയാൽ തികച്ചും ശാസ്ത്രീയമെന്നു പറയാവുന്ന ചികിത്സാ രീതിയും നിങ്ങൾക്കുണ്ട്."

"നിങ്ങളുടെ കളരിപ്പയററ് നിസ്തുലമാണ്. ഏഷ്യയുടെ ഇതരഭാഗങ്ങളിലെ ആയോധനകലകളൊന്നുംതന്നെ ഇത്രമാത്രം സമഗ്രമല്ല" എന്ന ബി. ബി. സി. യിലെ അസിസ്റ്റന്റ് പ്രൊഡ്യൂസർ ഹോവാർഡ് റീഡിന്റെ അഭിപ്രായവും വിലമതിക്കത്തക്കതാണ്.

(അവസാനിച്ചു)

**കഥ**

## മലയാററൂർ രാമകൃഷ്ണൻ

# ഒരു ഉദ്യോഗസ്ഥന്റെ പതനം

**ക**ഴിഞ്ഞയാണ്ട് സെപ്ററംബർ മുപ്പതാം തീയതി ഉദ്യോഗസ്ഥൻ പെൻഷൻ പററി. അല്ല. അങ്ങനെയല്ല പറയേണ്ടത്. കഴിഞ്ഞയാണ്ടിനു മുന്നാണ്ട് സെപ്ററംബർ മുപ്പതാം തീയതിയാണ് പെൻഷൻ പററിയത്. പിന്നെ (ട്രിയാൻ വകുപ്പുമന്ത്രിയുടെ പ്രത്യേക ശിങ്കിടിയായിരുന്നതിനാൽ) ഒരാണ്ട് "എക്സ്റ്റെൻഷൻ" കിട്ടി. അതുകൊണ്ട് കഴിഞ്ഞാണ്ട് സെപ്ററംബർ മുപ്പതിന് നടന്നത് പെൻഷൻ പററലായിരുന്നില്ല: ഒരു രണ്ടാം വിരാമം മാത്രമായിരുന്നു.

താഴെപ്പടവുകളിലാണു തുടങ്ങിയത്. നല്ല ജാതകം. അതിലും മെച്ചപ്പെട്ട ജാതകമുള്ള പെണ്ണിനെ വേട്ടു. ആ ജാതകപ്പൊരുത്തം ഐശ്വര്യം കൈവരുത്തിയെന്നു പറയുന്നത് ഭാഗികമായ സത്യം മാത്രമാണ്. ഒരു മിഡിൽ ലെവൽവരെ അത് ഉദ്യോഗസ്ഥനെ ഉയർത്തി. പിന്നങ്ങോട്ടുള്ള കയററം ഉദ്യോഗസ്ഥന്റെ ബുദ്ധിയുടെ മൂർച്ചയൊന്നുകൊണ്ടു മാത്രമായിരുന്നു. മേലുദ്യോഗസ്ഥന്മാരെ വണങ്ങിജീവിക്കുക, കീഴുദ്യോഗസ്ഥന്മാരെ ചവിട്ടിയരച്ച് അച്ചടക്ക വിദഗ്ധനെന്ന കീർത്തിനേടുക, എന്നിവ ബുദ്ധിക്കത്തിയുടെ വായ്ത്തലയുടെ അംശം മാത്രമായിരുന്നുവെന്നു പറയണം. ആരോഹണം തുടർന്നപ്പോൾ, വകുപ്പുമേധാവിയായപ്പോൾ, നേരിട്ടിടപെടേണ്ടത് മന്ത്രിമാരോടാണെന്നുവന്നു. മന്ത്രിമാർ വരും; പോകും. പേരിനുപിന്നിൽ മൂന്നക്ഷരമുള്ള വകുപ്പു നിയന്ത്രകരായ ഗവണ്മെൻറ് സെക്രട്ടറിമാരും പരരാശിക്കാരാണ്. നാടു നന്നാക്കേണ്ട ഭാരം തന്റേതല്ലെന്ന് പണ്ടേ മനസ്സിലാക്കിയ ഉദ്യോഗസ്ഥൻ മന്ത്രിയും സെക്രട്ടറിയും തമ്മിലുണ്ടാകുന്ന സൗന്ദര്യപ്പിണക്കങ്ങളിൽ മന്ത്രിപക്ഷം ചേരാനും, മന്ത്രിയുടെ ഇംഗിതമറിഞ്ഞ് പ്രൊപ്പോസലുകളയയ്ക്കാനും ശീലിച്ചു. ഇമ്മട്ടിൽ നാൾ ചെന്നപ്പോൾ രാഷ്ട്രീയ വൃത്തങ്ങളിൽ ഉദ്യോഗസ്ഥന് 'എഫിഷ്യൻറ് ഓഫീസറെ'ന്നും 'ലോയൽ ഓഫീസർ'എന്നും പേർ പതിഞ്ഞു. മന്ത്രിസഭകൾ മാറിമറിഞ്ഞു വന്നാലും, കക്ഷികളുടെ സഹശയന രീതികൾക്ക് വ്യത്യാസം വന്നാലും, ചുരുക്കത്തിൽ 'സെററപ്പ്' ഏതായാലും ഉദ്യോഗസ്ഥന് കീർത്തിധാവള്യവും സമ്പൽസമൃദ്ധിയുമേറിവന്നു. അദ്ദേഹത്തിന് ഫോറിൻ ടൂറുകളും 'സ്പെഷ്യൽപേ'യും അവസാനം ഒരാണ്ടത്തെ എക്സ്റ്റെൻഷനും തരമാക്കാൻ കഴിഞ്ഞു.





നീണ്ടകാലത്തെ സ്തുത്യർഹമായ ഔദ്യോഗിക സേവനത്തിനിടയ്ക്ക് (വിജിലൻസ്കേസും പെൻഷൻകട്ടും കൂടാതെ പുറത്തു ചാടാൻ കഴിയുന്നവരെല്ലാം സ്തുത്യർഹമായിട്ടേ സേവിച്ചിട്ടുള്ളുവെന്ന് ധരിക്കുക.) മക്കളുടെ വിവാഹം, ഉദ്യോഗലബ്ധി തുടങ്ങിയ കാര്യങ്ങൾ അസൂയാർഹമായവിധം സാധിച്ചെടുക്കാൻ ഉദ്യോഗസ്ഥനു കഴിഞ്ഞു.

എക്സ്റ്റെൻഷൻ തീരുന്നതിനു മുമ്പ്—കൃത്യമായിപ്പറഞ്ഞാൽ കഴിഞ്ഞാണ്ട് ആഗസ്റ്റിൽ—ഉദ്യോഗസ്ഥനും ഭാര്യയും തമ്മിൽ ഒരു ചർച്ച നടന്നു.

ഭർത്താവ്: ഇനിയൊരു എക്സ്റ്റെൻഷൻ കിട്ടുമെന്നു തോന്നുന്നില്ല.

ഭാര്യ: മതി, സർക്കാരിനെ സേവിച്ചത്...വർഷങ്ങളായില്ലേ ഈ പണി തുടങ്ങിയിട്ട്!

ഭർത്താവ്: സെപ്ററംബർ കഴിഞ്ഞാൽ സ്റ്റാഫ് കാർ ഉണ്ടാവുകയില്ല.

ഭാര്യ: സ്റ്റാഫ് കാറുമായിട്ടാണോ നമ്മൾ ജനിച്ചത്? നമുക്കു നമ്മുടെ സ്വന്തം കാറില്ലേ?

ഭർത്താവ്: ഇന്നത്തെ പെട്രോൾ വില നോക്കിയാൽ.

ഭാര്യ: സഞ്ചാരം കുറയ്ക്കണം...പ്രായമായില്ലേ?

ഭർത്താവ്: ഭാവിയിൽ നിനക്ക് സർക്കാർ ചെലവിൽ എസ്. ററി. ഡി. വിളിച്ച് കുട്ടികളുടെയും പേരക്കുട്ടികളുടെയും ആരോഗ്യത്തെക്കുറിച്ചന്വേഷിക്കാൻ സാധിക്കയില്ല. ലോക്കൽകാളിനു പോലും പൈസയാകും ... സ്വന്തം പൈസ.

ഭാര്യ: അങ്ങനെ ഞാൻ ഫോൺ മിസ്യൂസ് ചെയ്തിട്ടില്ല...ഒരു കണക്കിന് ഈ കുഴലും വിളിയുമില്ലാതിരിക്കുന്നതാണ് നല്ലത്.

ഭർത്താവ്: പിന്നൊന്നുള്ളത് നമ്മുടെ പ്രതാപത്തിന്റെ നഷ്ടമാണ്. സർക്കാർ കസേര വിട്ടിറങ്ങിയാൽ ഒരു പട്ടിയും നമ്മളെ തിരിഞ്ഞുനോക്കുകയില്ല.

ഭാര്യ: വേണ്ട. ഈ പട്ടികളല്ലല്ലോ നിങ്ങളുടെ വിലകൂട്ടുന്നതും കുറയ്ക്കുന്നതും! നമുക്കു നമ്മുടേതായ സ്ററാററസ് എന്നുമുണ്ട്.

ഭർത്താവ്: അപ്പോൾ നിനക്കൊരു ദുഃഖവുമില്ല?

ഭാര്യ: ദുഃഖമില്ലെന്നു മാത്രമല്ല, സന്തോഷമേയുള്ളു.

ഇനി എനിക്കെപ്പോഴും നിങ്ങളെ കിട്ടുമല്ലോ.

ഭർത്താവ്: സന്തോഷം.

സെപ്ററംബർ മുപ്പതിനുശേഷം ഉദ്യോഗസ്ഥനും (റിട്ട:) ഭാര്യയും ഉള്ള സമയമെല്ലാം ഗീതാപ്രഭാഷണങ്ങൾ കേൾക്കാനും ഓർക്കിഡുകൾ വളർത്താനും ചെലവാക്കി.

അവർ പരസ്പരം പറഞ്ഞു: ഉദ്യോഗാനന്തരജീവിതം ആവശ്യപ്പെടുന്ന അഡ്ജസ്റ്റ്മെൻറ് — നാം അനായാസമായി സാധിച്ചെടുത്തിരിക്കുന്നു.

സംഗതികൾ ഇങ്ങനെയൊക്കെയാവുമ്പോൾ ഈ ഭാര്യയും ഈ ഭർത്താവും തമ്മിലിടയേണ്ട വല്ല കാര്യവുമുണ്ടോ?

പക്ഷേ, ഇടഞ്ഞുവെന്നാണ് വിമൻസ് ക്ലബ്ബിലെ വർത്തമാനം.

ഈയാണ്ട് ജനുവരിയിൽ.

ജനുവരി പതിനഞ്ചാംതീയതിവരെ ഭാര്യ കാത്തുവത്രേ.

പിന്നെ കയർത്തു. "എന്തിനാണിത്രേംകാലം ഉദ്യോഗം ഭരിച്ചത്? നമുക്കു വല്ല നിലയും വിലയുമുണ്ടോ?"

ഭർത്താവ് പകച്ചുനിന്നു; ചോദിച്ചു: "കാര്യമെന്താ?"

ഭാര്യയുടെ മറുപടി ഇതായിരുന്നു: "ഏതെങ്കിലുമൊരു പട്ടി ഈയാണ്ടത്തെ ഡയറി നിങ്ങൾക്കയച്ചോ? ഒരൊററ ഡയറിയെങ്കിലും!"

# നിസ്സാരകാര്യം

## ഇ. വാസു

**ബ**സാർ തീവെന്തു നശിക്കുന്നത് ഞങ്ങൾ അയൽവീട്ടിലെ ആർ. സി. യുടെ ടെറസിനു മുകളിൽ നിന്നാണ് കണ്ടത്. ചുവന്ന വെളിച്ചം പരക്കുന്നതു കണ്ട് ഞങ്ങളുടെ കുട്ടികൾ ആഹ്ളാദിച്ചു ചാടി; ഹൊ, എന്തു പുക!

കത്തിയെരിഞ്ഞ ബസാർ കാണാനിറങ്ങിയപ്പോൾ എനിക്കു നിരാശ തോന്നി.

ഉടുപ്പി ശാപ്പാടു ഹോട്ടലിലും റാവുസ് സ്വീററ്സിലും പുകപററിയിട്ടേയുള്ളു; മററു കേടൊന്നുമില്ല. വിൽഫ്രഡിന്റെ മോഡേൺ ഫർണിച്ചർ സ്റ്റോറിൽ ഷട്ടർ ഉറച്ചുതന്നെ നിൽക്കുന്നു. ജാഫറുടെ അരിക്കടയും സിമൻറ്–പെയിൻറ് കടകളും നിർബ്ബാധം തുറന്നു പ്രവർത്തിക്കുന്നു.

റൊട്ടി ചോദിച്ചപ്പോൾ എന്നെ പുച്ഛത്തോടെ നോക്കിയ രാജാകേക്ക് ബേക്കറിക്കാരനും കേടൊന്നുമില്ല.

ഓ, ഇത്രയല്ലേയുള്ളു!

ആർ. സി. യുടെ ടെറസിൽനിന്നു നോക്കിയപ്പോൾ, ലോകം മുഴുവൻ കത്തിയെരിഞ്ഞു എന്നല്ലേ വിചാരിച്ചത്?

മ്ളാനത നിറഞ്ഞ മുഖവുമായി മടങ്ങിയെത്തിയപ്പോൾ വീട്ടിൽ പറഞ്ഞു: വിചാരിച്ചതുപോലൊന്നുമില്ല. ഒരു മൂലയ്ക്ക് ഇത്തിരി കത്തിനശിച്ചു; അത്രമാത്രം.

കുട്ടിക്കാലത്ത് അമ്മാമൻ കൈവശം വച്ച പുറമ്പോക്കിൽ ഒരോലവീട് കത്തിച്ചാമ്പലാകുന്നത് ഞാൻ കണ്ടിരുന്നു. നല്ല ബിസിനസ് നടത്തിവന്ന ഒരു വേശ്യാസ്ത്രീ താമസിക്കുന്ന ആ വീട് കത്തിയെരിയുന്നതു കാണാൻ ആളുകൾ ഇരുട്ടുംവരെ വന്നുകൊണ്ടിരുന്നു.

"ഓ, ഇത്രയല്ലേയുള്ളൂ?" പിരിയുമ്പോൾ അവർ അഭിപ്രായപ്പെട്ടു.

പിന്നീട് എന്റെ സ്വന്തം വീട് കത്തിയെരിയുന്നതും ഞാൻ കണ്ടുനിന്നു. അത് തീപിടിത്തത്തിന്റെ ഫലമായിരുന്നില്ല.

അതിൽപ്പിന്നെ ഞാൻ ജനിച്ചുവളർന്നവീട്ടിലേക്കു കാലെടുത്തുകുത്തിയിട്ടില്ല.

കുറെ കഴിഞ്ഞു് ഒരു പെൺകുട്ടിയുമായി ഞാൻ സ്നേഹത്തിലായി. ഞങ്ങൾ മണിക്കൂറുകളോളം മുഖത്തോടു മുഖം നോക്കിയിരുന്ന് സംസാരിക്കുകയും പിരിയുമ്പോൾ നെടുവീർപ്പിടുകയും ചെയ്തുവന്നു.

ഒരു ദിവസം അവളെ കാണാതായി. അവൾ മരിച്ചുപോയി എന്നാണ് ഞാൻ കരുതിയത്.

പിന്നീട് അവളുടെ വിവാഹക്ഷണപ്പത്രം കൈപ്പററിയപ്പോൾ ഞാൻ പറഞ്ഞു:

ഓ, ഇത്രയല്ലേയുള്ളൂ?

ആർ. സി. യുടെ അനന്തിരവന്റെ കടയും തീവയ്പിൽ എരിഞ്ഞുതീർന്നിരുന്നു. ഇന്നലെ അക്കാര്യം ഞാൻ തിരക്കി.

"അഞ്ചുലക്ഷത്തിന്റെ നഷ്ടമുണ്ടായി."

ചുണ്ണാമ്പു പുരട്ടിയ നാവ് കലശലായിളക്കി നല്ല ഈണത്തിലാണ് ആർ.സി. യുടെ അനന്തിരവൻ സംസാരിച്ചത്.

"പക്ഷേ, ഒമ്പതു ലക്ഷത്തിന് ഇൻഷുർ ചെയ്തിരുന്നു."

അഞ്ചുവർഷത്തിനു മുമ്പ് ഒരു വെറും ചെറുകിട മെഴുകുതിരി വ്യവസായവുമായി തുടങ്ങിയ അനന്തിരവൻ—

അതെ, അതെ, ഇതെല്ലാം ഇത്രയൊക്കെയല്ലേ ഉള്ളൂ?

# ചേറപ്പായി കഥകൾ

## III

**അയ്പ് പാറമേൽ**

## ആദ്യത്തെ കേസ്

വക്കീൽ ചേറപ്പായി, തനിക്ക് സ്വന്തമായി ഒരു ഓഫീസ് മുറി അന്വേഷിച്ചു കണ്ടെത്തി.

കോടതിയിൽനിന്നും വളരെ അകലെയല്ലാതെ, ഒരു പഴയ കെട്ടിടത്തിൽ, മാറാലയും പൊടിയും നിറഞ്ഞ ഒരു മുറി.

വീട്ടിൽനിന്നും കൊണ്ടുവന്ന ഒരു പഴയ മേശ, ഒരു കസേര, മാവിന്റെ പലക കൊണ്ടുണ്ടാക്കിയ പുത്തൻ ബെഞ്ച് രണ്ടെണ്ണം. അതെല്ലാം മുറിയിൽ കൊണ്ടുവന്നിട്ടപ്പോൾ, ചേറപ്പായി ആലോചിച്ചു, രണ്ടു ബെഞ്ച് വേണ്ടിയിരുന്നോ? അതിനു മാത്രം കക്ഷികൾ എന്നു വരാനാണ്? ഉടനേ ഓർത്തു. ഗുമസ്തൻ കൃഷ്ണൻകുട്ടിനായരെ കൂടിയിരുത്തണ്ടേ? ഗുമസ്തൻ, വക്കീലിനെപ്പോലെ, കസേരയിൽ ഒന്നും ഇരിക്കേണ്ട. ബെഞ്ചിന്റെ അററത്ത് ഇരുന്നാൽ മതി.

ഗുമസ്തന് എഴുതാൻ, കഷ്ടിച്ച് നാലു കാലുള്ള ഒരു മേശ, കൊച്ചുറോതയുടെ വീട്ടിൽനിന്നും കിട്ടി.

വർഷങ്ങൾക്കു ശേഷം ചേറപ്പായി ഓർക്കാറുണ്ട്.

സംഭവബഹുലവും, ശബ്ദഭരിതവുമായി, പ്രസിദ്ധി ആർജ്ജിച്ച തന്റെ അഭിഭാഷകവൃത്തിയിലേക്കായി, ഭാര്യവീട്ടിൽനിന്നും കിട്ടിയ ഏക സാധനം. ഇന്ന് ആ മേശ എവിടെയാണ്?

കടംകൊടുത്തു മുടിയാറായ ഒരു ചായപ്പീടികയിൽ, പലഹാരങ്ങൾ വച്ചിരുന്ന പുരാതനമായ ഒരു അലമാരി, വളരെ കുറഞ്ഞ കാശിന്, തരപ്പെട്ടു. ചില്ലിട്ട വാതിലുകൾ. പഴയ കുറെ വാരികകൾ, നിയമ പുസ്തകങ്ങൾപോലെ ബൈൻഡ് ചെയ്യിച്ച്, അലമാരയിൽ അടുക്കി. അലമാര ഭദ്രമായി പൂട്ടി. അബദ്ധത്തിൽ ആരും അതു തുറക്കാതിരിക്കാൻ, ഒരു ചെറിയ മുൻകരുതൽ എന്ന നിലയ്ക്കു്, താക്കോൽ രഹസ്യമായി കിണററിലിട്ടു.

ഓഫീസ് സജ്ജീകരണങ്ങൾ എല്ലാം പൂർത്തിയായി.

ഇനി ഒന്നുമാത്രം ബാക്കി.

അതു മാത്രമില്ല.

കക്ഷികൾ.

എന്നും വിജനമായ ആപ്പീസ്.

ചേറപ്പായി തെറുപ്പ് ബീഡികൾ വലിച്ചും, ഗുമസ്തൻ ഇടതടവില്ലാതെ മുറുക്കിയും തപസ്സിരുന്നു. ഒരു കക്ഷിയുടെ കാൽപ്പെരുമാററം കാതോർത്ത്

വെങ്കിടിസ്വാമിയോട് സങ്കടം പറഞ്ഞു.

എഡാ ചേറപ്പാ, അതിന് കുറച്ച് സമയം പിടിക്കും. നിയമപുസ്തകങ്ങൾ വായിക്ക്.

ചേറപ്പായി മുരണ്ടു:

അതിന്റെ കൊറവാ ഇപ്പോ.

മറെറാന്നും ചെയ്യാനില്ലാതെ ചേറപ്പായി നിയമപുസ്തകങ്ങൾ വായിച്ചു. തരക്കേടില്ല എന്നും തോന്നി.

* * *

ഒരു ദിവസം കാലത്ത് ചേറപ്പായി വന്നപ്പോൾ, കൃഷ്ണൻകുട്ടിനായരെ മാത്രമല്ല ഓഫീസിൽ കണ്ടത്. ചേറപ്പായി കോരിത്തരിച്ചു. അതു പുറത്തു കാണിക്കാതെ, ഗൗരവത്തിൽ കസേരയിൽ വന്നിരുന്നു.

കറുത്ത് കൃശഗാത്രനായ ഒരു ചെറുപ്പക്കാരൻ മണ്ടയും ചൊറിഞ്ഞ് മുന്നിൽ നിന്നു.

ഗുമസ്തൻ മേശപ്പുറത്ത് ഒരു കത്തു വച്ചു.



"ഈ കത്തുകൊണ്ടുവരുന്ന വേലായുധന്റെ കേസ് നടത്തണം." വെങ്കിടിസ്വാമിയുടെ കുറിപ്പ്.

ചേറപ്പായി വേലായുധനോട്:

വേലായുധാ, കോടതിയിൽനിന്നും കിട്ടിയ കടലാസ് എടുക്കു.

ഉടനെ കൃഷ്ണൻകുട്ടി നായർ, വക്കാലത്തും, സമൻസും മേശപ്പുറത്തുവച്ചു. വേലായുധനോട് കണ്ണുകൊണ്ട് കാണിച്ചു.

മുഷിഞ്ഞുവിയർത്ത കുറച്ചു നോട്ടുകൾ ചുരുട്ടിക്കൂട്ടി, വേലായുധൻ മേശപ്പുറത്തു വച്ചു.

ആദ്യമായി കിട്ടുന്ന ഫീസ്. എടുക്കാത്ത നോട്ട് ഉണ്ടാവോ? എന്ന് ഓർത്ത് ചേറപ്പായി നോട്ടുകൾ പോക്കററിൽ തിരുകി.

പഴയതാപ്പാന ആയിരുന്ന കൃഷ്ണൻകുട്ടി നായർ വേലായുധനോട്, കോടതിയിലേക്ക് നടന്നുകൊള്ളാൻ പറഞ്ഞു.

വേലായുധൻ പോയപ്പോൾ, ഗുമസ്തൻ വാചാലനായി:

ആ തുരുത്തുമ്മെ താമസിക്കുന്ന കല്യാണി. പൊട്ടസ്വഭാവാ. അവള്ക്കൊടുത്ത ഹരജ്യാ. വേലായുധൻ അവളെ പള്ളേലുണ്ടാക്കി. കുട്ടീണ്ടായിത്രേ! ആ കുട്ടിക്ക് ചെലവിനു കിട്ടാനാ ഹരജി.

ആരാ കല്യാണീടെ വക്കീല്?

നമ്മടെ ജോർജ്ജുകുട്ടി. അതൊന്നും സാരല്യാന്നെ. ഇന്ന് വക്കാലത്ത് കൊടുത്ത്, ഹരജി പകർപ്പു വാങ്ങണം. അതിമ്മേല് വേലായുധന്റെ ആക്ഷേപം കൊടുക്കാൻ വേറെ ഒരു ദിവസത്തേക്കു വയ്ക്കും.

അപ്പൊ കൃഷ്ണുട്ട്യായരെ, ആക്ഷേപം തയ്യാറാക്കേണ്ടെ?

അതൊക്കെ ഞാൻ തയ്യാറാക്കാം. ഇതു പോലെ എത്ര ഹർജി കണ്ടിട്ടുള്ളതാ, ഈ കൃഷ്ണൻകുട്ട്യായര്?

എന്നാലും, ആക്ഷേപം തയ്യാറാക്കി വെങ്കിടിസ്വാമിയെ കാണിക്കണം.

വിരോധല്ല.

* * *

ഹർജി പകർപ്പ് വായിച്ചുനോക്കി വെങ്കിടിസ്വാമി പറഞ്ഞു:

എഡാ ചേറപ്പാ, ഇതു വളരെ എളുപ്പം. കുട്ടിയുടെ പിതാവ് വേലായുധനാണ് എന്ന് തെളിയിക്കേണ്ട ഭാരം ജോർജ്ജുകുട്ടിക്കല്ലേ? ബർഡൻ ഒഫ് പ്രൂഫ്. എവിഡൻസ് ആക്ട് 112-ാം വകുപ്പ്. എല്ലാം നിഷേധിച്ച് ഒരു ആക്ഷേപം കൊടുക്ക്. എന്നെ ഒന്നു കാണിക്കണം.

അന്നു രാത്രി ചേറപ്പായി മാതാവിന്റെ മുന്നിൽ ചെന്നു.

മാതാവേ, ആദ്യായിട്ട് കിട്ടിയതാ. അഞ്ചുറുപ്പ്യാ. ഇതീന്ന് നനിക്ക് എന്താ വേണ്ടെ?

മാതാവ് പറഞ്ഞു:

സെഖര്യാവേ, സെഖര്യാവേ, അതു് കൊച്ചു റോതയ്ക്കു് കൊടുക്കു.

ഞാൻ സമ്പാദിച്ചതാ. എന്തിനാ അവൾക്ക് കൊടുക്കണേ? കൊടുക്കാം. ഒക്കെ നന്റെ ഇഷ്ടല്ലെ?

* * *

സ്വാമിയുടെ ഉപദേശം.

ചേറപ്പാ, കേസ് നീട്ടി നീട്ടിക്കൊണ്ടു പോകണം. എന്നാലേ നനിക്ക് കാശു കിട്ടുകയുള്ളൂ.

അവസാനം കേസ് തെളിവിന് എടുത്ത ദിവസം.

പ്രതിക്കൂട്ടിൽ, വേലായുധൻ നിരപരാധിയെപ്പോലെ നിന്നു.

ഹർജിക്കാരി കല്യാണി സാക്ഷിക്കൂട്ടിൽ കയറി, വേലായുധനെ ഒന്നു കടാക്ഷിച്ചു. പിന്നെ ചേറപ്പായിയെ ഒന്നു നോക്കി.

ജോർജ്ജുകുട്ടി, കല്യാണിയെ വിസ്തരിക്കാൻ തുടങ്ങി:

ചേറപ്പായി, എതിർ വിസ്താരത്തിനുള്ള നോട്ടുകൾ കുറിക്കാൻ കടലാസ്സെടുത്ത്, കല്യാണിയെത്തന്നെ നോക്കിയിരുന്നു.

അസല് പെണ്ണ്. ഇടയ്ക്കു് ചേറപ്പായി കല്യാണിയെ മനസ്സിൽ നഗ്നയാക്കി. ഉം...! വേലായുധൻ നന്നായി സുഖിച്ചിട്ടുണ്ടാവും. കള്ളൻ.

ജോർജ്ജുകുട്ടിയുടെ പ്രഥമ വിസ്താരം:

കല്യാണി എവിടെയാണു താമസം?

മനയ്ക്കലെ പറമ്പിൽ കുടികിടപ്പാ.

വേലായുധനുമായുള്ള അടുപ്പം?

വേലായുധേട്ടൻ അവിടെ തെങ്ങു ചെത്താൻ വരും.

എന്നിട്ട്?

ഇന്റെ അടുത്തുവന്ന് ബീഡിക്കു് തീയ്യ്, കുടിക്കാൻ വെള്ളം എന്നൊക്കെ പറയും.

അപ്പോഴൊക്കെ, വീട്ടിൽ കല്യാണിയുടെ അമ്മയുണ്ടോ?

ഇല്ല. അമ്മ പണിക്കു പോയിട്ടുണ്ടാവും.

എന്നിട്ട് എന്താണ് ഉണ്ടായതു്?

അങ്ങനെ ഇഷ്ടായി. എന്നെ കല്യാണം കഴിക്കാന്ന് പറഞ്ഞു.

പിന്നീട് നിങ്ങൾ തമ്മിൽ എന്താണ് ഉണ്ടായതു്?

ഇനിക്കൊന്നും അറീല്ല.

അങ്ങനെ പറഞ്ഞാൽ പോര. എല്ലാം വിശദമായി പറയണം. നിങ്ങൾ തമ്മിൽ എന്താണു നടന്നതു്?

ഒരീസം വേലായുധേട്ടൻ അടുക്കളേല് വന്നു. തീയ്യ് വേണംന്ന് പറഞ്ഞു...

ഉം-എന്നിട്ട്?

ഞാൻ അടുപ്പീന്ന് തീയ്യ് എടുക്കാൻ പൊയിരുന്നേ. വേലായുധേട്ടൻ ഇന്നെ...

പറയൂ, മടിക്കേണ്ട.

ഇന്നെ—കെട്ടിപ്പിടിച്ചു.

എന്നിട്ട് എന്തുണ്ടായി?

ഇന്നെ കല്യാണംകഴിക്കാന്നു പറഞ്ഞു.



അതൊക്കെ പറഞ്ഞ കാര്യങ്ങളല്ലേ? കെട്ടിപ്പിടിച്ചിട്ട് എന്താ ചെയ്തേ?

ഉം.. ഉം... ഞാൻ പറീല്ല. നിക്ക് നാണാ.

ജോർജ്ജുകുട്ടിവക്കീൽ ശബ്ദം ഉയർത്തി:

കോടതിയുടെ സമയം കളയരുതു്. അവിടെ, അന്നു സംഭവിച്ചതെല്ലാം പറയണം.

ഇന്നെ അടുക്കളേല് കെടത്തി...

എന്നിട്ട്?

വേലായുധേട്ടൻ അടുത്തു കിടന്നു.

അടുത്തു കിടന്നിട്ട് വേലായുധൻ എന്തു ചെയ്തു?

എന്തിനാ അതൊക്കെ ചോയിക്കണേ? ഒക്കേം ചെയ്തു.

അതായതു്, നിങ്ങൾ തമ്മിൽ ലൈംഗികബന്ധം ഉണ്ടായോ?

അതന്ന്യല്ലേ പറഞ്ഞതു്?

ശരി. പിന്നീടും അങ്ങനെ ഉണ്ടായിട്ടുണ്ടോ?

കൊറെ പ്രാവശ്യം.

എന്നിട്ട്?

എന്നിട്ടെന്താ? ഇനിക്ക് പള്ളേലുണ്ടായി. പെററു. ആങ്കുട്ട്യാ.

ആ കുട്ടിയുടെ അച്ഛൻ ആരാണ്?

വേലായുധേട്ടൻ.

മാസംതോറും, കുട്ടിക്കു് എത്ര രൂപ ചെലവിനു കിട്ടണം?

ഇനിക്ക് കാശൊന്നും വേണ്ട. വേലായുധേട്ടൻ ഇന്നെ കല്യാണം കഴിച്ചാ മതി. നിക്ക്ഷ്ടാ.

വേലായുധൻ അതിനൊന്നും തയ്യാറല്ല. കുട്ടിയുടെ അച്ഛൻ അയാളല്ല എന്നും പറയുന്നു.

അതു് നൊണ പറയ്വാ. കുട്ടി വേലായുധേട്ടന്റെന്ന്യാ.

ഇനി പറയൂ, കുട്ടിക്ക് മാസംതോറും എത്ര രൂപ ചെലവിനു കിട്ടണം.

പത്തുറുപ്യ.

എതിർവിസ്താരത്തിന് ചേറപ്പായി എഴുന്നേററു. മുനക്കൂട്ടി കൂർപ്പിച്ച പെൻസിൽ കല്യാണിയുടെ നേരെ നീട്ടി.

കല്യാണിയുടെ അമ്മയുടെ പേര്?

കാർത്തു.

കാർത്തു കല്യാണം കഴിച്ചിട്ടുണ്ടോ?

ഇനിക്കറീല്ല.

അറിയണമെന്നില്ല. കല്യാണി അച്ഛനെ കണ്ടിട്ടുണ്ടോ?

ഇല്ല.

അച്ഛന്റെ പേര് അറിയാമോ?

നിക്കറീല്ല. എന്തിനാ ഇപ്പൊ അതൊക്കെ ചോയിക്കണേ?

എന്നാൽ മറെറാരു കാര്യം ചോദിക്കാം.

സത്യം പറയണം. അതിന്റെ രേഖകൾ എന്റെ കൈയിലുണ്ട്. കല്യാണിയുടെ അമ്മ കാർത്തു ഇപ്പോൾ ജയിലിലാണ്. അല്ലേ?

കല്യാണി പരിഭ്രമിച്ചു പറഞ്ഞു:

അതേ.

കല്യാണി താമസിക്കുന്ന വീട്ടിൽ വച്ച് ചാരായം വാററിയതിനാണു ശിക്ഷ. അല്ലേ?

അതേ.

ഏതായാലും, ആ കേസ്സൊക്കെ കഴിഞ്ഞല്ലോ? ഇനി ഒരു കാര്യം ചോദിക്കാം. കല്യാണിയുടെ അമ്മയുണ്ടാക്കിയ ചാരായം കുടിക്കാൻ, രാത്രി ചിലരൊക്കെ വരാറുണ്ട്. കഴിഞ്ഞുപോയ കാര്യങ്ങളല്ലേ? ഇനി അതു പറയുന്നതുകൊണ്ട് കല്യാണിക്കു് കുഴപ്പം ഒന്നുമില്ല. വരാറില്ലേ?

എന്നും വരാറില്ല. ചെലപ്പൊ മാത്രം.

അതേ, അങ്ങനെ ചിലപ്പോൾ, കല്യാണിയും, അവരുടെ മുമ്പിൽ ചാരായം കൊണ്ടുപോയി കൊടുക്കും?

ഇല്ല. ചാരായം ഞാൻ കൊടുത്തിട്ടില്ല.

പിന്നെ എന്താണ് കല്യാണി കൊടുക്കാറ്?

ചെലപ്പൊ കൂട്ടാൻ കൊണ്ടുകൊടുക്കും.

അവരിൽ ചിലർ രാത്രി അവിടെ തന്നെ കിടക്കും. ഇല്ലേ?

പെരയ്ക്കകത്തൊന്നും കെടക്കില്ല.

പെട്ടെന്ന് ചേറപ്പായി, ഗൗൺ ഒന്നു കുടഞ്ഞ് വലിച്ചിട്ട് ഒരു ചോദ്യം. ഉറക്കെ. ഗൗരവത്തിൽ:

കല്യാണിക്ക്, അവരിൽ ചിലരുമായി ലൈംഗികബന്ധം ഉണ്ടായിരുന്നു

(ശേഷം 46-ാം പേജിൽ)

**നോവലെറ്റ്**

## മൂന്ന്

"വത്രു നമുക്കു ഭക്ഷണം എടുത്തു വച്ചിട്ടുണ്ട്," അച്ഛൻ ശാന്തിയെ തലോടിക്കൊണ്ടു വിളിച്ചു.

അവർ ഡൈനിങ് ടേബിളിൽ അഭിമുഖമായി ഇരുന്നു. പപ്പായ തിന്നുകൊണ്ട് അച്ഛൻ ചോദിച്ചു:

"വൈകുന്നേരം എങ്ങോട്ടാണു പോയതു്?"

"ബീച്ചിൽ."

"നവീൻ എന്തുപറയുന്നു?"

"കല്യാണം ഉടനേ വേണമെന്നു്."

എന്തോ ആലോചിച്ചുകൊണ്ട് അച്ഛൻ പറഞ്ഞു: "നവീനു് നിന്നെ ജീവനാണു്. നിശ്ചയമായും അവനു് ഐ. എ. എസ്. കിട്ടും. കിട്ടിയില്ലെങ്കിൽത്തന്നെ എന്താണു്? അവൻെറ തുണിമില്ലുകൾ പോരേ. വലിയ ധനികൻെറ മകൻ. അയാൾ ഒരുവർഷം കൊടുക്കുന്ന ടാക്സ് മാത്രം എത്രയാണെന്നോ."

അറിയില്ല എന്ന ഭാവത്തിൽ ശാന്തി കണ്ണുമിഴിച്ചു.

"നമ്മുടെ കോർപ്പറേഷൻെറ ഒരുവർഷത്തെ ബഡ്ജററിലും അധികംവരും അതു്."

"എനിക്കതിൽ വലിയ അഭിമാനമില്ല."

"ഉം. അതെന്താ?"

"വിലകൂടിയ വസ്തുക്കൾ കൈവശം വയ്ക്കുന്നവർക്ക് ആത്മാവു് കൈമോശപ്പെട്ടുപോകുന്നു."

"പിന്നെ നിനക്കു് എന്താണാഗ്രഹം?" പൈപ്പിനു് തീവയ്ക്കുമ്പോൾ അച്ഛൻ ചോദിച്ചു.

"ദരിദ്രയായ ഒരു രാജകുമാരിയാകാൻ."

"ദരിദ്രയായ രാജകുമാരി. നല്ല രസമുണ്ടു്," അച്ഛൻ ചിരിച്ചുകൊണ്ടു് പറഞ്ഞുതുടങ്ങി. "ഖദറിൻെറ വസ്ത്രവും ഹവായിചെരുപ്പുമിട്ട ഈ രാജകുമാരി ദർബാറിൽ വരുന്ന തൻെറ പ്രജകൾക്കു് എന്തുകൊടുക്കും. ആത്മാവോ?"

"ആത്മാവുതന്നെ. ഈ ഭൂമുഖത്തുള്ള പ്രജകൾക്കു് മുഴുവൻ പങ്കുവച്ചാലും ആത്മാവു തീരില്ല," ശാന്തി വാദിക്കുകയാണ്.

"അക്ഷയപാത്രത്തെക്കാളും വലുതാണോ നിൻെറ രാജകുമാരിയുടെ ആത്മാവു്."

"ഈ ലോകത്തുള്ള എല്ലാററിലും, ദൈവത്തിലും വലുതു്."

ഒരു ക്ഷമാപണത്തോടെ അച്ഛൻ പറഞ്ഞു: "മോളെ അഹമ്മതി പറയല്ലേ."

"അതുപോട്ടേ. നിനക്കാരെയാണ് ഇഷ്ടം. ധനികനും സുന്ദരനുമായ ഐ. എ. എസ്. കാരനെയോ അതോ കുളിക്കാതെ നടക്കുന്ന താടിക്കാരൻ ചിത്രകാരനെയോ."

"അച്ഛൻെറ ഇഷ്ടമനുസരിച്ച് അച്ഛൻ തീരുമാനിച്ചാൽ മതി."

"അതൊരിക്കലുമില്ല." കൈതുടച്ചുകൊണ്ട് അച്ഛൻ എഴുന്നേററു. "നോക്കു മോളേ എൻെറ ഈ കൈകൾ പരിശുദ്ധമാണ്. നിൻെറ അമ്മയെ ഇവിടെനിന്നു് ഞാൻ ഇറക്കിവിട്ടതാണെന്നാണു് പുറത്തു സംസാരം. അതൊക്കെ സാധാരണക്കാരൻെറ സംസാരം. ആരുടെ ഇഷ്ടാനിഷ്ടങ്ങളിലും ഞാൻ കൈ കടത്താറില്ല. മകളായാലും ഭാര്യയായാലും."

അവരുടെ ഇടയിൽ ഒരു കാർമേഘം പോലെ മൂകത ഇറങ്ങിവന്നു. ഒന്നും പറയാതെ ശാന്തി എഴുന്നേററു. അച്ഛനും.

ആയ ശാന്തിയേയുംകൊണ്ട് മുകളിലേക്കു പോയി. ശാന്തിയെ കുളിപ്പിക്കാനുള്ള ഒരുക്കമാണു്.

ബാത്ത് ടബ്ബിൽ വെള്ളം നിറച്ച് അതിൽ കഴുതപ്പാൽ ഒഴിച്ചു. മുലപ്പാലിൻെറ കുട്ടിയിൽ ബാത്ത് ടബ്ബിൽ വെള്ളവും കഴുതപ്പാലും കലർന്നുനിന്നു. പിന്നീട് ചന്ദനത്തൈലം ഒഴിച്ചു.

ശാന്തി ബാത്ത് ടബ്ബിൽ കിടന്നു. ആയ അവളുടെ ദേഹമാസകലം മിശ്രിതത്തിലൂടെ കൈകടത്തി തേച്ചുകൊണ്ടിരുന്നു. അവസാനം ചെറുനാരങ്ങനീർ ചേർത്ത വെള്ളത്തിൽ കൈകാലുകൾ കഴുകിച്ചു.

# മൃഗീകാരം

മുഖത്തു് മഞ്ഞൾ വെണ്ണപോലെ അരച്ചു തയ്യാറാക്കിയ നേരിയ ലേപനം പുരട്ടി.

ആയയും ശാന്തിയും കട്ടിലിൽ ഇരുന്നു. വെള്ളവസ്ത്രം ധരിച്ച ആയ ആ വീട്ടിൻെറ ജീവനാഡിയാണ്. പൊട്ടിപ്പോയതിനെ അറിയാതെ ആയ ഏച്ചുകൂട്ടുന്നു. അകന്നുപോയവരെ ആയ അടുപ്പിക്കുന്നു. നീല ഞരമ്പുള്ള തൻെറ കൈകൾകൊണ്ട് ആയ ശാന്തിയുടെ നെററിയിലും തലയിലും തടവിക്കൊണ്ടിരുന്നു. പതിവുപോലെ ആയ ആ കഥ പറയാൻ തുടങ്ങി. എത്രയോ വർഷങ്ങളായി എല്ലാ രാത്രികളിലും പറഞ്ഞുകൊടുക്കുന്ന കഥ. ആ കഥ കേട്ടാലേ ശാന്തിക്കുറക്കം വരൂ.

പോസ്റ്റ്മാൻ ഒരു രജിസ്ടേഡ് കത്തുമായി ബംഗ്ലാവിൽ വന്നു. അതു ശാന്തിയുടെ പേർക്കാണ്.

ശാന്തി കത്തു പൊട്ടിച്ചു.

"പ്രിയപ്പെട്ട മോളേ,

നിന്നെ കണ്ടിട്ട് എത്രനാളായി. നിന്നെ പ്രസവിച്ച് പോററിവളർത്തിയ അമ്മയെ നീ എത്ര പെട്ടെന്നു മറന്നു. വൈകുന്നേരം നിൻെറ സ്നേഹിതന്മാരുമൊത്തു് ചെലവഴിക്കുന്ന ഏതെങ്കിലും ഒരു ദിവസം നിനക്കു് ഇങ്ങോട്ടു വന്നുകൂടേ.

നിൻെറ അച്ഛനെ ഇനി ഞാനൊരിക്കലും കാണുകില്ല. ശേഷിച്ച ജീവിതത്തിൽ അദ്ദേഹത്തെ കണ്ടുമുട്ടരുതേ എന്നു ഞാൻ പ്രാർത്ഥിച്ചു നടക്കുകയാണ്. ആപ്പിൾ മാത്രം തിന്നുന്ന പശുവിൻെറ പാലു കുടിച്ച് നാളുകൾ നീക്കുന്ന നിൻെറ അച്ഛൻ ഒരു ശിശുവായി മാറിയിരിക്കയാണ്.

നിൻെറ അച്ഛൻ പൈപ്പ് വലിക്കുന്നതു കണ്ടിട്ട് അദ്ദേഹം ഒരു പുരുഷനാണെന്നു നീ കരുതുന്നുണ്ടോ. മോളെ അതു പൈപ്പിൽ നിറയ്ക്കുന്നതു പുകയിലയല്ല; ചക്കരപ്പുകയിലയാണ്.

അവിടത്തെ നിൻെറ ഏകാന്തതയ്ക്കും ദുഃഖസ്വപ്നങ്ങളുടെ ഒരു സുഖമുണ്ടു്. അവിടെ നിനക്കു് ആയയുണ്ടു്. അവൾ ഒരു മാലാഖയാണു്. ഭർത്താവു് മരിച്ചശേഷം വെള്ളവസ്ത്രം ധരിച്ചു നടക്കുന്ന ആസ്ത്രീക്കു് നിന്നെ ജീവനാണു്. നീയാണു് അവളെ ജീവിപ്പിക്കുന്നതു്. അവൾ നിന്നേയും. ഇവിടെ എൻെറ ഏകാന്തത മരവിച്ചതാണു്. ഒരു പുരുഷൻെറ ശബ്ദമോ ഒരു പൂവൻകോഴിയുടെ കൂവലോ കേൾക്കാൻ കൂടി ഞാനിന്നു് ഇഷ്ടപ്പെടുന്നില്ല.

അവസാനമായി ഒരുവാക്കു് പറയട്ടെ. നിനക്കു് അവിടെ മടുപ്പുതോന്നുമ്പോൾ നീ ഇങ്ങോട്ടുവരൂ. അമ്മ നിനക്കു് അന്യയല്ലല്ലോ.

നിൻെറ ചിത്രകാരനും ഐ. എ. എസ്സ്കാരനും ഇപ്പോഴും മൽസരിച്ചുകൊണ്ടിരിക്കുകയാണെന്നു് ഞാൻ അറിഞ്ഞു. ആ മൽസരത്തിൽ ചിത്രകാരൻ ജയിക്കുകയാണെങ്കിൽ നിനക്കു തീർച്ചയായും ഇങ്ങോട്ടുതന്നെ വരേണ്ടിവരും. ആ സുദിനത്തിനായി ഞാൻ കാത്തിരിക്കുന്നു.

നിനക്കു് സുഖമല്ലേ.

എന്നു്

നിൻെറ സ്വന്തം അമ്മ."

ശാന്തി കട്ടിലിൽ കിടന്നുകൊണ്ടു് എന്തൊക്കെയോ ആലോചിച്ചുകൊണ്ടിരുന്നു. അമ്മ ആ വീട്ടിൽ കഴിഞ്ഞുകൂടിയ പഴയകാലം അവളുടെ മനസ്സിലൂടെ കടന്നുപോയി. അമ്മയെ ഒന്നു കാണാൻ അവൾ ആശിച്ചു. ഒരിക്കൽ അവിടെപ്പോയാൽ പിന്നെ തിരിച്ചുവരാൻ പററില്ല. അച്ഛനെമാത്രം കുററപ്പെടുത്തുവാൻ ശാന്തിക്കു മനസ്സുവരില്ല. അച്ഛനും അമ്മയും രണ്ടു് വ്യത്യസ്തഗോളങ്ങളിൽ താമസിക്കുന്ന ജീവികളെപ്പോലെയാണ് അന്യോന്യം പെരുമാറിയതു്.

ശാന്തി താഴെ ഇറങ്ങിവന്നു.

സർവ്വത്ര പെയിൻറിൻെറ മണം. വീട്ടിൽ പെയിൻറും പോളീഷും ചെയ്തുകൊണ്ടിരിക്കുന്നു. മൂക്കു വിടർത്തിക്കൊണ്ടു് അവൾ സമ്മിശ്രമായ ആ മണം ആവാഹിച്ചെടുത്തു. പെയിൻറിൻെറ മണം ശാന്തിക്കിഷ്ടമാണു്.

അച്ഛൻ ക്രൈം വായിച്ചുകൊണ്ടിരിക്കുകയാണ്. ഓരോ ദിവസവും അദ്ദേഹം പുതിയ പുതിയ കൊലയാളികളെ കണ്ടുപിടിക്കുന്നു.

കാൽപ്പെരുമാററം കേട്ടപ്പോൾ പുസ്തകത്തിൽനിന്നു് കണ്ണെടുത്തുകൊണ്ടു് അച്ഛൻ ചോദിച്ചു:

"എന്താണു നീ [illegible] ന്നതു്?"

"പെയിൻറിൻെറ മണം." [illegible] ചിരിച്ചുകൊണ്ടു് [illegible] അച്ഛൻ ചോദിച്ചു: "ബോഡി [illegible] യേക്കാൾ നല്ലതാണോ ഇതു്?"

"തീർച്ചയായും." ശാന്തി പറഞ്ഞു.

"ആട്ടെ" അച്ഛൻ ചോദിച്ചു: "ആരുടേതാണ് ആ [illegible]?"

"അച്ഛനറിയില്ല."

"അതു പോട്ടെ" [illegible] കള്ളച്ചിരിയോടെ അച്ഛൻ പറഞ്ഞു: "തീർച്ചയായും ആ കത്തു് ചിത്രകാരൻേറതായിരിക്കും. ഐ. എ. എസ്. കാരൻ കത്തയയ്ക്കാൻ [illegible] അത്ര മണ്ടനല്ല."

"അയ്യോ [illegible]" എന്നു പറഞ്ഞു് ശാന്തി [illegible] തേടിക്കൊണ്ടു് കിച്ചൻ ഭാഗത്തേക്കു് നടന്നു.

ആയ മുന്തിരിപ്പഴത്തിൻെറ തൊലി കളയുകയാണ്. [illegible] തൊലി പോയ മുന്തിരിപ്പഴങ്ങൾ ജെല്ലിപോലെ നില്ക്കുന്നു.

"എന്തിനാണു് തൊലി കളയുന്നതു്?" ശാന്തി ചോദിച്ചു.

"ഫലൂഡയിൽ ചേർക്കാനാണ്. നല്ല രസമുണ്ടാകും."

"ആയ കഴിച്ചിട്ടുണ്ടോ ഫലൂഡ."

"ഇല്ല. ഞാനിതുവരെ കഴിക്കാറില്ലെന്നു് മോൾക്കറിയില്ലേ."

പിന്നെ രസമെങ്ങനെ മനസ്സിലായി?

"കഴിക്കുന്നവരുടെ കണ്ണു് കണ്ടിട്ടു്."

"കണ്ണിൽ രസം" [illegible] പറഞ്ഞു് ശാന്തി ചിരിച്ചു.

വലിയ ചെമ്പിൽ [illegible] പൊളിച്ചു [illegible] കോഴികൾ. തീർച്ചയായും ഇന്നെന്തോ [illegible] ധാരാളം കോളുണ്ട്.

"ആരാണു് വരുന്നതു്."

"ആ മലേഷ്യക്കാർ."

"ഓഹോ അവരാണോ." അല്പം നിറുത്തി എന്തോ ആലോചിച്ചശേഷം. "പക്ഷേ, അവർക്കെന്തിനാണ് ഫലൂഡ?"

"അവർക്കല്ല. അവരുടെകൂടെ സ്ത്രീകളും കുട്ടികളുമുണ്ടെന്നു പറഞ്ഞു."

പിന്നെ അവിടെ നില്ക്കാൻ ശാന്തിക്കു മനസ്സുവന്നില്ല.

"ഇന്നു വൈകിട്ട് ഞാൻ നേരത്തെ കിടക്കും. എനിക്ക് ഇതാ ഇപ്പോൾ തന്നെ തലവേദന തുടങ്ങി."

ശാന്തി അടുക്കള മുററത്തിറങ്ങി. പപ്പായയും വാഴയും അവളെ നോക്കി തലയാട്ടി. പശു കരഞ്ഞു.

"എന്തിനാണു് കരയുന്നതു്?" ശാന്തി പശുവിനോടു ചോദിച്ചു. "നിനക്കു് ഇന്നു് നിൻെറ ആപ്പിൾ കിട്ടിയില്ലേ."

തലപൊക്കി പശു പറഞ്ഞു:

"ആപ്പിൾ തിന്നു മടുത്തു. ഇത്തിരി പുല്ലുവേണ്ടിയിരുന്നു."

ശാന്തി ചുണ്ടത്തു് വിരൽവച്ചു പറഞ്ഞു. "ശ്ശ! മിണ്ടരുതു്."

പശുവിൻെറ താടിയിൽ ഇത്തിരിനേരം തടവിക്കൊടുത്തശേഷം ശാന്തി അകത്തേക്കു് കയറിപ്പോയി.

പപ്പായവും വാഴയും ശാന്തി പോകുന്നതു് സങ്കടത്തോടെ നോക്കിനിന്നു. അതിൻെറ കൈകൾ താണു. വെയിലിൻെറ നാളങ്ങൾ അവയുടെ മുഖത്തടിക്കാൻ തുടങ്ങി.

ശാന്തി മുകളിലേക്കുകയറി ഇടനാഴിയിലൂടെ പോകുമ്പോൾ ബാറിൽ ഒച്ചപ്പാടുകൾകേട്ടു. പുതിയ കപ്പികൾ നിരത്തുകയാവും.

അന്നു വൈകുന്നേരം അവർ വന്നു. മലേഷ്യക്കാർ.

ശാന്തി നേരത്തേ വാതിൽ ചാരി. ഡിസ്കുകൾ തിരഞ്ഞപ്പോൾ പ്രിയ





പുനത്തിൽ കുഞ്ഞബ്ദുള്ള

പ്പെട്ട ബില്ലി ജോവിന്റെ 'ഗ്രഡ്നൈററ് സൈഗോൺ' കണ്ടു. ആ വട്ടെടുത്തുടുച്ച് ചിനക്കി ഓൺ ചെയ്തു. ഓർക്കെസ്ട്രയുടെ ലോകത്തിൽ ലയിച്ചുകൊണ്ട് അവരം കിടന്നു. പാട്ടിന്റെ ഈരടികളും ഇൻസ്ട്രുമെൻസിന്റെ സ്വരങ്ങളും മാറി മാറി അവളുടെ തലച്ചോറിലൂടെ ഒഴുകി. മുറിയിലെ ഇളംനീല വെളിച്ചത്തിൽ കണ്ണുനട്ട് പാട്ടുകേട്ടിരിക്കുമ്പോരം റെക്കോർഡ് പ്ലെയറിൽ നിന്ന് അതാ ബില്ലി ജോ ഉയർന്നുവരുന്നു. കൈകാലുകളിളക്കി കണ്ണുകരം ചലിപ്പിച്ചുകൊണ്ട് അപ്പൂപ്പൻതാടിപോലെ അദ്ദേഹം ചാഞ്ചാടുകയാണ്.

"Remember Charlie
Remember Baker
They left their childhood
On every acre."

വാതിൽ മുട്ട് കേട്ടു.

ആയ.

"അച്ഛൻ വിളിക്കുന്നു. അവർക്കു മോളെ കാണണമത്രേ."

"എനിക്ക് തലവേദനയാണെന്നു പറയൂ."

ഇപ്പോരം ബില്ലിജോവിന്റെ പാട്ട് മാത്രമേയുള്ളൂ. അദ്ദേഹം അപ്രത്യക്ഷനായി. മറ്റൊരാളുടെ സാന്നിദ്ധ്യത്തിൽ ജോ ഒരിക്കലും നില്ക്കില്ല.

വാതിൽ ചാരി പതിഞ്ഞ കാൽവെപ്പുകളോടെ ആയ അകത്തുപോയി.

കർട്ടൻ പൊക്കി ശാന്തി പുറത്തേക്കു നോക്കി. കുന്നിൻമുകളിൽ നിലാവു പടന്നുകയറിയിരിക്കുന്നു. താഴ്‌വരയിൽ എവിടെനിന്നോ തീ കത്തുന്നുണ്ട്. വയലിനക്കരെയുള്ള ചിറയിൽ നിലാവും കാടും നിഴലിച്ചിരിക്കുന്നു.

പെട്ടെന്നു താഴെ ഒരു ബഹളം നടക്കുന്നപോലെ തോന്നി. ആരുടെയൊക്കെയോ അട്ടഹാസം. മുകളിലേക്ക് ഓടിയടുക്കുന്ന കാലൊച്ചകരം. വാതിലിൽ മുട്ട്.



"മോളെ ഓടിവരൂ. നവീൻ വന്നിരിക്കുന്നു." അച്ഛന്റെ ശബ്ദമാണ്.

നവീൻ വന്നതിനെന്തിനാണ് ഇത്ര വലിയ ബഹളം. അയാരം വിദേശത്തുനിന്നൊന്നും വന്നതല്ലല്ലോ.

ശാന്തി വാതിൽ തുറന്നു.

"മോളെ, ഐ. എ. എസ്. കിട്ടി," ശാന്തിയെ കണ്ട ഉടനെ അച്ഛൻ പറഞ്ഞു. വാക്കുകരം അച്ഛന്റെ വായിൽനിന്ന് വഴുതി വീഴുകയായിരുന്നു. അച്ഛന്റെ ഒരു കൈയിൽ വിസ്കിയും മറേറ കൈയിൽ പൈപ്പുമാണ്. രണ്ടുകൈയും പൊന്തിച്ച് ഒരു സാമ്രാജ്യം പിടിച്ചടക്കിയ വിജയാഹ്ലാദത്തോടെയാണ് അച്ഛൻ വിളിച്ചുപറയുന്നത്.

"എന്താണ് നീ സന്തോഷിക്കാത്തത്?" അച്ഛൻ ചോദിച്ചു.

"സമയമായില്ല," ശാന്തി പറഞ്ഞു.

"വരൂ താഴേക്കു വരൂ," അച്ഛൻ പൈപ്പ് പിടിച്ച കൈകൊണ്ട് അവളെ തട്ടിക്കൊണ്ടു പറഞ്ഞു. അതിനിടയിൽ വിസ്കി സിപ്പുകയും ചെയ്തു.

ഇടനാഴിയിലൂടെ നടക്കുമ്പോരം ബാറിന്റെ വാതിൽ തുറന്നുകൊണ്ട് അച്ഛൻ അതിഥികളോടു പറഞ്ഞു: "വരൂ നമുക്കെല്ലാം താഴെ ഇരിക്കാം. നിങ്ങരം വന്ന ദിവസം ഒരു സുദിനമായി മാറിയിരിക്കുന്നു."

ബാറിൽനിന്നു രണ്ടു മൂന്നു മലേഷ്യക്കാർ പുറത്തുവന്നു. അച്ഛന്റെ പഴയ സുഹൃത്തുക്കളാണ്. ഒന്ന് അമ്മയുടെ കസിനും. അമ്മയുടെ കസിൻ ശാന്തിയെ നോക്കി പുഞ്ചിരിച്ചു. ആ ചിരിയിൽ നേരിയ വിഷാദം നിഴലിച്ചിരുന്നു. എന്തോ പറയാൻവേണ്ടി വിസ്സി, നിർജ്ജീവമാക്കിയ അയാളുടെ കണ്ണുകരം വെമ്പുകയാണ്.

താഴെ അതിഥിമുറിയിൽ അവരെല്ലാവരും സമ്മേളിച്ചു. നവീൻ ശാന്തിയുടെ അടുത്താണ് ഇരിപ്പുറപ്പിച്ചത്.

"ഞങ്ങരംക്ക് രണ്ടു ജിൻലെററ്," നവീൻ പരിചാരകനോടു പറഞ്ഞു. പിന്നീട് എല്ലാവരേയും നോക്കിപ്പറഞ്ഞു: "സന്തോഷകരമായ ദിവസങ്ങളിൽ ഞങ്ങരം ജിൻലെററാണ് കഴിക്കുക. അല്ലേ ഡിയർ."

ശാന്തി എല്ലാവരേയും നോക്കി വെറുതെ ചിരിച്ചു.

വെറുതെ നവീൻ ചോദിച്ചു:

"ഡിയർ, നീയെന്താണ് എനിക്കൊരു കൺഗ്രാററ്സ് പറയാത്തത്."

"ശരിയാണ്," ഒരു മലേഷ്യക്കാരൻ പറഞ്ഞു: "എഴുന്നേററുനിന്ന് ഉച്ചത്തിൽ അഭിനന്ദനം പറയണം. രാജ്യം ഭരിക്കാൻപോകുന്ന ആളാണ് ഇന്നുമുതൽ നവീൻ."

ശാന്തിയുടെ കണ്ണുകരം വീടിന്റെ മതിലുകരം തുളച്ചുകൊണ്ട് പുറത്തുകടന്നു കൈവഴികളിലൂടെ സഞ്ചരിച്ച് ചിത്രകാരനെ കാണുകയാണ്. ചിത്രകാരൻ തന്റെ പർണ്ണശാലയിൽ ഇനി വരയ്ക്കാനിരിക്കുന്ന ചിത്രം സ്വപ്നംകണ്ടു കിടക്കുന്നു.

"എന്താണ് ഡിയർ ആലോചിക്കുന്നതു?" നവീൻ ചോദിച്ചു.

"നാളത്തെ രാജാവിനെ അവരം സ്വപ്നംകാണുന്നു," മലേഷ്യക്കാരൻ പറഞ്ഞു.

"നിങ്ങരം ഒരു കവിയാണ്," മലേഷ്യക്കാരനെ നോക്കി അച്ഛൻ പറഞ്ഞു.

"ശരിയാണ്." മലേഷ്യക്കാരൻ അതംഗീകരിച്ചു. "ഞാൻ ചെറുപ്പത്തിൽ കവിതകരം എഴുതിയിരുന്നു. പിന്നീട് വൃത്തത്തെച്ചൊല്ലി അതു കൈമോശം വന്നുപോയി."

എല്ലാവരും ചിരിച്ചു.

അവർ തിന്നുകയും കുടിക്കുകയും ചെയ്തുകൊണ്ടിരുന്നു.

## ആറ്

നവീൻ ഐ. എ. എസ്. നേടിയതോടെ ശാന്തിയുടെ വീട്ടിൽ കാര്യങ്ങരംക്ക് വേഗം കൂടി. വിപുലമായ ഒരുക്കങ്ങളാണ് പിന്നീടു നടന്നത്. അച്ഛന് എന്തെന്നില്ലാത്ത ധൃതിയാണ് എപ്പോഴും. അദ്ദേഹം ഫോണിനടുത്തു തന്നെ ഇരിക്കുക പതിവായി. ഇടയ്ക്കിടെ കാറുമായി പുറത്തേക്കോടും. ഉടനേ തിരിച്ചുവന്ന് ഉറക്കെ ഫോൺ ചെയ്യും. ബോംബെയിലേക്ക് ഫോൺചെയ്യുന്നത് ബോംബെയിലേക്ക് വിളിച്ചുപറയുന്നതുപോലെയാണ്.

വീട്ടിന്റെ അററകുററപ്പണികളും നടന്നുകൊണ്ടിരുന്നു. പെയിൻറടിച്ചതു് നിറം കുടിപ്പോയി എന്നു പറഞ്ഞ് അതു മാററുകയാണ്. എല്ലാ കുഷനും കർട്ടനും വിരിയും എടുത്തുമാററി. ക്രോക്കറിയും സ്റ്റീൽപ്പാത്രങ്ങളും ധാരാളം വന്നുകയറി.

ഒരു ടെമ്പോ വാൻ നിറയെ സാരിയും ഒരു സൂട്ട്കേസ് നിറയെ സ്വർണ്ണാഭരണവുമായി അച്ഛൻ ഒരുദിവസം വീട്ടിൽ കയറിവന്നു. അതുകണ്ട് ശാന്തി അന്ധാളിച്ചുപോയി.

കല്യാണക്കത്തുകരം മൂന്നുനാലുവിധത്തിൽ അടിച്ചുവന്നു. അതുനോക്കിക്കൊണ്ടിരിക്കുമ്പോഴാണ് ധർമ്മപാൽ കയറിവന്നത്. ഒരെണ്ണമെടുത്ത് അയാരം വായിച്ചു നോക്കി. പിന്നീട് തിരിച്ചും മറിച്ചും നോക്കി.

"കളർ നന്നായില്ല." ധർമ്മപാൽ പറഞ്ഞു.

ശാന്തി അയാളെ നോക്കി. മുഖത്ത് പരിഭവമോ ദുഃഖമോ ഒന്നും കണ്ടില്ല. എന്നും കാണാറുള്ള നിസ്സംഗതമാത്രം.

"വരൂ നമുക്കെല്ലം ഇരിക്കാം."

വിസിറേറഴ്സ് റൂമിൽ അവർ അഭിമുഖമായി ഇരുന്നു.

അയാരംക്ക് എന്നും കൊടുക്കാറുള്ള തക്കാളി ജ്യൂസുമായി ആയ വന്നു. ആയയുടെ കൈയിൽനിന്ന് ജ്യൂസ് വാങ്ങുമ്പോരം ധർമ്മപാൽ ചോദിച്ചു:

"നിങ്ങരംക്ക് സുഖമല്ലേ?"

"തീർച്ചയായും കുഞ്ഞേ, എനിക്ക് സുഖമല്ലാതെ മറെറാന്നുമില്ല." ആയയുടെ ശബ്ദം കനത്തിരുന്നു. മൂന്നു നാലു ദിവസമായി അവർ ഉറങ്ങിയിട്ട്. ഡ്രസ്സിന്റെയും ആഭരണത്തിന്റെയും ചമയത്തിന്റേയും ചാർജ്ജ് ആയയ്ക്കാണ്.

ജ്യൂസ് കഴിച്ചുകൊണ്ടിരിക്കുമ്പോരം ധർമ്മപാലൻ പറഞ്ഞു:

"എനിക്ക് ഒരു തക്കാളിവേണം."

"തക്കാളിയോ?" ആയ ചോദിച്ചു.

"ജ്യൂസിനേക്കാളും എനിക്കിഷ്ടം തക്കാളിയാണ്."

"അപ്പോരം ജ്യൂസ്?"

"നിങ്ങരം തന്നതുകൊണ്ട് അതു ഞാൻ കഴിക്കും. പക്ഷേ, എനിക്കിഷ്ടം തക്കാളി അപ്പടി തിന്നുന്നതാണ്."

"എന്താണ് തക്കാളിയോട് ഇത്ര പ്രിയം?" ആയ ചോദിച്ചു.

"പാവപ്പെട്ടവരുടെ ആപ്പിളായതുകൊണ്ട്."

ആയ തിരിഞ്ഞുനടക്കുമ്പോരം ധർമ്മപാലൻ വിളിച്ചുപറഞ്ഞു. "എനിക്കു വേണ്ടതു് പണ്ടുവിന്റെ ആപ്പിളല്ല കേട്ടോ, പാവപ്പെട്ടവരുടെ ആപ്പിളാണ്."

അവർ അഭിമുഖമായിരുന്നു ജ്യൂസ് കഴിച്ചുകൊണ്ടിരുന്നു.

"എനിക്കിന്നു നല്ല മൂഡുണ്ട്," ധർമ്മപാലൻ പറഞ്ഞു.

"എന്നാൽ നമുക്ക് ലോണിലേക്കു പോകാം," ശാന്തി പറഞ്ഞു.

കോണിപ്പടികരം കയറി അവർ മുകളിലെ ആർട്ട്റൂമിൽ പോയി ക്യാൻവസും ബ്രഷും കളറുമായി താഴെ വന്നു. ലോണിലേക്കു നടന്നു പോകുമ്പോരം ആയ വിളിച്ചുചോദിച്ചു:

"തക്കാളി വേണ്ടേ?"

"ഇപ്പോരം വേണ്ട." ധർമ്മൻ പറഞ്ഞു.

"എന്തുപററി?" "തക്കാളിയേക്കാരം നല്ലതു് ചിത്രമാണ്."

ശാന്തിയും ധർമ്മനും പൊട്ടിച്ചിരിച്ചു. അവരുടെ ചിരികരം ഒരു ചിരിപോലെ തോന്നി.

സ്റ്റാൻഡിൽ വച്ച ക്യാൻവസിലേക്ക് ചായം മുക്കിയ ബ്രഷ് ഉയർത്തിയതേയുള്ളൂ, നവീന്റെ ഉറച്ച ശബ്ദം കേട്ടു.

"ഇതൊന്നും നിറുത്താറായില്ലേ?"

ഇളം പച്ചനിറത്തിലുള്ള ഒരു സഫാരി സൂട്ടുമിട്ട് നവീൻ അവരുടെയിടയിൽ ഒരു വില്ലനെപ്പോലെ നിൽക്കുകയാണ്.

"മിസ്റ്റർ ധർമ്മപാൽ മൈൻഡ് യുവർ ഓൺ ബിസിനസ്. ഞങ്ങളുടെ കല്യാണം നിശ്ചയിച്ച വിവരം താങ്കരം അറിഞ്ഞില്ലേ?"

"നേരത്തേ അറിഞ്ഞല്ലോ. അതിലെന്തു വിശേഷമിരിക്കുന്നു."

"അറിഞ്ഞിട്ടാണോ നിങ്ങരം ഒരു നിഴൽപോലെ ഇവിടെയൊക്കെ ചുററിപ്പററി നടക്കുന്നതു്?"

ധർമ്മപാലിന്റെ കൈയിൽനിന്ന് ബ്രഷ് താഴെ വീണു.

നവീൻ ഷൂസിട്ട കാലുയർത്തി ക്യാൻ

(ശേഷം 46-ാം പേജിൽ)



# നോവൽ 10

# ആരും പറയാത്ത കഥ

## ഒരു മുന്നറിയിപ്പ്

**വി. പി. രാമചന്ദ്രൻനായർ**

"കുന്നിന്റെ മുകളിൽ രണ്ടു പ്ലാററ്ഫോം കെട്ടാതെപററില്ല. അതിനു പണിക്കാരെ കിട്ടാതെങ്ങനെ?" ജയദേവൻ ചോദിച്ചു. മേശയിലെ പ്ലേററിൽനിന്നും പ്രൊഫസർ സന്യാൽ രണ്ടു ബിസ്കററെടുത്തുകൊണ്ടു് ജയദേവനെ ശ്രദ്ധിച്ചു. ജയദേവൻ ആകെപ്പാടെ നല്ല മൂഡിലല്ല. അതിനു കാരണം ഹേമയാണെന്നറിയാം. പുലർച്ചയ്ക്കു പുറത്തേക്കുപോയ ഹേമ വന്നുകയറിയതു് കുറച്ചു മുൻപാണു്. ബ്രേക്ക്ഫാസ്റ്റിനു വിളിച്ചപ്പോഴും എത്തിയില്ല. പിന്നെമതിയെന്നാണു് പറഞ്ഞതു്. അവൾക്കു ജയദേവനോടൊപ്പമിരിക്കാനിഷ്ടമില്ല. അതു് അയാൾക്കറിയുകയും ചെയ്യാം. സുന്ദരിയായ ഒരു പെണ്ണിനെക്കണ്ടാൽ പിന്നെ ജയദേവനു് സ്വസ്ഥതയില്ല പ്രൊഫസർ സന്യാൽ തമാശയോടെ ഓർത്തു. പക്ഷേ, ഇത്തവണ അയാൾ തോററതുതന്നെ.

"അങ്ങു് ഇങ്ങനെ മിണ്ടാതിരുന്നാലോ?" ജയദേവൻ കുററപ്പെടുത്തലിന്റെ സ്വരത്തിൽ ചോദിച്ചു.

"ഞാൻ കേൾക്കുന്നുണ്ടു്. കാര്യം മനസ്സിലാവുകയും ചെയ്തു. ഈ ഗ്രാമത്തിലുള്ളവരാരും ഹനുമാൻകുന്നിൽവന്നു പണിയെടുക്കാൻ തയ്യാറല്ല. ഇവിടെ ഈ ബംഗ്ലാവിൽ വന്നു പണിചെയ്യാൻ അവർ തയ്യാറാണ്."

"അതുകൊണ്ടു് നമുക്കെന്തുകാര്യം?"

പ്രൊഫസർ സന്യാൽ ചായക്കോപ്പ മേശപ്പുറത്തുവച്ചു. അദ്ധ്യാപകൻ കുട്ടിയെ പറഞ്ഞു മനസ്സിലാക്കുന്ന രീതിയിൽ അദ്ദേഹം സാവധാനം പറഞ്ഞു:

"നമ്മളോടുള്ള സഹകരണക്കുറവുകൊണ്ടല്ല അവർ മലയുടെ മുകളിലേക്കു വരാതിരിക്കുന്നതു്. സഹകരിക്കാൻ തയ്യാറുള്ളതുകൊണ്ടാണു് ഇവിടെ നമുക്കു ഭക്ഷണം പാകംചെയ്യാനും കാവലിനും ആളെ കിട്ടിയതു്. ദാ—നമ്മളിപ്പോ കഴിച്ച പാലും, പഴവർഗ്ഗങ്ങളും ഇന്നു് ഈ ഗ്രാമത്തിൽനിന്നും വാങ്ങിയതാണു്."

പ്രൊഫസർ സന്യാൽ നിറുത്തി. അദ്ദേഹം പോക്കററിൽനിന്നും സിഗററ് പാക്കറെറടുത്തു. ഒരു സിഗററു കൊളുത്തി.

"വിദ്യാഭ്യാസവും അറിവും തീരെ കുറഞ്ഞ ഗ്രാമീണരാണിവിടെയുള്ളതു്. എത്രയോ തലമുറകളായി കൃഷിപ്പണികൊണ്ടു ജീവിക്കുന്നവർ! പ്രൊഫസർ സന്യാൽ ജയദേവന്റെ മുഖത്തെ പ്രതികരണം ശ്രദ്ധിച്ചു: "ഹനുമാൻകുന്നിനെപ്പററി ഗാഢമായ ഒരു ഭയം അവരുടെ മനസ്സിലുണ്ടു്. ഒരു പക്ഷേ അതു് അന്ധവിശ്വാസമാണെന്നു നമുക്കു തോന്നാം. പക്ഷേ, അവരെ സംബന്ധിച്ചിടത്തോളം അതു് കടുത്ത ദൃഢമായ വിശ്വാസവും സത്യവുമാണു്. ആ മലയിലേക്കു കാലുകുത്തുന്നതു് മരണത്തെ നേരിടുന്നതുപോലെയാണു് അവരെ സംബന്ധിച്ചിടത്തോളം. ആ കാളിയപ്പൻ പറഞ്ഞ കാര്യങ്ങൾ രാമകൃഷ്ണൻ പറഞ്ഞതു കേട്ടില്ലേ. ആ മലയിൽപ്പോയ അയാളുടെ മകൻ തിരിച്ചു വന്നിട്ടില്ല, മകൾ ഭ്രാന്തിയായി."

"ശുദ്ധ അസംബന്ധം!" ജയദേവൻ പരിഹസിച്ചു:

"ഒരു വിവരമില്ലാത്ത കഴുതകൾ. ഇരുപതാം നൂററാണ്ടിൽ പ്രേതകഥകൾ..." അയാൾ പൊട്ടിച്ചിരിച്ചു.

പ്രൊഫസർ സന്യാൽ ജയദേവന്റെ പരിഹാസം ക്ഷമയോടെ കേട്ടുകൊണ്ടിരുന്നു.

"ഇതുപോലെ അനവധി കഥകളുണ്ടു് അവരുടെ ഓർമ്മയിൽ. തലമുറകളായി പറഞ്ഞുകേട്ടിട്ടുള്ള, ആ മലയെപ്പററിയുള്ള ഭീകരകഥകൾ..."

ജയദേവൻ അതിനു് മറുപടിയൊന്നും പറയാതെ എഴുന്നേററു് കൈകഴുകി വന്നു.

"കഥ പറഞ്ഞിരുന്നിട്ടു് കാര്യമില്ല," അയാൾ പറഞ്ഞു: "പ്ലാററ്ഫോം ഉറപ്പിക്കാൻ എന്താണു ചെയ്യുക; അതു പറയുക."

അതു കേട്ടുകൊണ്ടാണു് റിസർച്ച് അസിസ്റ്റന്റ് ത്യാഗരാജൻ കടന്നുവന്നതു്. മദ്രാസുകാരൻ തമിഴൻ. വിശാഖപട്ടണത്തെ കാലാവസ്ഥാനിരീക്ഷണകേന്ദ്രത്തിൽനിന്നും കൽക്കത്തയിലെ സ്റ്റേഷനിലേക്കെത്തിയിട്ടു് കഷ്ടിച്ചാറു മാസമായിട്ടില്ല.

"എന്താ, ത്യാഗരാജൻ." പ്രൊഫസർ സന്യാൽ ചോദിച്ചു.

"നമ്മുടെകൂടെ മലയിലേക്കു വരാൻ ഒരാളിനെ കിട്ടിയിട്ടുണ്ടു്. നേരത്തേ സാറിനോടു സംസാരിച്ച കാളിയപ്പൻ."

"ഒരാൾമാത്രം പോരല്ലോ," ജയദേവൻ സംശയിച്ചു.

"അതു സാരമില്ല. സർ!" ത്യാഗരാജൻ തുടർന്നു: "ഞാനും രാമകൃഷ്ണനും ശ്രീനിവാസനുമുണ്ടു്. പോരെങ്കിൽ ഡ്രൈവർ ശങ്കർലാലിനെക്കൂടി വിളിക്കാം."

പ്രൊഫസർ സന്യാലിന്റെ മുഖം തെളിഞ്ഞു. അദ്ദേഹം ഉത്സാഹത്തോടെ കസേരയിൽനിന്നെഴുന്നേററു.

"അവരെ ഇങ്ങോട്ടുവിളിക്കു്," അദ്ദേഹം ത്യാഗരാജനോടാവശ്യപ്പെട്ടു. അല്പസമയത്തിനുള്ളിൽ രാമകൃഷ്ണനും ശ്രീനിവാസനുമെത്തി. ഡ്രൈവർ ശങ്കർലാൽ പിറകെയെത്തി. ഏററവും ഒടുവിൽ കാളിയപ്പൻ ഹാളിലേക്കു കയറിച്ചെന്നു് ഒരുവശത്തേക്കൊതുങ്ങിനിന്നു. അപരിചിതരുടെ ഇടയിൽപ്പെട്ടതിന്റെ വൈഷമ്യം അയാളുടെ മുഖത്തു പ്രകടമായിരുന്നു.

"മലമുകളിൽ നിർദ്ദിഷ്ടസ്ഥാനത്തു് രണ്ടു പ്ലാററ്ഫോമുകൾ ഉറപ്പിക്കണം. ഓരോ പ്ലാററ്ഫോമിനും ആറു കാലുകളാണുള്ളതു്. ആറു കുഴി കുഴിച്ചു് പ്ലാററ്ഫോമിന്റെ കാലുകളിറക്കി കോൺക്രീററിട്ടു് ഉറപ്പിക്കണം. ഇന്നത്തെപ്പണി ഇത്രമാത്രമേയുള്ളൂ. ഉയർത്തിയ സമതലത്തിലുള്ള പ്ലാററ്ഫോമുകളിൽ കട്ടിച്ചില്ലുകൾകൊണ്ടുള്ള വലിയ ദീർഘചതുരാകൃതിയിലുള്ള പെട്ടികൾ ഉ[illegible]പ്പിക്കണം. പിന്നെ അതിനകത്തു യന്ത്രങ്ങൾ... ഫർണീച്ചർ മുതലായവ ... അതൊക്കെപ്പിന്നെ. തൽക്കാലം പ്ലാററ്ഫോമിന്റെ പണി ഇന്നാരംഭിച്ചു് ഇന്നുതന്നെ പൂർത്തിയാക്കണം."

"പ്ലാററ് ഫോമിന്റെ സ്റ്റീൽ പ്ലേററുകൾ, തട്ടുകൾ, ബോൾട്ടുകൾ, സിമന്റ്, മററു പണി ആയുധങ്ങൾ എല്ലാം മലയുടെ അടിവാരംവരെ വാനിൽ കൊണ്ടുപോവാൻ പററും. ബാക്കിദൂരം തലച്ചുമടായിട്ടേ പററൂ. വലിയ കയററമാണു്. ഈരണ്ടുപേർ വിചാരിച്ചാൽ പ്ലാററ്ഫോം സ്റ്റീൽ പ്ലേററുകൾ മുകളിലെത്തിക്കാം," ത്യാഗരാജൻ പ്രായോഗികമായി ചെയ്യാവുന്ന പദ്ധതി നിർദ്ദേശിച്ചു.

"ശരി—അങ്ങനെതന്നെ." പ്രൊഫസർ സന്യാൽ അംഗീകരിച്ചു: 'ശങ്കർലാൽ—നിങ്ങൾചെന്നു് ട്രെയിലർ ഇറക്കിക്കൊണ്ടു വരൂ. കൊണ്ടുപോവാനുള്ള സാധനങ്ങൾ അതിൽ കയററണം.'

"ഇപ്പോപ്പോയാപ്പിന്നെ വൈകുന്നേരമേ വരാൻ പററൂ—കഴിക്കാൻ ആഹാരവും കുടിക്കാൻ വെള്ളവും കൊണ്ടുപോവേണ്ടിവരും," രാമകൃഷ്ണൻ അറിയിച്ചു.

"അതിനെന്താ—വേണ്ടതൊക്കെ ഇവിടെയുണ്ടു്. നമുക്കൊരു സൂപ്പുകൂടി കൊണ്ടുപോവാം. അനുമതിയാവും!" ശ്രീനിവാസൻ ഉത്സാഹത്തോടെപറഞ്ഞു.

"ആൾറൈററ്. ദെൻ പ്രൊസീഡ്."

എല്ലാവരും പുറത്തേക്കിറങ്ങാൻ ഭാവിച്ചു. അപ്പോഴാണു് അവർ മുൻവാതിൽ കടന്നു് അകത്തേക്കു കയറിയ മനുഷ്യനെ കണ്ടതു്. അവർ അയാളെ തിരിച്ചറിയുന്നതിനു് അല്പനേരമെടുത്തു. റെയിൽവേ സ്റ്റേഷനിൽ വച്ചും പിന്നെ ചങ്ങാടത്തിൽ വച്ചും കണ്ട മനുഷ്യൻ.

ബാലമൂർത്തി അവിടെ കൂടിയിരുന്നവരെ നോക്കിക്കൊണ്ടു്, അല്പനേരം നിന്നു. അദ്ദേഹം ഇപ്പോൾ ധരിച്ചിരുന്നതു് സാധാരണ വസ്ത്രങ്ങളായിരുന്നു. പാന്റ്സും ഷർട്ടും ഷൂസും. ആ വേഷത്തിൽ ആ യുവാവിനെക്കണ്ടാൽ അസാധാരണമായ ഉയരമുള്ള സുമുഖനായ ഒരു ചെറുപ്പക്കാരൻ എന്നുമാത്രമേ തോന്നുമായിരുന്നുള്ളൂ.

ജയദേവനാണു് ആദ്യം മൗനം ഭഞ്ജിച്ചതു്.

"നിങ്ങൾ—ആ ചങ്ങാടത്തിൽ...?"

ബാലമൂർത്തി അതിനു മറുപടി പറഞ്ഞില്ല.

"നിങ്ങളെ തൊടാൻ പോയപ്പോൾ ഞാൻ ഷോക്കേററു തെറിച്ചുവീണു," ജയദേവൻ തുടർന്നു:

"പറയൂ. നിങ്ങളാരാണു്?"

എല്ലാവരുടെയും കണ്ണുകൾ തന്നിലാണെന്നു് ബാലമൂർത്തി മനസ്സിലാക്കി.

"ഞാൻ പറഞ്ഞിരുന്നു," അദ്ദേഹം പറഞ്ഞു: "എന്റെ പേരു് ബാലരുദ്രമൂർത്തി. ഡോക്ടർ ഹേമാചൗധുരിയോടു പറഞ്ഞിരുന്നു."

"ഡോക്ടർ ഹേമാചൗധുരിക്കു് നിങ്ങളെ പരിചയമുണ്ടോ!"

പ്രൊഫസർ സന്യാൽ അതിശയത്തോടെ ചോദിച്ചു.

"ഇങ്ങനൊരാളെ പരിചയമുണ്ടെന്നു ഹേമ ഞങ്ങളോടു പറഞ്ഞിട്ടില്ല," ജയദേവന്റെ സ്വരമുയർന്നു.

സംശയം നിഴലിക്കുന്ന ചോദ്യങ്ങൾ. സംശയം നിഴലിക്കുന്ന മുഖങ്ങൾ. ബാലമൂർത്തി സഹതാപത്തോടെ അവരെ നോക്കി. സത്യസ്ഥിതി മനസ്സിലാക്കാൻ കഴിയാത്ത മനുഷ്യർ.

"അതു് ഹേമാചൗധുരിയോടു ചോദിക്കേണ്ടതാണു്," ബാലമൂർത്തി പറഞ്ഞു: "എന്നോടല്ല."

ആ മറുപടി അവർക്കാർക്കും ഇഷ്ടപ്പെട്ടില്ലെന്നു വ്യക്തമായിരുന്നു.

"ഞങ്ങൾക്കു തിരക്കുണ്ടു്," ജയദേവൻ പരിഹാസത്തിൽ തുടങ്ങി: "നിങ്ങൾ ആരായിരുന്നാലും ശരി ഇപ്പോൾ ഇങ്ങോട്ടുവന്നതെന്തിനാണെന്നു ഞങ്ങളോടു പറയുവാൻ ദയവുണ്ടായാൽ നന്നു്."

ബാലമൂർത്തി ആ പരിഹാസം അവഗണിച്ചു. അദ്ദേഹം പ്രൊഫസർ സന്യാലിനെ നോക്കി.

"അങ്ങാണു് ഈ റിസർച്ച് ടീമിന്റെ നേതാവെന്നു തോന്നുന്നു."

"അതേ."

"എങ്കിൽ എനിക്കു പറയാനുള്ളതു് അങ്ങയോടാണു്." ബാലമൂർത്തിയുടെ സ്വരം ഗൗരവംപൂണ്ടു. പ്രൊഫസർ സന്യാൽ തന്റെ സ്വതസ്സിദ്ധമായ സൗമനസ്യം വീണ്ടെടുത്തു.

"ഇരിക്കണം, മിസ്റ്റർ ബാലരുദ്രമൂർത്തി."

പ്രൊഫസർ സന്യാലിന്നഭിമുഖമായി ബാലമൂർത്തി ഇരുന്നു.

"പറയൂ," പ്രൊഫസർ സന്യാൽ പ്രോത്സാഹിപ്പിച്ചു.

ബാലമൂർത്തി മദ്ധ്യവയസ്കനായ പ്രൊഫസറുടെ ചുളിവുകൾ വീണ മുഖം കണ്ടു. ആർജ്ജവം നിറഞ്ഞ മുഖം.

"ഞാൻ ഇപ്പോൾ പറയാൻപോകുന്നതു് സാധാരണ ഗതിയിൽ നിങ്ങൾക്കു് അസംബന്ധമായിത്തോന്നാം. പക്ഷേ, അതു സത്യമാണെന്നു് വിശ്വസിക്കണമെന്നു് ഞാനാഗ്രഹിക്കുന്നു..."

"മുഖവുരയെന്തിനു്—കാര്യം പറയൂ" ജയദേവൻ മുറുമുറുത്തു. ബാലമൂർത്തി അയാളെ നോക്കി; ആ കണ്ണുകളിൽ ജയദേവൻ എന്തോ കണ്ടതുപോലെ തോന്നി. അയാൾ വായടച്ചു.

"വരുന്ന പൂർണ്ണഗ്രഹണത്തെപ്പററിയുള്ള പരീക്ഷണനിരീക്ഷണങ്ങൾക്കാണു് നിങ്ങളെല്ലാവരും ഇവിടെയെത്തിയിരിക്കുന്നതു്—അല്ലേ?"

"അതേ," പ്രൊഫസർ സന്യാൽ പറഞ്ഞു: "അതൊരു രഹസ്യമൊന്നുമല്ല."

"നിങ്ങൾ ഈ പരിപാടി ഉപേക്ഷിച്ചു് തിരിച്ചു പോകണം."

ഒരു ഷോക്കേററതുപോലെ എല്ലാവരും അല്പനിമിഷം സ്തബ്ധരായി. പിന്നെ ഓരോരുത്തരായി ശബ്ദമുയർത്തി. അതു കേട്ടിട്ടും ബാലമൂർത്തി അക്ഷോഭ്യനായി ഇരുന്നു.

ശബ്ദമുണ്ടാക്കിയവരുടെ കൂട്ടത്തിൽ പ്രൊഫസർ സന്യാലുണ്ടായിരുന്നില്ല. അദ്ദേഹം അതീവ ശ്രദ്ധയോടെ തന്റെ മുൻപിലിരുന്ന ചെറുപ്പക്കാരന്റെ മുഖത്തു നോക്കി.

"മിസ്റ്റർ മൂർത്തി, നിങ്ങൾക്കു് ഭ്രാന്തുണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല."

"നന്ദി."

"പക്ഷേ, ഇപ്പോൾനിങ്ങൾ പറഞ്ഞതു്,



തികച്ചും അസംബന്ധമാണെന്നേ ആരും പറയൂ."

"ഞാനതു് ആദ്യമേ സൂചിപ്പിച്ചിരുന്നു." ബാലമൂർത്തി പറഞ്ഞു: "നിങ്ങളുടെ പ്രതികരണം ഇങ്ങനെതന്നെയാവാനാണു് സാദ്ധ്യതയെന്നു് എനിക്കറിയാമായിരുന്നു."

"റൈററ്!" പ്രൊഫസർ സന്യാൽ സമ്മതിച്ചു. "നിങ്ങളാദ്യമേ സൂചിപ്പിച്ചിരുന്നു. എങ്കിലും പ്രശ്നം അതുകൊണ്ടവസാനിക്കുന്നില്ല. ഇന്ത്യാഗവണ്മെൻറിൻെറ നിർദ്ദേശപ്രകാരം ഗ്രഹണത്തിൻെറ പഠന നിരീക്ഷണങ്ങൾക്കെത്തിയ ഗവേഷക സംഘം തിരിച്ചു പോവണമെന്നു് അപരിചിതനായ ഒരു മനുഷ്യൻ വന്നു പറയുന്നു. ആ സംഘത്തിലുള്ളവർക്കു് വെറുതേയതങ്ങനെ അംഗീകരിക്കാൻ കഴിയുമോ?"

"പൂർണ്ണഗ്രഹണത്തിനു് നിങ്ങൾ തിരഞ്ഞെടുത്ത സ്ഥലം ഹനുമാൻകുന്നായിപ്പോയി. അതാണു് പ്രശ്നം."

"എന്നുവച്ചാൽ...?" പ്രൊഫസർ സന്യാൽ ചോദിച്ചു.

"ഹനുമാൻകുന്നു് നിങ്ങളെ സംബന്ധിച്ചിടത്തോളം സുരക്ഷിതമല്ല. നിങ്ങളുടെ പഠന നിരീക്ഷണങ്ങൾ അവിടെവച്ചു വിജയകരമായി പൂർത്തിയാക്കാൻ നിങ്ങൾക്കു കഴിയില്ല..."

"നോൺസെൻസ്..." ജയദേവൻ അമർഷത്തോടെ വിളിച്ചുപറഞ്ഞു: "നഥിങ്, ബട് നോൺസെൻസ്."

"ജയദേവൻ—പ്ളീസ് ബീ സൈലൻറ്. ഈ പ്രശ്നം കൈകാര്യം ചെയ്യാൻ എനിക്കറിയാം," പ്രൊഫസർ സന്യാൽ ജയദേവനെ താക്കീതുചെയ്തു.

"ഹനുമാൻകുന്നു് ജീവനുള്ള ഒരു ജീവിക്കും സുരക്ഷിതമല്ല," ബാലമൂർത്തി തുടർന്നു: "പ്രത്യേകിച്ചും മനുഷ്യർക്കു്. അവിടെ ഭീകരമായ ആപത്തൊളിഞ്ഞിരിപ്പുണ്ടു്."

പ്രൊഫസർ സന്യാൽ ചിരിക്കാൻ തുടങ്ങി. അല്പനിമിഷങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹം ചിരിയൊതുക്കി.

"എനിക്കു മനസ്സിലായി. നിങ്ങൾ ഈ ഗ്രാമവാസികളുടെ അന്ധവിശ്വാസത്തിൻെറ പേടിപ്പെടുത്തുന്ന സംഭവകഥകൾ കേട്ടുകാണും—വിശ്വസിച്ചിരിക്കും."

"ക്ഷമിക്കണം പ്രൊഫസർ," ബാലമൂർത്തിയുടെ സ്വരത്തിൽ ആത്മാർത്ഥത നിഴലിച്ചിരുന്നു. "തലമുറകളായി ഈ ഗ്രാമവാസികൾ വിശ്വസിക്കുന്നതാണു് ഹനുമാൻകുന്നിലെ ഭയങ്കരമായ എന്തോ, ദുർമൂർത്തിയെപ്പററി. തലമുറകളുടെ വിശ്വാസം ഒരിക്കലും പൂർണ്ണമായും അസത്യമാവില്ല. ഞാൻ പറയുന്നതു ദയവായി വിശ്വസിക്കുക. ഹനുമാൻകുന്നു് നിങ്ങൾക്കാപത്തായിരിക്കും."

ബാലമൂർത്തിയുടെ വാക്കുകൾക്കു മൂർച്ചയുണ്ടായിരുന്നു. പ്രൊഫസർ സന്യാൽ അതു മനസ്സിലാക്കി.

"അയാം സോറി. നിങ്ങളുടെ ഉപദേശം സ്വീകരിക്കാൻ എനിക്കാവില്ല."

ബാലമൂർത്തി നിശ്ശബ്ദനായി അല്പനേരമിരുന്നു. പിന്നെ കസേരയിൽ നിന്നെഴുന്നേററു.

"അയ്യാ—നീങ്ക ചൊന്നതു നാൻ നമ്പ്മാൻ."

ബാലമൂർത്തി തിരിഞ്ഞുനോക്കി. അതു കാളിയപ്പനായിരുന്നു. അയാൾ അടുത്തേക്കുവന്നു.

"എൻ പേർ കാളിയപ്പൻ. അന്ത മലയിലെ ഭയങ്കരമാന പേയ്." കാളിയപ്പൻെറ സ്വരം ഉയർന്നു. "എൻ മകൻ പോയിട്ടാൻ. മകളുക്കു പൈത്യം."

"എന്നിട്ടും നിങ്ങൾ ഇവരുടെകൂടെ പോവുന്നു—?"

"ആമാം." കാളിയപ്പൻെറ സ്വരത്തിൽ വൈരാഗ്യം നിറഞ്ഞുനിന്നു: "എനക്കു ബദൽ ചോദിക്കവേണ്ടിയിരുക്കു്. അതുക്കാകെ എതുവരൈയും പോവേൻ."

മക്കളുടെ നാശത്തിൽ ദുഃഖിതനായ പിതാവിൻെറ വൈരാഗ്യം ബാലമൂർത്തി മനസ്സിലാക്കി. പക്ഷേ, നിസ്സഹായനായ ആ പിതാവിനു് താൻ അഭിമുഖീകരിക്കാനാഗ്രഹിക്കുന്ന ശക്തിയുടെ ഭീകരത അറിയില്ല.

ബാലമൂർത്തി മുൻവാതിലിലേക്കു നടന്നു. തൻെറ ശ്രമം പരാജയപ്പെട്ടിരിക്കുന്നു. ഇനി നടക്കാൻപോവുന്ന മനുഷ്യക്കുരുതിക്കു സാക്ഷിയാകേണ്ടിവരുമെന്നാലോചിക്കുമ്പോൾ...

"മിസ്റ്റർ ബാലമൂർത്തി!"

ബാലമൂർത്തി തിരിഞ്ഞുനോക്കി. ഹേമ ഏണിപ്പടികളിറങ്ങി അടുത്തേക്കുചെന്നു.

"അങ്ങു പോവുകയാണോ?" അവൾ ഉൽക്കണ്ഠയോടെ ചോദിച്ചു. ബാലമൂർത്തി അവളെ ഉററുനോക്കിക്കൊണ്ടു് രണ്ടുനിമിഷം നിന്നു. പിന്നെ ഒന്നും പറയാതെ മുൻവാതിൽ കടന്നു നടന്നു. തൻെറ ജോലി കൂടുതൽ ദുഷ്കരമായിരിക്കുന്നു. കനയ്യ കാത്തുനിൽപ്പുണ്ടാവും. ബാലമൂർത്തി പിള്ളയാർ കോവിലിനെ ലക്ഷ്യമാക്കി നടന്നു.

(തുടരും)

●

## ഒരു ഇതിഹാസ രചനയ്ക്കു പിന്നിൽ

(16-ാം പേജിൽനിന്നു തുടർച്ച)

കാലചിത്രങ്ങളിലെ കല്പനകളോടു് ബന്ധപ്പെട്ടിട്ടുള്ളവ തന്നെയാണു് ഗോർണിക്കയിലെ കല്പനകളും. ഏതെങ്കിലും ഒരു മാനുഷികഭാവത്തെ ഉദാത്തീകരിക്കും വിധം ശക്തിയുള്ളതാണു് അവ ഓരോന്നും. കുതിര, പിക്കാസ്സോ പറയുമ്പോലെ മനുഷ്യക്കുരുതിയെക്കുറിച്ചുള്ള സ്മരണകളുയർത്തും. കൈയിൽ കുഞ്ഞിൻെറ ജഡവുമായി നിൽക്കുന്ന സ്ത്രീ, കൊടിയ വേദനയും പ്രലാപവുമാണു്. ചിത്രത്തിലെ ഓരോ ഇമേജും കൂട്ടിവയ്ക്കുമ്പോൾ പ്രത്യേകിച്ചൊരു കഥയും അതു് പറയുന്നില്ല. എങ്കിലും, കഠോര വേദനയുടേയും അനുശോചനത്തിൻേറയും സാന്ദ്രീകൃത ഭാവം സൃഷ്ടിക്കുവാൻ അവ പര്യാപ്തമാണു്. വിലപിക്കുന്ന സ്ത്രീയുടെ തൊട്ടടുത്തു് ഇടത്തേയററത്തായി മുകളിൽ ഒരു കാളയുടെ രൂപമുണ്ടു്. വായ് തുറന്ന രണ്ടു രൂപങ്ങൾ, അടുത്തടുത്തായി സമാനത നൽകി ക്രമപ്പെടുത്തിയിരിക്കുന്നു. കാളയ്ക്കു് മൃഗീയത കൂടുതലാവാം. എന്നാലും ഉൽക്കടമായ വേദന അവയ്ക്കു് ഒരേപോലെ കിരാതവും രൂക്ഷവുമാണു്. മൃഗീയത പരുഷമാണു്. ആ ശക്തി സൂചിപ്പിക്കുകയാണു നിവർന്നുനിൽക്കുന്ന കാള.

കലയിലും മൂല്യങ്ങളിലുമുള്ള മഹത്തായ പാശ്ചാത്യ പാരമ്പര്യങ്ങളുടെ അവലംബം ഗോർണിക്കയുടെ ഇമേജുകളിലുണ്ടു്. ക്ലാസ്സിക്കൽ ഗ്രീക്കുകലയുടെ ഘടകങ്ങളുമായി അവ ബന്ധപ്പെട്ടിരിക്കുന്നു. അഥീന ദേവതയെ അനുസ്മരിപ്പിക്കുന്നവിധത്തിലുള്ള തൊപ്പിയും കുന്തവുമാണു് ചിത്രത്തിൻെറ താഴെയായി വീണുകിടക്കുന്ന ഭടനുള്ളതു്. ചിത്രരചനയുടെ അവസാനഘട്ടത്തിൽ ഈ രൂപത്തിനു് വിദാരണം സംഭവിച്ചു്, ശിഥിലമായ ഒരു പുരാതന ഗ്രീക്കുപ്രതിമയെപ്പോലെയായി. ഒരവസരത്തിൽ കാളയ്ക്കും സ്യൂസ് ദേവൻേറതുപോലുള്ള തലയായിരുന്നത്രേ. കുഞ്ഞിൻെറ ജഡവും അതു വഹിക്കുന്ന ദുഃഖാകുലയായ മാതാവും "നിരപരാധികളുടെ കൂട്ടക്കൊല" എന്ന ക്രിസ്ത്യൻ പ്രമേയവുമായി ബന്ധപ്പെട്ടിരിക്കുന്നു. നവോത്ഥാന കാലഘട്ടത്തിലും ബാറോക്കു് കലയിലും ഈ വിഷയം സാധാരണമായിരുന്നെന്നും ഓർക്കേണ്ടതുണ്ടു്. കൂടാതെ സ്പാനിഷ് ജീവിതത്തിൻേറയും പാരമ്പര്യത്തിൻേറയും മുദ്രകളാണു് കാളയുടെ രൂപത്തിൽ കാണുന്നതു്.

ഗോർണിക്കയുടെ രചനയെക്കുറിച്ചു് ഒരു നിരീക്ഷണംകൂടി. ഇതും മുൻപു പറഞ്ഞ കലാരൂപങ്ങളുമായിട്ടുള്ള ബന്ധത്തെ ബലപ്പെടുത്തും. ബൃഹത്തായ, കരുത്തുള്ള, ത്രികോണത്തിൻെറ ഉള്ളിൽ കേന്ദ്രരൂപങ്ങളെല്ലാം സാന്ദ്രീകരിക്കുക എന്നതായിരുന്നു പിക്കാസ്സോയുടെ യുക്തി. ത്രികോണത്തിൻെറയും ക്യാൻവസിൻെറയും അടിവാരം ഒന്നുതന്നെ. ഇടത്തേയററത്തുള്ള ഭടൻെറ ശിരസ്സുമുതൽ വലത്തേയററത്തുള്ള ഓടുന്ന സ്ത്രീയുടെ പാദംവരെയാണു് ത്രികോണത്തിൻെറ അടിസ്ഥാനം. ത്രികോണത്തിൻെറ മുകളിലേക്കുള്ള രേഖകൾ ചിത്രത്തിലെ ദീപത്തോടുചേർന്നു് സന്ധിക്കുന്നു. ഇരുവശങ്ങളിലും തുല്യവിസ്താരത്തോടുകൂടി, ത്രികോണാകൃതിയിലുള്ള മുഖപ്പുകൾ ഗ്രീക്കു കെട്ടിടങ്ങളുടേയും, ക്ഷേത്രങ്ങളുടേയും പ്രത്യേകതയാണു്. പുരാണങ്ങളിൽ നിന്നുള്ള വീരഗാഥകൾക്കു് ശില്പരൂപം നൽകി ഈ ത്രികോണ മുഖപ്പുകൾ മോടി പിടിപ്പിക്കും. ഗോർണിക്കയിലും, അവ്യക്തമായി ഈ രീതിതന്നെ പിന്തുടർന്നിരിക്കുന്നു.

ഗോർണിക്കയിൽ കാണുന്ന ഭിന്നമാക്കപ്പെട്ടിട്ടുള്ള വിവിധരൂപങ്ങളും, ഒന്നിനുമേൽ മറെറാന്നായി അടുക്കിവച്ചിട്ടുള്ള അർദ്ധക്ഷേത്ര ഗണിതരൂപങ്ങളും ഏതാണ്ടു് ഇരുപത്തഞ്ചു് വർഷത്തിനു മുമ്പേ പിക്കാസ്സോതന്നെ കണ്ടുപിടിച്ച ക്യൂബിസത്തിൻെറ ഭാഗമാണു്. ആദ്യരചനകളിൽ ശുദ്ധരേഖകൾ നൽകിയ ആഘാതം അവസാന രചനയിൽ, വർണ്ണങ്ങളുടെ വരവോടെ ഒരളവുവരെ നഷ്ടപ്പെട്ടുപോയി. വർണ്ണങ്ങൾ, സ്പഷ്ടമായ രേഖകളെ ഞെരുക്കി, രൂപങ്ങൾക്കു്, ഇടയിലുള്ള വ്യാപ്തിയെ മുന്നോട്ടു തള്ളിനിറുത്തിയപ്പോൾ സംഭവിച്ചതാണു്. ശുദ്ധമായ രേഖകൾക്കുള്ള മൂർച്ച വർണ്ണങ്ങൾക്കു് നൽകാനാവില്ലല്ലോ.



# പുതിയ പുസ്തകങ്ങൾ

കൗമുദി ന്യൂസ് സർവീസ്

## ബാലകൃഷ്ണൻെറ ഏഴു കഥകൾ

നിമിഷങ്ങൾ, ഇതളുകൾ. കഥകൾ. ബാലകൃഷ്ണൻ. പ്രസാ: പൂർണ്ണാ പബ്ളിക്കേഷൻസ്. വില: 4 രൂപ 75 പൈ. പ്രശസ്ത നോവലിസ്റ്റായ ബാലകൃഷ്ണൻെറ 7 കഥകളുടെ സമാഹാരം. നഗരജീവിതമാണു് മിക്കകഥകളിലും പ്രതിപാദിക്കുന്നതു്. വളരെക്കാലമായി ബാലകൃഷ്ണൻ നോവലുകളും കഥകളുമെഴുതാൻ തുടങ്ങിയിട്ടു്. ജീവിതം കണ്ണാടിയിലെന്നപോലെ പ്രതിഫലിപ്പിക്കുന്നതിലാണു് ബാലകൃഷ്ണനു താല്പര്യം. അക്കാരണത്താൽ ബാലകൃഷ്ണനു് ഏറെ വായനക്കാരുമുണ്ടു്. താൻ പെരുമാറുന്ന സുപരിചിതമായ മണ്ഡലത്തിൽ ബാലകൃഷ്ണൻെറ കഥാഭാവന ഉറച്ചുനിൽക്കുന്നു. സാധാരണ സാഹിത്യാസ്വാദകന്മാരെ ആകർഷിക്കുന്ന ഒരുതരം സുന്ദരമായ ഭാഷയുമുണ്ടു് ഈ കഥാകാരനു്. കഥ പറയുന്നതിൽ പല തരം വൈദഗ്ദ്ധ്യങ്ങളും കാണിക്കുന്നുമുണ്ടു്.






## യോഗവിദ്യ

യോഗവിദ്യ. യോഗാചാര്യ ഗോവിന്ദൻ നായർ. ഡി.സി. ബുക്സ്. വില: 14 രൂപ. നാല്പത്തൊന്നു് ആസനങ്ങളാണു് ഇതിൽ കൊടുത്തിരിക്കുന്നതു്. എല്ലാ ആസനങ്ങളുടെയും 'ടെക്നിക്സ്' സംശയത്തിനിടവരാത്തവിധം ലളിതമായ ഭാഷയിൽ വിശദീകരിച്ചിട്ടുമുണ്ടു്. യോഗാചാര്യ ഗോവിന്ദൻ നായർ കുറെ വർഷങ്ങളായി നടത്തിവന്നിരുന്ന യോഗ ക്ലാസുകളിൽ നിന്നും ലഭിച്ചിട്ടുള്ള പരിജ്ഞാനവും പരിചയവുമാണു് ഈ ഗ്രന്ഥത്തിലെ കാതലായ അംശം. ഇതിൽ കൊടുത്തിട്ടുള്ള ആസനങ്ങൾ പന്ത്രണ്ടു വയസ്സിനുമേൽ പ്രായമുള്ള എല്ലാവർക്കും, സ്ത്രീപുരുഷഭേദമെന്യേ അഭ്യസിക്കാവുന്നതാണെന്നു് ഗ്രന്ഥകർത്താവു പറയുന്നു. ഇതിൽ ചേർത്തിട്ടുള്ള 52 ചിത്രങ്ങളിൽ 31 എണ്ണം ഗ്രന്ഥകാരൻേറതു തന്നെയാണു്.

## അരിപ്രാവിൻെറ പ്രേമം

അരിപ്രാവിൻെറ പ്രേമം. നോവൽ. യു. എ ഖാദർ. പ്രസാ: പൂർണ്ണാ പബ്ളിക്കേഷൻസ്. വില: 10 രൂപ. ആശുപത്രിക്കകത്തു്, ഡോക്ടർമാരുടെയും നേഴ്സ്മാരുടെയും ലോകത്തിൽ സംഭവിക്കുന്ന ഒരു മനോഹരമായ പ്രേമകഥയാണു് 'അരിപ്രാവിൻെറ പ്രേമം.' ഖാദറിൻെറ ശൈലി മനോഹരമാണു്. പക്ഷേ, ഖാദർ അനന്യനാവുന്നതു് തൻെറ നാട്ടുമ്പുറത്തിൻെറ കഥകൾ പറയുമ്പോഴാണെന്നു പറയാം. ആശുപത്രിയുടെ അകത്തുളമല്ല, തൻെറ സ്വന്തം നാട്ടുമ്പുറമാണു് ഖാദറിനുപററിയതു്. ഖാദറിനെ തൃക്കോട്ടൂരിൻെറ കാഥികനായിക്കാണാനാണല്ലോ മലയാളികൾ ഇഷ്ടപ്പെടുന്നതു്.




## സി. എൽ. ജോസിൻെറ നാടകം

യുഗതൃഷ്ണ. നാടകം. സി. എൽ. ജോസ്. പ്രസാ: കറൻറ് ബുക്സ്. വില: 7 രൂപ. സി. എൽ. ജോസിൻെറ ഇരുപത്തഞ്ചാമത്തെ നാടകമാണു് യുഗതൃഷ്ണ. ഈ നാടകത്തെക്കുറിച്ചു് നാടകകൃത്തുതന്നെ ഇങ്ങനെ വിശദീകരിക്കുന്നു: "യുഗയുഗങ്ങളായി വൈദ്യശാസ്ത്രം വേഴാമ്പൽ കണക്കേ ദാഹിച്ചുകൊണ്ടിരിക്കുകയാണു് ഒരമൂല്യഔഷധത്തിനുവേണ്ടി. മനുഷ്യരെ കൊന്നൊടുക്കുന്ന ഭീകരമായ ക്യാൻസർ രോഗത്തിനെതിരായിട്ടുള്ള ഔഷധം! ലോകത്തെമ്പാടുമുള്ള മികച്ച ലാബോറട്ടറികളിൽ ഒട്ടനവധി വൈദ്യശാസ്ത്ര



പ്രതിഭകൾ അനേകകാലമായി അതിൻെറ കണ്ടുപിടിത്തത്തിനുവേണ്ടി അഹോരാത്രം യത്നിക്കുകയാണു്. ആ തീവ്രയത്നത്തിൻെറ ഭാഗമായി, ഒട്ടേറെ ത്യാഗങ്ങൾ അനുഷ്ഠിച്ചു് വിലക്കുകളും പ്രതിബന്ധങ്ങളും വെട്ടിമാററി, ഗവേഷണ പരീക്ഷണങ്ങളിൽ ഏർപ്പെടുകയാണു് ഒരു വലിയ വൈദ്യശാസ്ത്രജ്ഞൻ. അയാളാണു് ക്യാൻസർ സ്പെഷ്യലിസ്റ്റായ ഇതിലെ ഡോക്ടർ ഫെർണാണ്ടസ്. അതി സാഹസികമായ ആ പരീക്ഷണത്തിൻെറ—അപൂർവ്വസുന്ദരമായ ആ ത്യാഗസന്നദ്ധതയുടെ—അതിൻെറയിടയിൽ ആടിയുലയുന്ന കുടുംബബന്ധങ്ങളുടെ സംഘർഷാത്മകമായ നാടകീയാവിഷ്കരണം—അതാണു് യുഗതൃഷ്ണ." ഈ നാടകത്തിൻെറ റേഡിയോ ആവിഷ്കരണം ആകാശവാണിയുടെ തൃശ്ശൂർ നിലയം 1982 സെപ്ററംബർ മാസത്തിൽ പ്രക്ഷേപണം ചെയ്യുകയുണ്ടായി.

## സിനിമ

# നിർദ്ദോഷമായ ചിരിക്കുമിളകൾ

### കോഴിക്കോടൻ

മലയാളസിനിമയിൽ ഇത് ചിരിയുടെ കാലമാണെന്നു തോന്നുന്നു. ഇറങ്ങുന്ന പടങ്ങളൊക്കെ ചിരിപ്പിച്ചു കടൽമാല പുറത്തുചാടിച്ചേ അടങ്ങൂ എന്നു വാശിപിടിക്കാൻ തുടങ്ങിയാൽ കാണികൾ കുഴങ്ങുകതന്നെ ചെയ്യും. ചിരിക്കാനെന്തെങ്കിലും ലഘുവായൊന്നു കിട്ടിയാൽ മതിയല്ലോ നമ്മുടെയാളുകൾക്കാർത്തുചിരിച്ചുതകർത്തു കൊട്ടകമലർത്തിവയ്ക്കാൻ.

## ചിരിപ്പടങ്ങളുടെ തല്ല്

'കുറുക്കന്റെ കല്യാണ'വും 'ഇത്തിരിനേരം ഒത്തിരികാര്യ'വും 'അനുരാഗക്കോടതി'യും 'ചിരിയോ ചിരിയു'മെല്ലാം വിശിഷ്ടങ്ങളും രുചികരങ്ങളും മധുമധുരവുമായ ഹാസ്യമാണ് വിളമ്പുന്നതെന്നു പറയാൻ നിവൃത്തിയില്ല. ആരോഗ്യകരമായ ഹാസ്യത്തിന്റെ രാജവീഥിയിൽക്കൂടിയല്ല, പലപ്പോഴും അവയുടെ സർക്കീട്ട്. ഫലിതത്തിലുമുണ്ടല്ലോ നല്ല വഴിയും ചീത്ത വഴിയും ചെറ്റത്തവും തറവാടിത്തവുമെല്ലാം. എങ്കിലും ചിരിയുടെ വ്യത്യസ്തങ്ങളായ ഭാവങ്ങളും മാതൃകകളും ഉൾപ്പിരിവുകളും ഉൾക്കൊള്ളുന്നവയാണ് ഈ പടങ്ങളെന്നു പറയാൻ വിരോധമില്ല. അടിയിൽ കരളുരുക്കുന്ന കരുണരസമാണൊഴുകുന്നതെങ്കിലും 'വെളിച്ചംവിതറുന്ന പെൺകുട്ടി'യിലും മുകളിൽ കാണാവുന്നത് ചിരിക്കുമിളകളത്രേ. ചിരി കണ്ണീരിൽ വിലയം പ്രാപിക്കുന്നതും കണ്ണുനീർ പുഞ്ചിരിയോ പൊട്ടിച്ചിരിയോ ആയി മാറുന്നതും നാം കണ്ടുകാണും. ചിരിക്കുകയോ കരയുകയോ വേണ്ടതെന്നറിയാതെ കുഴങ്ങിപ്പോയ സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ടാവും ചിലരുടെ ജീവിതത്തിലെങ്കിലും.

ഹേംനാഗ് ഫിലിംസിനുവേണ്ടി ശ്രീകുമാരൻതമ്പിയൊരുക്കിയ 'ഇരട്ടിമധുര'ത്തിൽ വിരുദ്ധവികാരങ്ങളുടെ ഏറ്റുമുട്ടലിൽനിന്നും സ്വഭാവങ്ങളുടെ സംഘർഷത്തിൽനിന്നും ആകസ്മിക സംഭവങ്ങൾ, ആനവങ്കത്തങ്ങൾ എന്നിവയിൽനിന്നും മൂപ്പെത്താത്ത മനസ്സിന്റെ ചപലതകളിൽനിന്നും പൊട്ടിപ്പരക്കുന്ന ചിരിയുടെ തിരയും നുരയും പതയും കുമിളകളുമാണുള്ളത്. വളരെ ഉയർന്നതോ വളരെ താഴ്ന്നതോ അല്ലാത്ത നിലവാരത്തിൽ ഹാസ്യമവതരിപ്പിക്കാൻ, തമ്പിയുടെ ബുദ്ധിപൂർവകമായ സംവിധാനത്തിന്, അല്ല പുനരാഖ്യാനത്തിന്—ഹിന്ദിയിൽ വന്നതാണല്ലോ ഈ ചിത്രം—കഴിഞ്ഞിരിക്കുന്നുവെന്നതാണ്, ഇരട്ടിമധുരത്തിന്റെ നേട്ടം. സംവിധാനം മാത്രമല്ല, തമ്പിയുടെ നല്ല ഭാവഗാനങ്ങളും, "പണം ചെയ്ത്താനാണ്; അതു ബുദ്ധിമാനെക്കൊണ്ടുപോലും വിഡ്ഢിവേഷം കെട്ടിക്കും." എന്നിങ്ങനെ മഹദ്വചനത്തിന്റെ പദവിയിലേക്കുയർന്ന ഡയലോഗുകളുമുണ്ട്, ഈ ചിത്രത്തിൽ.

## വിധുര—വിധവാവിവാഹം

നാലാൺമക്കളുള്ള, ഭാര്യ മരിച്ച ഫോർമാൻ അച്യുതൻനായർക്കു സഹായത്തിനൊരുത്തിയില്ലാത്ത വിഷമം കുറച്ചൊന്നുമല്ല. ആ പാവമാണ് ഫാക്ടറിയിൽ പോവുംമുന്നേ വസ്ത്രങ്ങൾ അലക്കുന്നതും അടുക്കളയിൽക്കടന്ന് ചോറും കറികളുമുണ്ടാക്കി മക്കളെ തീറ്റിപ്പോറ്റുന്നതും. എന്നിട്ടും ലവലേശവും സ്നേഹമില്ലാതെ പിള്ളേർ ചോദിക്കുന്നതു കേട്ടില്ലേ. "ഓ, ഇന്നും ഉരുളക്കിഴങ്ങും ചുവന്നുള്ളിയും ആണല്ലേ." തടിപോലെ വളർന്ന രണ്ടാൺപിള്ളേരും ഒരു തടിച്ചി മോളും ഉള്ള മാധവിക്കുട്ടിഅമ്മയ്ക്കും, ആണൊരുത്തന്റെ സഹായം അത്യാവശ്യമായിത്തീർന്നിരിക്കുന്നു. ബാങ്കിലെ പണം കഷ്ടിച്ചാറുമാസത്തിനേയുള്ളൂ. വാടകയ്ക്കു തന്നെ പ്രതിമാസം ഇരുന്നൂറുരൂപ വേണം താനും. ഈ വിധുരനേയും വിധവയേയും അവരുടെ ദുർബ്ബലനിമിഷം നോക്കിക്കടന്നുപിടിച്ചു കല്യാണം കഴിപ്പിച്ചുവിട്ടു പുലിവാൽപിടിപ്പിച്ചതാരാണെന്നല്ലേ. മാധവിഅമ്മയുടെ അയൽക്കാരനും, അച്യുതൻ നായരോടൊപ്പം ജോലി ചെയ്യുന്നവനുമായ പണിക്കർ.

കാഴ്ചയിൽ അടൂർ ഭാസിയെപ്പോലിരിക്കുന്ന ഈ പണിക്കരുടെ മനസ്സ് മനസ്സിലാക്കാൻ അയാളുടെ ഒരേയൊരു ഡയലോഗ് ശ്രദ്ധിച്ചാൽ മതി: "അച്യുതൻ നായർക്ക് ഭാര്യ മരിച്ചദുഃഖം; എനിക്ക് ഭാര്യ ജീവിച്ചിരിക്കുന്ന ദുഃഖം." ഇതേ പണിക്കരച്ചൻ. 'പണിക്കരേട്ടാ, എനിക്കെവിടെനിന്നെങ്കിലും ഒരു പെണ്ണിനെ കെട്ടിച്ചു തരാമോ?' എന്ന് അതേ ഫാക്ടറിയിൽ ജോലിയെടുക്കുന്ന ഉണ്ണികൃഷ്ണൻ നാഴികയ്ക്ക് നാല്പതുവട്ടം കെഞ്ചിയിട്ടും, ഒട്ടു കാര്യമാക്കിയുമില്ല.

അച്യുതൻ നായരുടെ മൂത്തമകൻ ബാലന് ഒരു വാനുണ്ട്. "ഒന്നുകിൽ അവൻ വാനിന്റെ മുകളിലാവും, അല്ലെങ്കിലടിയിൽ" എന്നത്രേ അച്ഛന്റെ പക്ഷം. അതു് 'കണ്ടിഷനി'ലായ നാൾ ചുരുങ്ങും. ക്ലച്ച് പിടിക്കുന്നില്ലെന്നോ ബ്രേക്ക് തകരാറിലാണെന്നോ ആവും കംപ്ലേന്റ്. അതു് ശരിയാക്കാൻ പണം വേണം. "നിന്നേപ്പോലുള്ള മണ്ടന്മാർ വേറെയും കാണും. അതങ്ങ് വിറ്റു തുലച്ചേക്കു" എന്നാണ് അച്യുതൻ നായർ പറയാറ്. ഗിത്താർവായനക്കാരനാണ് രണ്ടാമത്തവൻ. മൂന്നാമത്തവൻ കരാട്ടേ കമ്പക്കാരനാണ്. ഒടുക്കത്തവൻ രവിക്കുട്ടനും. ഇവരെല്ലാവരുംകൂടി പാട്ടും ഘോഷവുമായി ബാലേട്ടന്റെ പന്ന വാനിൽ പുതിയ വീട്ടിലേക്ക് പുറപ്പെട്ടു. ആ യാത്രതന്നെ ഉഗ്രനാണ്. പുതിയ വീട്ടിൽ അത്ര നല്ല സ്വീകരണമൊന്നുമല്ല കൂട്ടുകാർക്കു ലഭിച്ചതു്. രണ്ടുപേർക്കും കൂടിയുള്ള ഏഴുസന്താനങ്ങൾ തമ്മിലുള്ള തിമർപ്പും കലഹകൗതുകവും ഊഹിക്കാവുന്നതേയുള്ളൂ. കിടക്കാനുള്ള മുറിക്കുവേണ്ടിയും രാവിലെ കുളിമുറിയിൽ പോവാൻ ക്യൂ നിൽക്കുമ്പോഴും ഭക്ഷണം കഴിക്കാൻ മേശയ്ക്കുമുന്നിലിരുന്നപ്പോഴും അവർ കശപിശ കൂട്ടി ചിരിക്കു വക നല്കി. വളർച്ചയ്ക്കനുസരിച്ച് ബുദ്ധി വികസിക്കാത്ത, മാധവിഅമ്മയുടെ മൂത്ത മകൾ ഓമനയുടെ ഇഷ്ടാനിഷ്ടങ്ങൾ ഒരു വശത്തും, പെണ്ണിനുവേണ്ടി ദാഹിക്കുന്ന (എന്നാലും മകൻ ഇപ്പോഴും കുട്ടിയാണെന്നു കരുതുന്ന കല്യാണിഅമ്മ) ഉണ്ണികൃഷ്ണൻ മറുവശത്തു സൃഷ്ടിക്കുന്ന കുഴപ്പങ്ങൾ വേറെയും.

മാധവിഅമ്മയുടെ കോളേജിൽപ്പോകുന്ന മകൻ സുരേന്ദ്രൻ ഒപ്പം പഠിക്കുന്ന മഴവില്ലൊളിപോലെയും മിന്നൽക്കൊടിപോലെയുമുള്ള സംഗീതയെ പ്രേമിച്ചതിനു്, അവളുടെ ലക്ഷപ്രഭുവായ അച്ഛൻ ആളെവിട്ട് പേപ്പട്ടിയെപ്പോലെ തല്ലിച്ചതച്ച സാധാരണ സംഭവവും ഇതിലുണ്ട്. സുരേന്ദ്രനെ അടിച്ചവശനാക്കിയപ്പോൾ, അച്യുതൻനായരുടെയും മാധവിഅമ്മയുടേയും മക്കൾ ഒറ്റക്കെട്ടായിനിന്ന് തിരിച്ചടിക്കുന്നതും ചിരിയുയർത്തും. 'മേലിൽ എന്റെ മകളെ കാണാൻ പാടില്ല; സംസാരിക്കാൻ പാടില്ല" എന്നും "എന്റെ മകളുടെ ഭർത്താവ് ആരായിരിക്കണമെന്ന് ഞാൻ തീരുമാനിക്കു"മെന്നും മറ്റുമായിരുന്നു സംഗീതയുടെ അച്ഛന്റെ സാമ്പിൾ ഡയലോഗുകൾ. മകൾക്ക് പിറന്നാൾ സമ്മാനമായി, കെ. ബി. മേനോൻ വാങ്ങിക്കൊടുത്തതു് ഒരു കാറായിരുന്നു. പക്ഷേ, അവൾ ആഗ്രഹിച്ചതും കിട്ടാതിരുന്നതും മറ്റൊന്നാണ്—സ്നേഹമുള്ള നോക്കും മധുരമുള്ള വാക്കും. അച്ഛന്റെ ലക്ഷങ്ങൾക്കും കോടികൾക്കുമിടയിൽ തന്റെ കൊച്ചുമോഹങ്ങൾക്ക് സ്ഥാനം കാണാത്തതാണ് അവളുടെ ദുഃഖം. ഇപ്പോളിതാ തന്റെ കരൾ കൈക്കലാക്കിയ പ്രിയതമനെ ഇടിച്ചു കശക്കിതാക്കീതുചെയ്തുവിട്ടിരിക്കുന്നു. സ്നേഹത്തിൽ ആണ്ടുമുങ്ങി ജീവിക്കുന്നവരാണ് ശരിയായ ധനവാന്മാരെന്ന് മനസ്സിലാക്കിയ ഭാവശുദ്ധിയും സൗശീല്യവുമുള്ള സംഗീത അച്യുതൻനായരുടെ വീട്ടിലേക്കു വന്നപ്പോൾ, അവളെ രണ്ടുകൈയും





നസീർ, ജഗതി ശ്രീകുമാർ—ചിത്രം ഇരട്ടിമധുരം

നീട്ടി അദ്ദേഹം സ്വാഗതംചെയ്തു. അച്യുതൻ നായരുടെ പണി തെറിച്ചതായിരുന്നു ഇതിൻഫലം. മാനേജിങ് ഡയറക്ടറാണ്, കെ. ബി. മേനോൻ ഒന്നു് ഫോൺ ചെയ്തപ്പോൾ അച്യുതൻനായർ വഴിയാധാരമായി. പക്ഷേ, മക്കളെല്ലാം ബുദ്ധിയുദിച്ചതുകൊണ്ട്, അച്യുതൻ നായർ തോറ്റില്ല. മൂത്തവൻ വാൻവിറ്റു കിട്ടിയ പണം അച്ഛനു നൽകി, മറ്റൊരു ജോലി സംഘടിപ്പിച്ചു. പാട്ടുപാടി പേരെടുക്കണമെന്നായിരുന്നു രണ്ടാമന്റെ മോഹം. അവൻ അതു വേണ്ടെന്നുവച്ച് പണിക്കുപോയിത്തുടങ്ങി. ഒടുവിൽ അടിയറവു പറയേണ്ടിവന്നത് മേനോനു തന്നെ; അങ്ങേർ മകളോടു പറഞ്ഞു: "നിന്റെ വഴിയാണ് ശരി; എനിക്കു തെറ്റുപറ്റി." മാത്രമല്ല, അവളെ അവളുടെ പ്രിയതമന്റെ വീട്ടിലേക്ക് കൊണ്ടുവന്നാക്കുകയും ചെയ്തു.

## ഭാവങ്ങളും ഭാവഗാനങ്ങളും

തലച്ചോറില്ലാത്ത തടിച്ചി ഓമനയേയും തലച്ചോർ കൂടിയ പെൺകോന്തൻ ഉണ്ണികൃഷ്ണനേയും കല്യാണം കഴിപ്പിച്ചുവിടുന്നുമുണ്ട് ഇരട്ടി മധുരത്തിൽ. മിസ് ഉഷാകുമാരിയും ജഗതി ശ്രീകുമാറും അവതരിപ്പിക്കുന്ന രംഗങ്ങളിലും ഭാവാഭിനയത്തിലും അതിശയോക്തിയുണ്ടെന്നുള്ളതു് ശരിയാണ്. പക്ഷേ, അതിശയോക്തിയിലേ അവർക്കു് ജീവസ്സുള്ളുവെന്ന് സമ്മതിക്കാതെ തരമില്ല. അച്യുതൻ നായരായി വേഷമിട്ട നസീറിന്റെ ഭാവങ്ങൾ സുന്ദരങ്ങളാണ്. മാധവിഅമ്മയായി വന്ന കെ. ആർ. വിജയയുടെ പുഞ്ചിരിയും നീലത്താർ മിഴികളും, വധൂവരന്മാർ ആദ്യം കാണുന്ന സന്ദർഭത്തിൽ പൊടിപൊടിച്ചു. സംഗീതയുടെ ഭാവരൂപ ഗുണങ്ങൾ സുമലത കാത്തുസൂക്ഷിച്ചു. ബാലൻ കെ. നായരുടെ കെ. ബി. മേനോനും ചെറുതാണെങ്കിലും ഉഗ്രൻ. അച്യുതൻനായരുടെ മക്കളായി വേഷമിട്ട ശിവജി, കൃഷ്ണചന്ദ്രൻ, ഹാങ്കാ ഷെരീഫ്, രാജകുമാരൻതമ്പി എന്നിവരും മാധവിഅമ്മയുടെ മക്കളായി വേഷമിട്ട ഷാനവാസ്, കൈലാസനാഥ് എന്നിവരുമാണ് മറ്റുള്ളവർ. ഉണ്ണികൃഷ്ണന്റെ അമ്മയുടെ വേഷത്തിൽ സുകുമാരി കലക്കിയിരിക്കുന്നു. പ്രത്യേകിച്ച് മകന്റെ കല്യാണാഘോഷത്തിൽ "ഒരു കുടക്കപ്പൊന്നുതരാം പെണ്ണിനെത്തരുമോ നാത്തൂനേ" എന്ന പാട്ടുപാടിക്കളിക്കുന്നതിൽ.

ശ്യാം സംഗീതം നൽകിയ ശ്രീകുമാരൻ തമ്പിയുടെ മൂന്നു നാലു പാട്ടുകളുണ്ട് ഈ ചിത്രത്തിൽ, "മധുരം, മധുരം ഇരട്ടിമധുരം" എന്ന ശീർഷഗാനത്തിനു് അത്ര മധുരമൊന്നും തോന്നിയില്ല. എന്നാൽ, കൃഷ്ണചന്ദ്രൻ പാടിയ, "ഇത്തിരി പാട്ടുണ്ടെൻ നെഞ്ചിൽ പാടാനിത്തിരിയും കൂടിവേണം" എന്ന പാട്ട് ഇവിടെ മുഴുവൻ പകർത്തിയിടാൻ തോന്നുന്നു. അത്ര മനോഹരമായിട്ടുണ്ടതു്. അതുപോലെ, "ഒരു കുടക്കപ്പൊന്നുതരാം" എന്നതിന്റെ ചിത്രീകരണവും. രാമചന്ദ്രമേനോന്റെ ക്യാമറയും നാരായണന്റെ കത്രികയുമാണ് ഇരട്ടിമധുരത്തിന്റെ ദൃശ്യപരതയ്ക്കു പിന്നിൽ.

# ബ്രിട്ടന്റെ ചെകിട്ടത്തു കിട്ടിയ അടി

(17–ാം പേജിൽനിന്നു തുടർച്ച)

ഒരു കുത്ത് പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽ, അപമാനിക്കപ്പെട്ട അറബ് ലീഗ് മിഷൻ പ്രതിനിധികളുമായി രമ്യതയിലെത്താൻ ബ്രിട്ടൻ പരാജയപ്പെട്ടാൽ ഉണ്ടായേക്കാവുന്ന ഭവിഷ്യത്തുകളെക്കുറിച്ച് പരോക്ഷമായി പ്രതിപാദിച്ചിരുന്നു. ഒടുവിലായി ഇബ്ൻ അബ്ദുള്ള എഴുതിച്ചേർത്ത വാക്കുകൾ വളരെയേറെ അർത്ഥഗർഭങ്ങളായിരുന്നു. "പാലസ്തീനിയൻ ജനതയേയും അവരുടെ പ്രശ്നങ്ങളേയും മനസ്സിലാക്കാൻ ഇനിയും ബ്രിട്ടൻ വിമുഖത കാട്ടുന്നുവെങ്കിൽ, എന്റെ അറബിസോദരരേ! അവർക്ക് ക്ഷതമേൽക്കാൻ സാദ്ധ്യതയുള്ള ഭാഗത്തു് നമുക്കാഞ്ഞടിക്കാം. ഹൃദയമില്ലാത്തവരായ അവരുടെ കീശകളിൽ..." ഇത്തരമൊരു നീക്കം ഗൾഫ് രാജ്യങ്ങളിൽനിന്നുമുണ്ടാകാൻ ധാരാളം സാദ്ധ്യതയുണ്ടെന്നും അങ്ങനെ ഉണ്ടായാൽ സാമ്പത്തിക തലത്തിൽ ഇതു് ബ്രിട്ടനേൽക്കുന്ന കനത്ത പ്രഹരമായിരിക്കുമെന്നും ഡിസംബറിൽ ഒരു സ്വകാര്യ ഗൾഫ് സന്ദർശനം കഴിഞ്ഞുമടങ്ങിയ മുൻ ബ്രിട്ടീഷ് വിദേശകാര്യ സെക്രട്ടറി കാരിംഗ്ടൺ പ്രഭു താച്ചർക്കു മുന്നറിയിപ്പുകൊടുത്തു കഴിഞ്ഞു.

ബ്രിട്ടന്റെ ധിക്കാരപരമായ സമീപനത്തോട് പി. എൽ. ഒ. ചെയർമാൻ യാസ്സർ അരാഫത്ത് എങ്ങനെ പ്രതികരിക്കുന്നുവെന്നു നോക്കുക: പാലസ്തീനിയൻ ജനത ഇന്നനുഭവിച്ചു കൊണ്ടിരിക്കുന്ന കൊടും യാതനകളുടെയും ആത്മപീഡനത്തിന്റെയും പ്രാഥമിക ഉത്തരവാദിത്വം ബ്രിട്ടനുള്ളതാണെന്ന് അദ്ദേഹം പറയുന്നു. ബാൽഫർ പ്രഖ്യാപനം ജൂതവർഗ്ഗത്തിനു് ഒരു പുതിയ രാഷ്ട്രം കെട്ടിപ്പടുക്കുന്നതിനുള്ള സാഹചര്യം ഉണ്ടാക്കിക്കൊടുക്കുകയും അതേസമയം മറ്റൊരു ജനതയെ അശരണരും അഗതികളും അപമാനിതരും ആക്കിത്തീർക്കുകയും ചെയ്തു. ഫോക്‌ലാൻഡിലെ കേവലം 1800 മാത്രം വരുന്ന ജനതയുടെ ഭാവി ഭാഗധേയം തീരുമാനിക്കാൻ അവർക്ക് അവകാശമുണ്ടെന്നു ഉദ്ഘോഷിക്കുന്ന മാർഗരറ്റ് താച്ചർ, എന്തേ അമ്പതുലക്ഷം പോരുന്ന ഒരു ജനതയുടെ സ്വയം നിർണ്ണയാവകാശത്തെ പുച്ഛിച്ചുതള്ളുന്നതു്? പാലസ്തീനിയൻ ജനതയുടെ പുനരധിവാസത്തിലും പുതിയൊരു രാഷ്ട്രനിർമ്മാണത്തിലും ലോകത്തിലെ മറ്റേതൊരു രാഷ്ട്രത്തെക്കാളും ധാർമ്മികചുമതല ബ്രിട്ടനാണുള്ളതു്. അതു മനസ്സിലാക്കുന്നില്ലെങ്കിൽ മുമ്പിൽ വഴി ഒന്നേ കാണുന്നുള്ളൂ; സുഹൃത്തുക്കളുടെ സഹായത്തോടെ ആയുധമേന്തി ശത്രുവിനോടു പൊരുതി ജയിക്കുക. അരാഫത്തിന്റെ അഭിപ്രായമാണ് മുകളിൽ പറഞ്ഞതു്.

എന്തായാലും ഗൾഫ് രാജ്യങ്ങളിൽ നിന്നുണ്ടായേക്കാവുന്ന വാണിജ്യവ്യവസായബന്ധബഹിഷ്കരണം ബ്രിട്ടന്റെ സമ്പദ്‌വ്യവസ്ഥയെത്തന്നെ മന്ദിപ്പിക്കാവുന്ന ഒന്നാണെന്നു മനസ്സിലാക്കിയതുകൊണ്ടാവണം, നമ്പർ 10 ഡൗണിങ് സ്ട്രീറ്റിൽ നിന്നിറങ്ങുന്ന ഈയടുത്ത ദിവസങ്ങളിലെ ഗൾഫ് സംബന്ധിയായ പ്രസ്താവനകളിൽ അനുരഞ്ജനത്തിന്റെ ലാഞ്ഛന കണ്ടുതുടങ്ങിയിട്ടുള്ളതു്.

## ചേറപ്പായികഥകൾ

(35-ാം പേജിൽനിന്ന തുടർച്ച)

എന്ന ഞാൻ പറയുന്നു. നിഷേധിക്കാമോ?

കല്യാണി ഒന്നും മിണ്ടിയില്ല.

ഉടനെ ചേറപ്പായി കോടതിയോട് അഭ്യർത്ഥിച്ചു: സാക്ഷിക്ക് ഉത്തരമില്ല എന്ന രേഖപ്പെടുത്തിയാലും.

പിന്നെ ചേറപ്പായി വളരെ മയത്തിൽ ഒരു ചോദ്യം:

ഞാൻ, കല്യാണിയെ, അധികം ചോദ്യം ചോദിച്ചു ബുദ്ധിമുട്ടിക്കുന്നില്ല. ഒരു ചോദ്യംകൂടി. കല്യാണി വിവാഹം കഴിച്ചിട്ടുണ്ടോ?

ഇല്ല.

ഈ കുട്ടി, കല്യാണിയുടെ ആദ്യത്തെ കുട്ടി അല്ലല്ലോ? ആദ്യത്തെ പ്രസവത്തിൽ ഒരു കുട്ടി ഇല്ലേ?

കല്യാണിയുടെ മുഖത്തു പരിഭ്രമം.

സത്യം പറയൂ കല്യാണി. ഒരു കുഴപ്പവും ഇല്ല. ആദ്യത്തെ പ്രസവത്തിൽ ഒരു കുട്ടി ഇല്ലേ?

ഉണ്ട്.

ആ കുട്ടിക്ക് ചെലവിന് കിട്ടാൻ ഈ ഹർജിയിൽ അപേക്ഷിച്ചിട്ടില്ലല്ലോ?

ഇല്ല.

അപ്പോൾ, ആദ്യത്തെ കുട്ടിയുടെ അച്ഛൻ ഈ വേലായുധനല്ലല്ലോ?

അല്ല. ഈ കുട്ടീടെ അച്ഛൻ വേലായുധേട്ടനന്ന്യാ. ഒറപ്പാ.

ചേറപ്പായി ഉടനെ ഗൗരവത്തിൽ ഒരു ചോദ്യം:

ബഹുമാനപ്പെട്ട കോടതി കല്പിച്ച് ഞാൻ ചോദിക്കുന്നു. ആദ്യത്തെ കുട്ടിയുടെ അച്ഛൻ ആരാണെന്ന് പറയാമോ?

ചേറപ്പായി പ്രതീക്ഷിച്ചതിലും പെട്ടെന്നായിരുന്നു ഉത്തരം.

ഞാൻ ചത്താലും പറയില്ല. ആരോടും പറേരുതന്നല്ലേ, അന്ന് ഇന്നോട് പറഞ്ഞത്?

ചേറപ്പായിയുടെ സപ്ത നാഡികളും തളർന്നു. ഒരു ഹൃദയസ്തംഭനത്തിൽനിന്നും കഷ്ടിച്ച് രക്ഷപ്പെട്ടു. ആകെ വിയർത്തു. വായ് വരണ്ടു. വിയർത്ത കൈപ്പടം കൊണ്ട് നാക്ക നനച്ചു. കാൽമുട്ടുകൾ പാണ്ടിമേളം കൊട്ടി.

പണ്ട് നിലാവുള്ള ഒരു രാത്രിയിൽ, പരന്നുകിടക്കുന്ന നെൽവയലുകൾക്ക നടുവിൽ, ദ്വീപുപോലെ ഒരു ചെറിയ തെങ്ങിൻപറമ്പ്. തുരുത്ത്. അതിൽ ഒരേ ഒരു ചെററപ്പുര.

അന്നു രാത്രി, ആ പുരയിലേക്കു കടക്കുമ്പോൾ, ഇതുപോലെ കാലുകൾ വിറച്ചിരുന്നു.

പുലരാൻ നേരത്ത്, ആ ചെററപ്പുരയുടെ മൂലയിൽനിന്നും എഴുന്നേററുപോരുമ്പോൾ താൻ പറഞ്ഞ വാചകം:

എന്തെങ്കിലും ഉണ്ടായാൽ, ഇൻെറ പേരൊന്നും പറയല്ലെട്ടാ, പണ്ടാറെ.

●

## ഘടികാരം

(39-ാം പേജിൽനിന്ന തുടർച്ച)

വസ് നിറുത്തിയ സ്റ്റാൻഡിന് ഒരു തട്ട കൊടുത്തു. അതെല്ലാംകൂടി തലകുത്തി താഴെ മറിഞ്ഞുവീണു.

ഒരു പ്രഹരമേററതുപോലെ ധർമ്മപാലിൻെറ മുഖം ചുളിഞ്ഞു.

"വീണ്ടും മായാചിത്രങ്ങൾ വരച്ച് നിങ്ങൾ ഈ കുട്ടിയെ ഭ്രാന്തിയാക്കു," നവീൻ ഉറക്കെ വിളിച്ചു പറഞ്ഞു.

"എന്തുപററി. വാട്ട്ഹാപ്പൻഡ് മൈ ഡിയർ ഫ്രണ്ട്സ്" പൈപ്പും വലിച്ചു കൊണ്ട് അച്ഛൻ അവിടെയെത്തി.

നവീൻ എന്തോ പറയാൻ ഭാവിച്ചു. നിശ്ശബ്ദനായിരിക്കുവാൻ അച്ഛൻ ആംഗ്യം കാണിച്ചു.

"ഹലോ മൈ ഡിയർ ആർട്ടിസ്റ്റ് ധമ്മൻ, താങ്കളുടെ ആർട്ട്സ് ക്ലബ്ബ് എങ്ങനെ നടക്കുന്നു?" അച്ഛൻ ചോദിച്ചു.

ധർമ്മപാലൻ വിളറിയ ഒരു ചിരി ചിരിച്ചു. ഒന്നും പറഞ്ഞില്ല:

"വരൂ നമുക്കകത്തിരിക്കാം," എല്ലാവരോടുമായി അച്ഛൻ പറഞ്ഞു.

"ഞാൻ ഇറങ്ങട്ടെ. എനിക്കല്പം ധൃതിയുണ്ട്," ധർമ്മപാലൻ പറഞ്ഞു.

അയാൾ ഒരുനിമിഷം വീണുകിടക്കുന്ന ക്യാൻവസിലേക്കു നോക്കി. എല്ലാവരും നടക്കാൻ തുടങ്ങിയപ്പോൾ ധമ്മപാൽ തിരിച്ചുവന്നു. ക്യാൻവസെടുത്ത് സ്റ്റാൻഡിൽ നിറുത്തി. എന്നാൽ അതവിടെ നിൽക്കാതെ വീണ്ടും താഴേക്കു മറിഞ്ഞുവീണു. സ്റ്റാൻഡിൻെറ ഒരു കാൽ പൊട്ടിപ്പോയിരിക്കുന്നു. ക്യാൻവസിൻെറ ഒരു മൂല അല്പം കീറുകയും ചെയ്തിരിക്കുന്നു.

ധർമ്മപാലിൻെറ മുഖത്ത് വിഷാദം തളംകെട്ടി.

താടി തടവിക്കൊണ്ട് തൻെറ ഹവായ് ചപ്പലുമായി അയാൾ തോട്ടംചുററി നടവഴിയിലൂടെ ഗേററ്കടന്നു മറയുന്നത് ശാന്തി നോക്കിനിന്നു. ഗേററ് കടക്കുമ്പോൾ ഒന്നു തിരിഞ്ഞുനോക്കുമെന്ന് ശാന്തി വിചാരിച്ചു. പക്ഷേ, അതുണ്ടായില്ല. അവളുടെ നെഞ്ച് കനത്തുവന്നു. ഉറക്കെ ഒന്നു കരയണമെന്ന് അവൾക്കു തോന്നി.

"വരൂ. ഇങ്ങോട്ടു വരൂ," പോർട്ടിക്കോവിൽ നിന്ന് നവീൻ ഉറക്കെ വിളിച്ചു.

എ. സി. മുള്ള അറയിലേക്ക് അവൾ കയറി.

(തുടരും)

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

# ഗർഭപാത്രത്തിലെ അർബുദം

**ഡോ: ജി. വേലായുധൻ എം. ഡി.**

**സ്ത്രീ** ശരീരത്തിൽ സ്തനങ്ങൾ ഒഴിച്ചാൽ അർബ്ബുദം ഉണ്ടാകുന്നതിന് ഏററവും കൂടുതൽ സാദ്ധ്യതയുള്ള അവയവം ഗർഭാശയമാണ്. ഗർഭാശയത്തിനു രണ്ടു ഭാഗങ്ങളുണ്ട്. ഗർഭാശയത്തിൻെറ മുന്നിൽ രണ്ടുഭാഗം വരുന്ന മുകൾഭാഗത്തിനു ഗർഭാശയത്തിൻെറ ഉടൽ (ബോഡി) എന്നും, ശേഷിക്കുന്ന മൂന്നിൽ ഒരു ഭാഗം വരുന്ന കീഴ് ഭാഗത്തിനു ഗർഭാശയ കണ്ഠം എന്നും പറയുന്നു. ഈ രണ്ടു ഭാഗങ്ങളും ഘടനയിലും പ്രവർത്തനത്തിലും വളരെ വ്യത്യസ്തമാണ്. ഗർഭാശയകണ്ഠത്തിൻെറ ഏകദേശം പകുതിഭാഗം ഭഗാശയത്തിലേക്കു തള്ളിനിൽക്കുന്നു. ഗർഭാശയത്തിൻെറ ഉടൽ ഭാഗത്തെ അപേക്ഷിച്ച് കണ്ഠത്തിലാണ് അർബ്ബുദം വളരാനുള്ള പ്രവണത കൂടുതലായി കണ്ടുവരുന്നതു്. ഗർഭാശയ കണ്ഠത്തിൽത്തന്നെയും ഭഗാശയത്തിലേക്കു തള്ളിനിൽക്കുന്ന ഭാഗത്താണ് മിക്കപ്പോഴും അർബ്ബുദം ഉണ്ടാകുന്നതു്.

ഗർഭാശയ കണ്ഠത്തിൽ അർബ്ബുദം ഉണ്ടാകുന്നതിൻെറ കാരണം, മററു ഭാഗങ്ങളിൽ അർബ്ബുദം ഉണ്ടാകുന്നതിൻെറ കാരണമെന്നതുപോലെ ഇന്നും വ്യക്തമല്ല. എന്നാൽ പ്രത്യേകം ചില ചുററുപാടുകളിൽ ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടാകുന്നതിനുള്ള സാദ്ധ്യത കൂടുതലായി കാണുന്നുണ്ട്. ചില പ്രത്യേക മതത്തിൽപ്പെട്ട സ്ത്രീകളിൽ ഗർഭാശയകണ്ഠത്തിലുണ്ടാകുന്ന അർബ്ബുദം വളരെ അപൂർവ്വമായിട്ടാണ് കാണുന്നതു്. ഉദാഹരണത്തിനു മുസ്ലിം സ്ത്രീകളിലും ജൂത സ്ത്രീകളിലും ഈ അർബ്ബുദം വളരെ അപൂർവ്വമായിട്ടേ കാണുന്നുള്ളൂ. സാമ്പത്തികശേഷിയുള്ളവരെ അപേക്ഷിച്ച് സാമ്പത്തികശേഷി കുറഞ്ഞവരിൽ ഈ രോഗം കൂടുതലാണ്. ഗർഭാശയ കണ്ഠത്തിലെ അർബ്ബുദം ലൈംഗികബന്ധവുമായി വളരെ ബന്ധപ്പെട്ടിരിക്കുന്നുവെന്ന അഭിപ്രായഗതി കൂടുതൽ കൂടുതൽ ശക്തിപ്പെട്ടു വരികയാണ്. ലൈംഗികവേഴ്ചയുടെ സംഖ്യ കൂടുന്നതനുസരിച്ച് ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടാകുന്നതിനുള്ള സാദ്ധ്യതയും വർദ്ധിക്കുന്നുവെന്നതു് ഏകദേശം ശരിയാണ്. നേരത്തേ ലൈംഗികബന്ധത്തിൽ ഏർപ്പെട്ട് വളരെനാൾ തുടർന്നുകൊണ്ടു പോകുന്നവർക്കു് അർബ്ബുദം ഉണ്ടാകാനുള്ള സാദ്ധ്യതയും ആനുപാതികമായി വർദ്ധിച്ചു കാണുന്നുണ്ട്. അപൂർവ്വമായി ലൈംഗികബന്ധത്തിലേർപ്പെടുന്നവരെ അപേക്ഷിച്ച് കൂടുതലായി ലൈംഗികബന്ധത്തിലേർപ്പെടുന്നവർക്കു് അർബ്ബുദം ഉണ്ടാകാൻ കൂടുതൽ സാദ്ധ്യതയുണ്ട്. ഒരു പുരുഷനോടു മാത്രം ലൈംഗിക വേഴ്ചയിൽ ഏർപ്പെടുന്ന സ്ത്രീകളെ അപേക്ഷിച്ച് പല പുരുഷന്മാരുമായി ലൈംഗിക പങ്കാളിത്തമുള്ള സ്ത്രീകളിൽ ഈ അർബ്ബുദം കൂടുതലായി കാണുന്നുണ്ട്. വേശ്യാവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരിൽ ഈ രോഗം കൂടുതലാണെന്നുള്ളതു് സംശയമെന്യേ തെളിഞ്ഞിട്ടുണ്ട്. പുരുഷസംയോഗം ഇതിനുള്ള ഒരു പ്രധാന കാരണമെന്നുള്ളതു തീർച്ചയാണ്. സ്ത്രീപുരുഷസംയോഗത്തിൽ ഏർപ്പെട്ടിട്ടില്ലാത്ത സ്ത്രീകളിൽ ഈ രോഗം ഉണ്ടാകുന്നതിനുള്ള സാദ്ധ്യതയില്ലെന്നുതന്നെ പറയാം. ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉത്ഭവിക്കുന്നതിനു ശക്തിയുള്ള ഘടകങ്ങൾ ശുക്ലത്തിൽ അടങ്ങിയിരിക്കുന്നു എന്ന നിഗമനം ബലപ്പെട്ടുവരികയാണ്.

ഗർഭാശയകണ്ഠത്തിൽ ഏതു പ്രായത്തിലും അർബ്ബുദം ഉണ്ടാകാമെങ്കിലും മുപ്പതു വയസ്സു കഴിഞ്ഞവരിലാണ് മിക്കപ്പോഴും ഇതുണ്ടായിക്കാണുന്നതു്. ലൈംഗിക ബന്ധത്തിൽ ഏർപ്പെട്ടിട്ടില്ലാത്ത അവിവാഹിതകളിൽ ഈ രോഗം വളരെ കുറവാണ്.

യാതൊരു അസുഖവും അനുഭവപ്പെടാതെ അർബ്ബുദം ഉണ്ടായിരിക്കുന്നതു വളരെ സാധാരണമാണ്. മിക്കപ്പോഴും രോഗലക്ഷണങ്ങളായ അസുഖങ്ങൾ അനുഭവപ്പെട്ടു തുടങ്ങുന്നതു് രോഗം വളരെ പുരോഗമിച്ചു ചികിത്സിച്ച് നിശ്ശേഷംമാററാൻ കഴിയാത്ത സ്ഥിതിയിലായതിനുശേഷം മാത്രമാണ്. അസുഖങ്ങൾ അനുഭവപ്പെടുന്നവർക്ക് ഭഗാശയത്തിൽ നിന്നും ക്രമം തെററി ഉണ്ടാകുന്ന രക്തസ്രാവമാണ് പ്രധാന അസുഖം. തുടക്കത്തിൽ സംയോഗത്തിനു ശേഷവും, മലമൂത്രവിസർജ്ജനത്തിനായി മുക്കുമ്പോഴും ഭഗാശയത്തിൽ നിന്നും രക്തസ്രാവം ഉണ്ടാകുന്നതു സാധാരണമാണ്. കാരണങ്ങൾ ഒന്നും കൂടാതെയും ക്രമം തെററി രക്തസ്രാവം ഉണ്ടാകുന്നതും തുടരെ രക്തസ്രാവം ഉണ്ടാകുന്നതും അപൂർവ്വമല്ല. രക്തസ്രാവത്തിൻെറ അളവ് അർബ്ബുദം ഏതുവിധത്തിലുള്ളതെന്നതിനെ ആശ്രയിച്ച് കൂടിയും കുറഞ്ഞുമിരിക്കും. ചിലപ്പോൾ രക്തം കലർന്ന ചലംമാത്രം കാണുന്നു. മററു ചിലപ്പോൾ അനിയന്ത്രിതമായ രക്തസ്രാവം ഉണ്ടാകുന്നു. ഇതിനിടയ്ക്കുള്ള എല്ലാ അളവിലും രക്തസ്രാവം ഇതുകാരണമായി ഉണ്ടാകാവുന്നതാണ്.

ഭഗാശയത്തിൽ നിന്നും ദുർഗ്ഗന്ധമുള്ള പഴുപ്പും രക്തം കലർന്ന പഴുപ്പും ചലവും ഒഴുകിക്കൊണ്ടിരിക്കുന്നതാണ് വേറൊരു പ്രധാന അസുഖം. ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടാകുന്നതുകാരണമായി ഉണ്ടാകുന്ന പഴുപ്പിനു് ഒരു പ്രത്യേക ദുർഗ്ഗന്ധമുണ്ട്. അതിനാൽ ഈ ദുർഗ്ഗന്ധം നേരത്തേ ശ്വസിച്ചു പരിചയമുള്ളവർക്കു രോഗി രണ്ടു മൂന്നു വാര അകലെ വരുമ്പോൾത്തന്നെ ഗർഭാശയ കണ്ഠത്തിൽ അർബ്ബുദമുണ്ടെന്നു മനസ്സിലാകും.

ഗർഭാശയ കണ്ഠത്തിലെ അർബ്ബുദം കാരണമായി വേദന അനുഭവപ്പെടുന്നതു് അപൂർവ്വമാണ്. വേദന അനുഭവപ്പെടുന്നതു രോഗം വളരെ മൂർച്ഛിച്ച് മൂത്രാശയം, മലാശയം, യൂറിററർ (മൂത്രനാളികൾ), സിരകൾ തുടങ്ങിയ അവയവങ്ങളിലേക്ക് രോഗം പടരുമ്പോഴാണ്. അർബ്ബുദം ഗർഭാശയ കണ്ഠത്തിൽനിന്നും മൂത്രാശയത്തിലേക്കു് പടരുന്നതു വളരെ സാധാരണമാണ്. കൂടെക്കൂടെ മൂത്രിക്കണമെന്നു തോന്നുക, മൂത്രം ഒഴിക്കുമ്പോൾ വേദന അനുഭവപ്പെടുക, മൂത്രത്തിൽ രക്തം ഉണ്ടായിരിക്കുക, തുടങ്ങിയ അസുഖങ്ങളാണ് തുടക്കത്തിൽ അനുഭവപ്പെടുന്നതു്. എന്നാൽ രോഗം മൂർച്ഛിച്ചു മൂത്രാശയ ഭിത്തിയെ വ്രണപ്പെടുത്തി അതിൽ ദ്വാരം ഉണ്ടാകുന്നതോടുകൂടി മൂത്രം ഭഗാശയത്തിൽക്കൂടി നിയന്ത്രണം ഇല്ലാതെ ഒഴുകിത്തുടങ്ങും.

മലാശയത്തിലേക്കു രോഗം വ്യാപിക്കുന്നതു മൂത്രാശയത്തിലേക്കു വ്യാപിക്കുന്നതുപോലെ അത്ര സാധാരണമല്ല. രോഗം വ്യാപിച്ചു കഴിഞ്ഞാൽ മലാശയത്തിലും വ്രണം ഉണ്ടായി മലം ഭഗാശയത്തിൽക്കൂടി വന്നുതുടങ്ങും. സിരകളിലേക്കു വ്യാപിച്ചാൽ സിരകളുടെ ഗതിക്കനുസ

രിച്ച് ആ ഭാഗങ്ങളിൽ അതിയായ വേദന അനുഭവപ്പെടും. ഗർഭാശയകണ്ഠത്തിന്റെ രണ്ടുവശത്തുമായി സ്ഥിതിചെയ്യുന്ന മൂത്രനാളികളിലേക്കു് അർബ്ബുദം വ്യാപിച്ചാൽ അതുകളിൽക്കൂടി മൂത്രം ഒഴുകുന്നതിനു തടസ്സംസൃഷ്ടിച്ചു വൃക്കകളെ പ്രവത്തനരഹിതമാക്കുന്നതാണ് (uremia). ഇതും അനിയന്ത്രിതമായ രക്തസ്രാവവുമാണ് ഈ രോഗികളുടെ അന്ത്യത്തിനുള്ള പ്രധാന കാരണങ്ങൾ. കൂടക്കൂടെയുള്ള രക്തസ്രാവംകൊണ്ടും അർബ്ബുദത്തിൽനിന്നുള്ള വിഷാംശങ്ങൾകൊണ്ടും രക്തം കുറഞ്ഞു ശരീരം ക്ഷയിച്ച് രോഗപ്രതിരോധശക്തി കുറയുന്നതുകൊണ്ട് നീക്കെട്ട് (ന്യൂമോണിയ) തുടങ്ങിയ രോഗങ്ങൾ—പിടിപെട്ടും അന്ത്യം സംഭവിക്കാം. ഈ രോഗത്തിന് ഒരു പ്രതിരോധമാർഗ്ഗം ഇല്ലെന്നുള്ളതാണ് വാസ്തവം. എന്നാൽ രോഗം ഉണ്ടാകുന്നതിനുള്ള പ്രവണതയും രോഗം ഉണ്ടായാൽ അതിന്റെ തുടക്കത്തിലേ ചികിത്സിച്ചു മാററാൻ കഴിയുന്ന സമയത്തുതന്നെ കണ്ടുപിടിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ലഭ്യമാണ്. ഗർഭാശയകണ്ഠത്തിൽ ഭഗാശയത്തിലേക്കു തള്ളിനിൽക്കുന്ന ഭാഗത്താണ് രോഗം ഉണ്ടാകുന്നതെന്ന് പറഞ്ഞുവല്ലോ. ഈ ഭാഗം ഭഗാശയത്തിൽക്കൂടി എളുപ്പം കാണാവുന്നതാണ്. അർബ്ബുദം ഉദ്ഭവിക്കുന്നതിനു പത്തും പതിനഞ്ചും അതിലേറെയും വർഷങ്ങൾക്കു മുമ്പുതന്നെ ഗർഭാശയകണ്ഠത്തിലെ ചർമ്മത്തിൽ നിന്നും അർബ്ബുദം ഉണ്ടാകാൻ സാദ്ധ്യതയുണ്ടെന്നു സംശയം ജനിപ്പിക്കത്തക്ക കോശങ്ങൾ അടന്നുവീഴുന്നു. ഈ കോശങ്ങൾ പരിശോധിച്ചാൽ പിൽക്കാലത്തു് അർബ്ബുദം ഉണ്ടാകാനുള്ള സാദ്ധ്യത അല്ലെങ്കിൽ പ്രവണത കണ്ടുപിടിക്കാവുന്നതാണ്. ഇതിനാണ് Smear Test (Papsmear) എന്നു പറയുന്നതു്. ഈ പരിശോധന നടത്തുന്നതിനു സൗകര്യമുള്ള കേന്ദ്രങ്ങൾ ഇന്നു പലേടത്തും പൊതുജനാരോഗ്യ രക്ഷക്കായി ലഭ്യമാക്കിയിട്ടുണ്ട്. അതു പൊതുജനങ്ങൾ പ്രയോജനപ്പെടുത്തേണ്ടതാണ്.

ഗർഭാശയകണ്ഠത്തിൽ അർബ്ബുദം ഉണ്ടായാൽ അതു രണ്ടുവിധത്തിൽ ചികിത്സിക്കാവുന്നതാണ്.' ഗർഭാശയവും അതിനു ചുററും അർബ്ബുദം വ്യാപിച്ചിട്ടുള്ള അല്ലെങ്കിൽ വ്യാപിക്കാൻ സാദ്ധ്യതയുള്ള ഭാഗങ്ങളും ഓപ്പറേഷൻചെയ്തു മാററുക എന്നതാണ് ഇതിനുള്ള ചികിത്സ. ഗർഭാശയകണ്ഠത്തിലെ അബ്ബുദത്തിനായി ഇങ്ങനെ നടത്തുന്ന ഓപ്പറേഷൻ വളരെ സങ്കീർണ്ണമായതാണ്. എന്നു മാത്രമല്ല, മിക്കപ്പോഴും അർബ്ബുദംമൂലമുള്ള രോഗ ലക്ഷണങ്ങൾ അനുഭവപ്പെട്ട് അർബ്ബുദം കണ്ടുപിടിക്കുമ്പോഴത്തേക്കും അതു് ഓപ്പറേഷനു വിധേയമാക്കാൻ കഴിയാത്ത അവസ്ഥയിലായിരിക്കും. രോഗത്തിന്റെ തുടക്കത്തിൽ മാത്രമേ ഓപ്പറേഷൻ നടത്താനാവൂ. രോഗ ലക്ഷണങ്ങൾ അനുഭവപ്പെടുന്നതിനു മുൻപുതന്നെ സ്മിയർ ടെസ്ററ് തുടങ്ങിയ പരിശോധനകൾക്കു വിധേയമായാൽ ഗർഭാശയ കണ്ഠത്തിൽ ഭാവിയിൽ അർബ്ബുദം ഉണ്ടാകാനുള്ള സാദ്ധ്യതയും രോഗം ഉണ്ടായാൽ അതിന്റെ തുടക്കവും കണ്ടുപിടിക്കാവുന്നതാണ്.

ഗർഭാശയത്തിന്റെ ഉടലിലും അർബ്ബുദം ഉണ്ടാകുന്നുണ്ട്. ഇതു നമ്മുടെ നാട്ടിൽ കുറവായിട്ടേ കാണുന്നുള്ളു. ഗർഭാശയത്തിന്റെ ഉടലിൽ ഉണ്ടാകുന്ന അർബ്ബുദം മിക്കപ്പോഴും അൻപതു വയസ്സിൽ കൂടുതൽ പ്രായമുള്ളവരിലാണ് കാണുന്നതു്. അവിവാഹിതകളിലും സന്താനങ്ങൾ ഇല്ലാത്തവരിലും സന്താനോല്പാദനശേഷി കുറഞ്ഞവരിലുമാണ് ഇതു കൂടുതലായി കാണുന്നതു്. അതിയായ രക്തസമ്മർദ്ദം ഉള്ളവരിലും, പ്രമേഹരോഗം ഉള്ളവരിലും അധികം വണ്ണിച്ചിട്ടുള്ളവരിലും ഗർഭാശയത്തിൽ മുഴകൾ ഉള്ളവരിലും 45-50 വയസ്സു കഴിഞ്ഞിട്ടും ആർത്തവം തുടരുന്നവരിലും ആർത്തവം സാധാരണ നിൽക്കുന്ന സമയത്തു് അതിയായ രക്തസ്രാവം, മുറതെററിയുള്ള രക്തസ്രാവം തുടങ്ങിയ ആർത്തവസംബന്ധമായ അസുഖങ്ങൾ ഉണ്ടാകുന്നവരിലും ഈ രോഗം കൂടുതലായി ഉണ്ടാകാൻ സാദ്ധ്യതയുണ്ട്. ഇങ്ങനെയൊക്കെ ആണെങ്കിലും മൊത്തത്തിൽ ഈ രോഗം വളരെ അപൂർവ്വമായിട്ടേ നമ്മുടെ നാട്ടിൽ കാണുന്നുള്ളു. എന്നതു്, ഒരു ഭാഗ്യമായി കരുതേണ്ടതാണ്.

ഗർഭാശയത്തിൽ നിന്നും മുറതെററിയുള്ള രക്തസ്രാവവും, രക്തവും പഴുപ്പും ചലവും കലർന്ന ദ്രാവകം ഭഗാശയത്തിനു പുറത്തേക്കു വരുന്നതും വയററിൽ വേദനയുമാണ് ഇതു കാരണം സാധാരണയായി അനുഭവപ്പെടുന്ന അസുഖങ്ങൾ. ആർത്തവം നിന്നുകഴിഞ്ഞവർക്കു വീണ്ടും രക്തസ്രാവം ഉണ്ടാകുന്നതിനുള്ള ഒരു കാരണം ഈ രോഗമാണ്.

ഈ രോഗത്തിനുള്ള പ്രധാന ചികിത്സ ഓപ്പറേഷനാണ്. ഓപ്പറേഷൻ ചെയ്യാൻ കഴിയാത്ത അവസ്ഥയിൽ എക്സ്റേ ഉപയോഗിച്ചും അർബ്ബുദശമനത്തിനുള്ള മരുന്നുകൾ നൽകിയും രോഗശമനം ഉണ്ടാക്കാവുന്നതാണ്.

## മനസ്സിലെ മുദ്രകൾ

(11-ാം പേജിൽനിന്നു തുടർച്ച)

ച്ചാൽ അമ്മാമന്റെ 'എട്യേ' എന്ന ആ വിളിയുടെ മാധുര്യം കിട്ടുകയില്ല.

അതൊരു കൂട്ടുകുടുംബമാണ്. അമ്മാമന്റെ അനുജന്മാരും, അവരുടെ ഭാര്യമാരും കുട്ടികളുമുണ്ടായിരുന്നു അവിടെ. അമ്മായിക്ക് അന്ന് ആൺമക്കളില്ല. കുഞ്ഞമ്മു, വല്ല്യമ്മു, നാരായണി, ദേവു എന്നീ പെൺമക്കളേയുള്ളു. ദേവു, എന്റെ സമപ്രായക്കാരിയാണ്. നാരായണി ഏടത്തിയോടായിരുന്നു എനിക്കു കൂടുതൽ അടുപ്പം. നാരായണി ഏടത്തി കുറച്ചുകാലം ഞങ്ങളുടെ വീട്ടിൽ താമസിച്ച് എന്നോടൊപ്പം സ്കൂളിൽ വന്നിരുന്നു.

വെയിലാറിയാൽ ഏടത്തിമാരോടൊപ്പം കടലിന്റെ വക്കിൽപ്പോവും. തടിച്ച ഇലകളും നിറയെ മുള്ളുകളുമുള്ള കള്ളിച്ചെടികളാണ് കടൽപ്പുറം നിറയെ; അവയ്ക്കിടയിലൂടെ സൂക്ഷിച്ചുകടന്ന്, അടിഞ്ഞു കിടക്കുന്ന 'കടൽ നാക്കു'കളും മററും ഞങ്ങൾ ശേഖരിക്കും. 'കടൽനാക്ക്' ഒരു കടൽജീവിയുടെ എല്ലാണ്. നാവിന്റെ ആകൃതിയാണതിന്. ഉരച്ചാൽ 'ചോക്കു'പോലെ പൊടിയും. അത്തരം എല്ലുള്ള 'കൂന്തൾ' മത്സ്യം കടൽമത്സ്യങ്ങളുടെ കൂട്ടത്തിൽ കിട്ടാറുണ്ട്. മീനിന്റെ ശരീരപ്രകൃതിയല്ലെങ്കിലും അതും ഭക്ഷ്യമാണ്.

ആ കടൽപ്പുറപ്രദേശത്തു് ധാരാളം പറങ്കിമാവുകളുണ്ട്. ഞങ്ങൾ ഇഷ്ടംപോലെ പറങ്കിമാങ്ങ തിന്നും. എന്റെ ട്രൗസറിലും ഷർട്ടിലുമൊക്കെ മാങ്ങാക്കറ പുരളും. ഏടത്തിമാർ എനിക്കു പറങ്കിയണ്ടി ചുട്ടു തല്ലി പരിപ്പെടുത്തു തരുമായിരുന്നു.

അടുത്തടുത്തു വേറേയും ബന്ധുവീടുകളുണ്ട്. അവിടെയൊക്കെയും പോവും. 'ഗോമുഖം' എന്നു വരമൊഴിയിലും 'കോമോത്തെകൊളം' എന്നു ദേശ്യഭാഷയിലും പറയുന്ന ഒരു കുളമുണ്ട് അവിടെ. കർക്കിടകത്തിലെയും തുലാത്തിലെയും വാവുദിവസം പിതൃക്കൾക്കുവേണ്ടി ബലിയിടാൻ ആളുകൾ കൂടാറുള്ള സ്ഥലമാണതു്. അവിടെ ഞങ്ങൾ കുളിക്കാൻ പോവും.

ദാഹിച്ചു ചാവാറായ ഒരു പശുവിനു വേണ്ടി തനിയേ ഉണ്ടായ ഒരുറവയായിരുന്നു അതിന്റെ ആദ്യരൂപമെന്നു പറഞ്ഞു കേട്ടിരുന്നു. എന്നാൽ 'ഗോമുഖം' എന്ന പേർ ഗംഗാനദി ഉദ്ഭവിക്കുന്ന ഹിമശിലാമുഖത്തിന്റേതാണെന്നു പിന്നീട് വായിച്ചറിഞ്ഞപ്പോൾ, ഗംഗയുടെ വിശുദ്ധി മനസ്സിൽ അനുഭവപ്പെടാൻവേണ്ടി, ആരോ നൽകിയതാണ് കുളത്തിന് ആ പേരെന്ന് ഊഹിക്കുവാൻ തോന്നുന്നു.

Published by M. S. Sreenivasan on behalfof Laisa Publication Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone : Office: 448926 Res: 432667
MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

HYDERABAD - Mr. S, Shankara narayana
Phone : Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234